# കലാകൗമുദി

വില: 1 രൂപ 80 പൈസ

ഫെബ്രുവരി 17, 1985



Printer & Publisher: M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

Journals of the Kala Kaumudi Group of Publications:

1. **Kala Kaumudi** (Weekly)
2. **Film Magazine** (Weekly)
3. **Katha** (Fortnightly)
4. **Trial** (Weekly)

**492**



## സയൻസ് ഡിക്ഷണറി

'വോക്സ് പോപുലി' പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഇംഗ്ലീഷ്–മലയാളം സയൻസ് ഡിക്ഷണറിയെപ്പററി ഡോക്ടർ എം. എൻ. നമ്പൂതിരി കലാകൗമുദിയിൽ എഴുതിയ ലേഖനവുമായി ബന്ധപ്പെട്ടത്തി ചില കാര്യങ്ങൾ ശ്രദ്ധയിൽപ്പെടുത്താൻ ആഗ്രഹിക്കുന്നു.

വോക്സ് പോപുലിയുടെ നിഘണ്ടു ഞാനും വാങ്ങി മറിച്ചുനോക്കി. ഒട്ടേറെ പദങ്ങൾക്കു നല്കിയിരിക്കുന്ന വിവരണം വായിച്ചു. ഒട്ടേറെ പദങ്ങൾക്കുവേണ്ടി നിഘണ്ടു ആകെ പരതി. എനിക്കു പറയാൻ നിരവധി ഭിന്നാഭിപ്രായങ്ങളുണ്ട്. ചിലതുമാത്രം താഴെക്കൊടുക്കുന്നു.

ഒന്ന് ഉച്ചാരണം: ''ഡാനിയൽ ജോൺസിന്റെ English Pronouncing Dictionary അനുസരിച്ചാണ് കൊടുത്തിട്ടുള്ളതു'' എന്നു പറഞ്ഞിട്ടുണ്ടെങ്കിലും, വോക്സ് പോപുലിയുടെ നിഘണ്ടുവിൽ ഉച്ചാരണം മലയാളത്തിൽ കൊടുക്കാൻ നടത്തിയ ശ്രമം അമ്പേ വികലമായി. ആർക്കുമാർക്കും പ്രയോജനപ്പെടാതെ സ്ഥലം നഷ്ടപ്പെടാൻ മാത്രം അതു കാരണമായി. ചില ഉദാഹരണങ്ങൾ:

conjugate: കോൺഡ്ജുഗിററ്

iodides: അഇഡൈഇഡ്സ്

temperature: റെംപ്റിററ്ഷെർ.

ഈ ഉച്ചാരണസൂചന ആർക്കു പ്രയോജനപ്പെടും?

രണ്ട്, അർത്ഥവും വിശദീകരണവും: നിഘണ്ടുവിൽ നല്ലന്ന അർത്ഥവും വിശദീകരണവും ഒട്ടും സംശയത്തിനു വക നല്കാത്തതും തെററില്ലാത്തതും ആയിരിക്കണമെന്ന് എടുത്തു പറയേണ്ടതില്ലല്ലോ. എന്നാൽ വോക്സ് പോപുലിയുടെ നിഘണ്ടുവിൽ സംഭവിച്ചിരിക്കുന്നതു മറിച്ചാണ്. തെററുകളുടെ ഒരു നീണ്ട ലിസ്റ്റ് ചൂണ്ടിക്കാണിക്കാൻ ആവുമെങ്കിലും പ്രശ്നത്തിന്റെ ഗുരുത്വം മനസ്സിലാക്കാൻ മാത്രം ഏതാനും ഉദാഹരണങ്ങൾ:

Magnetometer: ''കാന്തികമണ്ഡലങ്ങളുടെ ശക്തികളെയോ കാന്തിക ആഘൂർണങ്ങളെയോ താരതമ്യപ്പെടുത്താനുള്ള സൂക്ഷ്മോപകരണം.'' ഇതു ശരിയല്ല. കാന്തമണ്ഡലത്തിന്റെ തീവ്രത അളക്കാനുള്ള ഉപകരണമാണ്.

Meson എന്ന പദത്തിന്റെ വിശദീകരണത്തിൽ ''ഇലക്ട്രോണിനും പ്രോട്ടോണിനും ഇടയ്ക്കുള്ള പിണ്ഡമാണ് ഇതിനു'' എന്നു പറഞ്ഞിരിക്കുന്നു. ഇതു ശരിയല്ല. മെസോൺ കണം എന്ന ആശയം ആദ്യം അവതരിപ്പിക്കപ്പെട്ടപ്പോൾ അതിന്റെ ദ്രവ്യമാനത്തെക്കുറിച്ചുള്ള സങ്കല്പം അങ്ങനെ ആയിരുന്നു എന്നു മാത്രം. പ്രോട്ടോണിന്റെ ഏകദേശം അഞ്ചുമടങ്ങു ദ്രവ്യമാനമുള്ള മെസോണുകൾപോലും ഉണ്ട്.

Jupiter നോക്കുക. ''ശുക്രൻ കഴിഞ്ഞാൽ ഏററവും കൂടുതൽ തിളങ്ങുന്ന'' ഗ്രഹം വ്യാഴമാണെന്നു കൊടുത്തിരിക്കുന്നു. ഇതു പൂർണ്ണമായും ശരിയല്ല. ഏററവും തിളക്കമുള്ള അവസരത്തിൽ ചൊവ്വാഴ്ച വ്യാഴത്തെക്കാൾ തിളക്കമുണ്ട്. കൂടാതെ, വ്യാഴത്തിനു 13 ഉപഗ്രഹങ്ങളാണുള്ളതെന്നും ഈ നിഘണ്ടുവിൽ കാണുന്നു. ഇന്നുള്ള അറിവനുസരിച്ച് 15 ഉപഗ്രഹങ്ങളാണ് വ്യാഴത്തിനുള്ളതു.

Saturn നോക്കുക: വ്യാപ്തവും ദൂരവും നല്കിയിരിക്കുന്നതു ഏററവും പുതിയ അറിവുകളല്ല. ഉപഗ്രഹങ്ങളുടെ എണ്ണം 10 എന്നു പറഞ്ഞിരിക്കുന്നു. സൗരയൂഥത്തിൽ ഏററവുമധികം ഉപഗ്രഹങ്ങളുള്ള ഗ്രഹമാണ് ശനി. 17 ഉപഗ്രഹങ്ങൾ ഉണ്ടെന്നു തീർച്ചയായിക്കഴിഞ്ഞു.

മൂന്ന്, ശാസ്ത്രശാഖ: ഒരു ശാസ്ത്ര നിഘണ്ടുവിനെ സംബന്ധിച്ചിടത്തോളം പ്രധാനപ്പെട്ട മറെറാരു കാര്യമാണ്, പരാമർശിക്കപ്പെടുന്ന പദം ഏതു ശാസ്ത്രശാഖയിൽ പ്രയോഗിക്കുന്നു എന്ന വിവരം. ഇതും പല പ്രയോഗങ്ങൾക്കും ശരിയായല്ല കൊടുത്തിരിക്കുന്നതു. ഒരുദാഹരണം: ഭൗതികത്തിലെ അടിസ്ഥാന നിയമങ്ങളിലൊന്നായ ഊർജ സംരക്ഷണ നിയമം Medicine–ൽ എന്നാണ് നല്കിയിരിക്കുന്നതു.

നാല്, പദങ്ങൾ വിട്ടുപോയി: ശാസ്ത്ര നിഘണ്ടുവിനുണ്ടായിരിക്കേണ്ട മറെറാരു ഗുണം പ്രധാനപ്പെട്ട വാക്കുകളെങ്കിലും ഉൾപ്പെടുത്തിയിരിക്കണം എന്നതാണ്. വോക്സ് പോപുലിയുടെ നിഘണ്ടു തയ്യാറാക്കിയവർ ഇക്കാര്യം പാടേ വിസ്മരിച്ചതായി കാണുന്നു. astronaut, balloon, Cassini division, cosmonaut, decibel, geostationary, geosynchronous, Halley's comet, hysterisis, Io, lepton, magnetosphere, metrology, microcomputer, neutron bomb, ഗ്രഹണത്തിനെ സംബന്ധിച്ച വിശദീകരണത്തിൽ പ്രധാനപ്രയോഗമായി വരുന്ന node, rest, rest mass, soft ware, solar cycle, Space shuttle, weber, xerox എന്നീ വാക്കുകളുടെ അർത്ഥം വോക്സ് പോപുലിയുടെ നിഘണ്ടുവിലുണ്ടോ എന്നു നോക്കൂ. ഈ വാക്കുകൾ സാധാരണ ശാസ്ത്ര വിദ്യാർത്ഥികൾ അറിഞ്ഞിരിക്കേണ്ടവ അല്ലെന്നുണ്ടോ?

അഞ്ച്, അശ്രദ്ധ: വേണ്ടത്ര ശ്രദ്ധചെലുത്താതെയാണ് നിഘണ്ടു തയ്യാറാക്കിയിട്ടുള്ളതും അതിന്റെ അച്ചടി നിർവഹിച്ചിട്ടുള്ളതും എന്നു ചൂണ്ടിക്കാണിക്കുവാൻ ഉദാഹരണങ്ങൾ എത്രവേണമെങ്കിലും ചൂണ്ടിക്കാട്ടാം. abiotrophy എന്ന വാക്കുനോക്കൂ; ഒരേപേജിൽത്തന്നെ രണ്ടുതവണ കാണാം. phobos നോക്കുക; അതിൽ ''deimos നോക്കുക.'' എന്നുകാണാം. deimos നോക്കണമെങ്കിൽ മറെറതെങ്കിലും നിഘണ്ടു വേണമെന്നു മാത്രം.

പി. ആർ. മാധവപ്പണിക്കർ,
തിരുവനന്തപുരം.

## നമ്മുടെ ആനുകാലികങ്ങൾ

ഈ അടുത്തകാലത്തായി നമ്മുടെ ആനുകാലിക പ്രസിദ്ധീകരണങ്ങളുടെ എണ്ണത്തിൽ ഉണ്ടായ വളർച്ച ആരെയും അദ്ഭുതപ്പെടുത്താതിരിക്കില്ല. മുക്കിലും, മൂലയിലും, ചന്തയിലും, കവലയിലും തൂങ്ങിക്കിടക്കുന്ന പത്രമാസികകൾ മലയാളിയുടെ വായനാശീലം വിളിച്ചോതുന്നു. അധികം പഴക്കമില്ലാത്ത ഒരു സ്ഥിതിവിവരക്കണക്കനുസരിച്ച് മലയാളത്തിൽ ആയിരത്തിലധികം പത്രങ്ങളുണ്ട്. അതിൽ ദിനപത്രങ്ങൾ ഏകദേശം നൂറിനടുത്തുവരും. വാരികകൾ 150. ദ്വൈവാരിക 115. മാസികകൾ 500.

എന്നാൽ, സ്വർണ്ണത്തിനുവേണ്ടി നദീതീരങ്ങളിൽ പണ്ട് മണലരിക്കുന്ന ഒരുകൂട്ടം മനുഷ്യരെ കണ്ടിരുന്നു. അതുപോലെയാണ് ഇന്നത്തെ വായനക്കാരന്റെ അവസ്ഥ. ഒരു നൂറു ചെറുകഥ വായിച്ചാൽ ഒന്നു രണ്ടെണ്ണം ചെറുകഥ എന്ന കലാരൂപത്തോട് നീതിപുലർത്തുന്നതായിക്കാണും.

എന്നാൽ ഇവയ്ക്ക് വായനക്കാരില്ലെന്നുണ്ടോ? ഉണ്ട്. ഒരുതരം ആർത്തിയോടെയാണ് വായനക്കാർ ഈ വാരികകൾ വാങ്ങി വായിക്കുന്നതു. ഇതിന്റെ പിന്നിലെ തത്വശാസ്ത്രം ഒരു ഉദാഹരണസഹിതം വ്യക്തമാക്കാം. നമ്മുടെ നാടൻ ചായപ്പീടികകളിൽ നിന്നു് ചായ കുടിച്ചു ശീലിച്ചിട്ടുള്ളവർക്ക്, വീട്ടിൽ നിന്നു കിട്ടുന്ന വേണ്ടപോലെ പാലും, പഞ്ചസാരയും ചേർത്തു് തയ്യാറാക്കിയ ചായ രുചിക്കില്ല. അവർക്കു് പഴയ ചായമക്കാനികളിലെ കടുപ്പം കൂടിയ ചായ തന്നെ വേണം. സാഹിത്യഗുണം അല്പംപോലുമില്ലാത്ത നോവലുകളും, ചെറുകഥകളും വായിപ്പിച്ച് അതേ വായിക്കൂ എന്ന നിലയിലേക്കു് വായനക്കാരനെ കൊണ്ടുവന്നിരിക്കുന്നു ഇന്നത്തെ പ്രസിദ്ധീകരണക്കാർ. ''ദീപസ്തംഭം മഹാശ്ചര്യം, നമുക്കും കിട്ടണം പണം.'' എന്ന തത്വശാസ്ത്രമാണ് അവരെ ഭരിക്കുന്നതു്. മനുഷ്യബന്ധങ്ങൾ പോലും കച്ചവട മനസ്ഥിതിയോടെ കാണുന്ന ഇക്കാലത്തു് 'സർഗ്ഗാത്മക സാഹിത്യ' മെന്നൊക്കെപ്പറഞ്ഞാൽ ആർക്കു മനസ്സിലാവും?

എഴുത്തുകാരും, വായനക്കാരും, പത്രങ്ങളും വിചാരിച്ചാൽ മാത്രമേ ഈ ദുരവസ്ഥയ്ക്കു് ഒരു പരിഹാരം കാണാൻ കഴിയുകയുള്ളൂ.

ഡോ: പോൾ വാഴപ്പിള്ളി,
കാസർകോട്.

## കൊച്ചാക്കലോ?

490–ാം ലക്കത്തിൽ മംഗളം വറുഗീസിന്റെ പ്രസക്തി. മംഗളം വറുഗീസിനെ, ഡെയിലിമിറർ പത്രത്തിന്റെ എഡിററുമായി സാമ്യപ്പെടുത്തിയതു് മോശമായിപ്പോയി. മംഗളത്തെ ഒന്നു കൊച്ചാക്കാനാണ് ഇതെഴുതിയ 'എം. കെ. ബി.' ശ്രമിച്ചിരിക്കുന്നതു്. മനോരമയും മംഗളവും തമ്മിൽ ഒന്നരലക്ഷം കോപ്പികളുടെ വ്യത്യാസമേയുള്ളൂ എന്നും എഴുതിക്കണ്ടു. ഇതു തെററാണ്. മംഗളത്തിനു് മനോരമയേക്കാൾ ആറുലക്ഷത്തിൽപ്പരം കോപ്പികളുടെ വ്യത്യാസമുണ്ട് എന്നതാണ് വാസ്തവം.

വിനോദ്, കട്ടച്ചിറ.
പള്ളിക്കൽ.

## നമ്പൂരിഫലിതങ്ങൾ

490–ാം ലക്കത്തിലെ നമ്പൂരി ഫലിതങ്ങളിൽ ഏററവും അവസാനം കൊടുത്തിരുന്ന ഫലിതം, കുട്ടികളുടെ ശാസ്ത്രമാസികയായ യുറീക്ക (1984 ഒക്ടോബർ) യിൽ പങ്ങുണ്ണി എഴുതിയിരുന്ന (പേജ് 59) നമ്പൂരിഫലിതത്തിന്റെ കോപ്പിതന്നെയാണ്. കുഞ്ഞുണ്ണിയും പങ്ങുണ്ണിയും ഒരാൾതന്നെയാണെന്നു് വിശ്വസിക്കാനാവില്ല.

വി. ജി. മണി,
മുഴപ്പിലങ്ങാട്.

## ഫാ. കാപ്പൻ

• മൂന്നു ലക്കങ്ങളിലായി ഫാ. സെബാസ്റ്റ്യൻ കാപ്പനെപ്പററി പി. ഗോവിന്ദപ്പിള്ള എഴുതിയ ലേഖനം കേരളത്തിലെ ക്രൈസ്തവപുരോഹിതന്മാർ ശ്രദ്ധിച്ചു പഠിക്കേണ്ടതാണ്.

പുളൂർക്കര രാധാകൃഷ്ണൻ,
തൃശ്ശൂർ.

II

സ്ററാലിന്റെ ശവകുടീരത്തിൽനിന്നു് ക്രൂഷ്ചേവ് മാന്തിക്കൂട്ടിയ മൺകൂനയിൽ ഇരുന്നുകൊണ്ട് ഗോവിന്ദപ്പിള്ള ബ്രൂണോയുടേയും ഗലീലിയോയുടേയും ജോവാൻ ഒഫ് ആക്കിന്റേയും കഥ പറയുന്നതു് ശ്രദ്ധിച്ചു. ആ മൺകൂനയ്ക്കരികിലായിക്കിടന്ന മററു പലതിന്റേയും കൂട്ടത്തിൽ പോളണ്ടിലെ പ്രസിഡൻറ് ജനറൽ ജരുസൽസ്കിയുടെ രഹസ്യപ്പൊലീസുകാർ കഴിഞ്ഞ ഒക്ടോബർ 19–ന് തട്ടിക്കൊണ്ടുപോയി ഇരുമ്പുവടിക്കടിച്ചുകൊന്നു് വിസ്ററുല ജലസംഭരണിയിൽ തള്ളിയ ഫാ. പോപ്പിലോസ്കോയുടെ മൃതശരീരവും ഉണ്ടായിരുന്നു. ആ പുരോഹിതൻ പോളണ്ടിലെ ഗവണ്മെൻറു വിരുദ്ധ തൊഴിലാളി സംഘടനയായ സോലിഡാരിററിയുടെ ശക്തനായ അനുകൂലിയായിരുന്നു. ബഹുമാന്യനായ ഗോവിന്ദപ്പിള്ള ചില്ലുകൊട്ടാരത്തിൽ നിന്നു കൊണ്ട് കല്ലെറിയുമെന്നു വിചാരിച്ചില്ല.

ഇവിടെ അടിസ്ഥാന കാരണം അച്ചടക്കത്തിൽ ബന്ധിതമായിരിക്കുന്ന ശക്തികൾക്കു് രാഷ്ട്രീയാധികാരം കിട്ടുന്നു എന്നുള്ളതാണ്. ആ കാര്യത്തിൽ കമ്മ്യൂണിസവും കത്തോലിക്കാസഭയും ഒരു നാണയത്തിന്റെതന്നെ രണ്ടു വശങ്ങളാണ്. പള്ളിക്കു് ഇന്നു് രാഷ്ട്രീയാധികാരം ഇല്ലാത്തതുകൊണ്ട് പലരുടെയും കഴുത്തിൽ തലയിരിക്കുന്നു. അപ്പററത്തു് പലരുടെയും തലവെട്ടിമാററപ്പെടുകയും ചെയ്യുന്നു. പുരോഹിതൻ രാഷ്ട്രീയത്തിൽ പ്രവർത്തിക്കരുതെന്നു് പള്ളി പറയുന്നതിന്റെ ഒരു കാരണം ഗതകാലചരിത്രത്തിൽ പള്ളിക്കു സംഭവിച്ച പാളിച്ചകൾ തന്നെയാണെന്നു തോന്നുന്നു.

ജോസഫ് തളിയാടിൽ,
തൃക്കാക്കര.

## ഇങ്കുലാബിന്റെ നെഞ്ചിൽ

ഒരു കൂലിപ്പണിക്കാരനായ എന്റെ അച്ഛനു് മഹാഭാരതത്തിലേയോ, രാമായണത്തിലേയോ കഥകൾ അറിഞ്ഞുകൂടായിരുന്നു. എന്നാൽ ഒരു കാലഘട്ടത്തിന്റെ ആവേശമായിരുന്ന സർദാർ ഗോപാലകൃഷ്ണന്റെ കഥ വികാരഭരിതനായി, കുഞ്ഞുനാളിലേ അച്ഛനെനിക്കു പറഞ്ഞു തന്നിരുന്നു. സർദാറിനെക്കുറിച്ചുള്ള ഫീച്ചർ (പ്രഭാകരൻ പഴശ്ശി) കലാകൗമുദിയിൽ കണ്ടപ്പോൾ വളരെ സന്തോഷം തോന്നി. കലാകൗമുദി ഈ 26–ന് സർദാറിനെ ഓർമ്മിച്ചു, ഓർമ്മിപ്പിച്ചു. നന്ദി.

പി. കെ. മോഹനൻ
കരയാവട്ടം, വലപ്പാട്

# പത്മഭൂഷൺ തകഴിച്ചേട്ടൻ

**രാ**വിലെ രണ്ട പൊലീസുകാർ ശങ്കരമംഗലത്തേക്ക് കയറിപ്പോകുന്നതു കണ്ട് അപ്പുറവും ഇപ്പുറവും ഉള്ളവർ വിസ്മയിച്ചു. ചിലർ പിറകേ ചെന്നു. ഇവിടെ പണ്ടൊന്നും പൊലീസുകാർ വന്നിട്ടില്ല. ഇവിടെ ചിരിക്കുന്ന മനുഷ്യരേ വന്നിട്ടുള്ളൂ.

അമ്പലപ്പുഴ—തകഴി റോഡുസൈഡിലെ ആ പഴയവീട്, ശങ്കരമംഗലം, പ്രസിദ്ധമാണ്. അവിടെ നാട്ടിന്റെ അഭിമാനം കുടികൊള്ളുന്നു; പല കടലുകൾക്കപ്പുറത്തു പാറിക്കളിക്കുന്ന കുട്ടനാടിന്റെ അഭിമാനം.

പൊലീസുകാർ കയറിച്ചെന്നപ്പോൾ ഗൃഹനാഥൻ ഉമ്മറത്തുണ്ടായിരുന്നു. എന്താണ്, രാവിലെ പൊലീസുകാർ! ഡെൽഹിയിലെ ചാരവലയത്തെയും അവരുടെ ഒത്താശക്കാരെയും പിടികൂടാൻ നടക്കുന്നവർ വഴിതെററിയെങ്ങാനും വന്നുകയറിയതാണോ? സൂക്ഷിച്ചുനോക്കി. പൊലീസുകാരുടെ മുഖത്ത് ക്രൗര്യാദി ഭാവസ്ഭാവങ്ങളൊന്നുമില്ല. പകരം, ചെറിയൊരു ബഹുമാനഭാവം.

എന്താ നിങ്ങൾ വന്നത്? ഇതു ചോദിക്കുമ്പോഴും, ഗൃഹനാഥന്റെ ഉള്ളിൽ ആശങ്ക മാറിയിരുന്നില്ല. ഈ വയസ്സുകാലത്ത് വല്ല ഏടാകൂടത്തിലും കുരുക്കാനാവുമോ ഇവന്മാർ...വഴിപോക്കർ നിന്നു ശ്രദ്ധിക്കുന്നുണ്ടായിരുന്നു.

കളക്ടർക്ക് സാറിനെ ഒന്നു കാണണം. അദ്ദേഹം ഇങ്ങോട്ടു വരും. എപ്പോഴാണ് സൗകര്യമെന്ന് ചോദിച്ചറിയാൻ വേണ്ടി, വന്നതാണ്—പൊലീസുകാർ അറിയിച്ചു.

ഗൃഹനാഥന് ചിന്താക്കുഴപ്പമായി. എന്തോ തകരാറുണ്ട്. ചാരന്മാരായ കുമാർ നാരായണന്റെയോ ഗോപാലന്റെയോ വല്ല ശിങ്കിടികളും ഇനി ഇവിടെ വല്ലിടത്തും കയറി ഒളിച്ചിരിപ്പുണ്ടോ? അതാവുമല്ലോ ജില്ലാഭരണാധിപൻതന്നെ ഇങ്ങോട്ടു വരുന്നത്.

വന്നോട്ടെ, അദ്ദേഹം പറഞ്ഞു. ഒരു പത്തുമണിക്ക്.

പൊലീസുകാർ പോയി. കാത്തുനിന്ന വഴിപോക്കരും പോയി.

കുറേക്കഴിഞ്ഞപ്പോൾ കാണാം, പിന്നെയും വരുന്നു രണ്ടുമൂന്നു കാക്കിധാരികൾ. മണി പത്തായില്ലല്ലോ. പിന്നെന്താ ഇവർ, രാവിലെ ഒന്നിനും സമ്മതിക്കാതെ...

ഇപ്പോഴത്തെ അതിഥികൾ ഡിവൈ. എസ്. പി. യോ സർക്കിളോ ഒക്കെയാണ്. മറെറാന്നിനുമല്ല; കളക്ടർ പത്തുമണിക്കുതന്നെ വരും എന്ന് കൺഫേം ചെയ്യാൻ. 'കൺഫേം'കാർ കൂടി ആയപ്പോൾ എന്തോ പന്തികേടുണ്ടെന്ന് നാട്ടുകാർക്കും തോന്നി. വിജയൻനായരും ഗംഗൻപിള്ളയുമൊക്കെ കയറിവന്നു. സംഗതി എന്താണെന്ന് ഗൃഹനാഥനുപോലുമറിയില്ലല്ലോ. ഡിവൈ. എസ്. പി. ക്കുമറിയില്ല. ജില്ലാ ഭരണമേധാവി ഇങ്ങോട്ടു വരുന്നുണ്ട്. അതുമാത്രം അറിയാം.

ശങ്കരമംഗലത്തിനു വെളിയിൽ, റോഡിൽ, ആളുകളുടെ എണ്ണം കൂടി. പെട്ടെന്നൊന്നും ഇളകാത്തയാളാണെങ്കിലും, ഗൃഹനാഥനും ഒരു വല്ലായ്മ...പലതും ഓർത്തുനോക്കി. ഇല്ല, പൊലീസും പട്ടാളവുമൊക്കെ വന്നു പിടിക്കത്തക്കവിധം ഇവിടെ ഒന്നുമില്ല.

പുറത്തുകൂടിയവർക്ക് സമയം ഇഴഞ്ഞു നീങ്ങുകയായിരുന്നു. ഇതൊന്നുമറിയാത്തതുപോലെതന്നെ ശങ്കരമംഗലം...

കൃത്യം പത്തുമണിക്ക് അതിഥി എത്തി. ജില്ലാകളക്ടർ ജോസ് സിറിയക്. സൗമ്യനായ ചെറുപ്പക്കാരൻ. മുഖത്ത് ആഹ്ളാദം, വിനയം...

അദ്ദേഹത്തെ ഗൃഹനാഥൻ സ്വീകരിച്ചിരുത്തി.

വളരെ സന്തോഷമുള്ള ഒരു കാര്യം

എം. ഗോവിന്ദൻ

## പത്തനംതിട്ട

വന്തളംചെന്നു പടപേടിച്ചന്നൊരാൾ;
പന്തംകൊളുത്തിപ്പടയവിടെ.
പത്തനംതിട്ടയിൽ ഞാനെത്തിപ്പെട്ടപ്പോൾ
പത്തിവിടർത്തിപ്പടയണികൾ,
കാര്യമറിയണം, കാഴ്ചകൾകാണണം,
ആര്യഭവനിലിരുന്നു ചെമ്മേ.
ചെത്തുവഴിമുക്കിൽ ചെത്തങ്ങൾ, ചർച്ചകൾ,
പത്തുനൂറാൾക്കാർ ചെവികൊടുത്ത്.
''വൃത്തമില്ലെങ്കിൽ പുരാവൃത്തമെങ്ങാവോ''
മൂത്തുനരച്ചൊരുത്തന്റെ ചോദ്യം.
പാതികിഴവനൊരാളെഴുന്നേൽക്കുന്നു;
പാട്ടുമോ പാളിച്ചു? ''ഗദ്യം പദ്യം!''
രണ്ടുപക്ഷത്തുമുണ്ടാളുകൾ കൈമുട്ടാൻ;
രണ്ടുകൈ ദൈവം കനിഞ്ഞുനല്കി.
''പദ്യത്തിലെന്തുണ്ട്? ഗദ്യത്തിലെന്തുണ്ട്?
മദ്യത്തിൽമാത്രമേ കാവ്യമുള്ളൂ!''
ആവഴി വന്നൊരാൾക്കാവേശം, ചേരിമൂ-
ന്നാവുന്നതെന്നും നമുക്കുനേട്ടം.

പദ്യവും ഗദ്യവും മദ്യവും,—ആളുകൾ
സദ്യസമാദരമാസ്വദിക്കെ,
മദ്യപക്ഷക്കാർ പെരുകുന്നു, കുപ്പികൾ
പൊട്ടിത്തെറിച്ചുകറിച്ചുപൊയ്ത്ത്.
പത്തനംതിട്ടയിൽ ഞാനെത്തിപ്പെട്ടപ്പോൾ
പത്തിവിടർത്തിപ്പടയണികൾ!



അറിയിക്കാനാണു ഞാൻ വന്നത്...കളക്ടർ പറഞ്ഞു,

ഗൃഹനാഥനും ഒരു സന്തോഷം. ജിജ്ഞാസ.

...അതു എനിക്കുതന്നെ നേരിൽ വന്ന് അറിയിക്കാൻ—

ഓ, ഇദ്ദേഹം കാര്യം പറയുന്നില്ലല്ലോ. വലിയ ഒരു രഹസ്യം പറയുന്നതുപോലെ പതുക്കെയാണു പറയുന്നത്.

...എനിക്കുതന്നെ നേരിൽ വന്ന് അറിയിക്കാൻ കഴിഞ്ഞതിൽ എന്തെന്നില്ലാത്ത ചാരിതാർത്ഥ്യമുണ്ട്...

മിടുക്കനാണല്ലോ. ഒരു കഥാകൃത്തിന്റെ ചാതുര്യം. പരിണാമഗുപ്തിയൊക്കെ സൂക്ഷിച്ച്—

...മററാരുമറിയരുത്. നാളെ ഇത് വേറെ വഴിയിലൂടെ പുറത്തറിയും. അതുവരെ അങ്ങ് ഇത് രഹസ്യമായിത്തന്നെ വയ്ക്കണമെന്ന് ഒരു അപേക്ഷയുണ്ട്...

ശ്ശെടാ, കാര്യം എന്താണെന്ന് ഇദ്ദേഹം പറയുന്നില്ലല്ലോ. പുറത്താണെങ്കിൽ ആളുകൂടിവരുന്നു. അകത്ത് വാതിലിനപ്പുറത്ത് കാത്ത പേടിച്ചുനില്ക്കുകയാണ്.



...അങ്ങേയ്ക്ക് ഈ റിപ്പബ്ളിക് ദിനത്തിൽ പദ്മഭൂഷൺ ബഹുമതി നല്കുവാൻ ഇന്ത്യൻ പ്രസിഡൻറു തീരുമാനിച്ചിരിക്കുന്നു...

അങ്ങനെയാണ് തകഴി ശിവശങ്കരപ്പിള്ള കാര്യമറിഞ്ഞത്. സന്തോഷംകൊണ്ട് ആ മനസ്സു നിറഞ്ഞു. ഉള്ളാകെ ഒരു പൂവെടിക്കുളമായിട്ടുണ്ടാവണം. പ്രതീക്ഷിച്ചിരുന്നതൊന്നുമല്ല. എത്രയോ ബഹുമതികൾക്കും അവാർഡുകൾക്കും അർഹനായ, എത്രയോപേർക്ക് ബഹുമതിയും അവാർഡുകളും നല്കുന്നതിനുള്ള തീരുമാനത്തിൽ കക്ഷിയായിരുന്നിട്ടുള്ള, ലോകപ്രസിദ്ധനായ ആ എഴുത്തുകാരൻ—മലയാളത്തിന്റെ പ്രിയപ്പെട്ട തകഴി—ഒരു നിമിഷം വികാരഭരിതനായി.

നാളെവരെ ഇത് ആരും അറിയരുതെന്നാണല്ലോ. അദ്ദേഹം കളക്ടറോടു ചോദിച്ചു: ഞാനെന്റെ കാത്തയെ ഈ സന്തോഷവിവരം അറിയിക്കട്ടെ? മററാരോടും പറയില്ല...

കളക്ടർ എന്തുപറയാൻ, അദ്ദേഹം തന്റെ ചുമതല നിറവേററിക്കഴിഞ്ഞു.

സാഹിത്യതല്പരൻ കൂടിയായ കളക്ടർ പോകുന്നില്ല. മണിക്കൂർ ഒന്നായി, രണ്ടായി. ഇദ്ദേഹം പോയിട്ടു വേണം തന്റെ പ്രിയപ്പെട്ട ചേച്ചിയെക്കൂടി ഈ വിവരം അറിയിക്കാൻ. ഇത്രയും ആഹ്ളാദകരമായ വാർത്തയുംകൊണ്ടുവന്ന ഗവൺമെൻറിന്റെ ഈ പ്രതിനിധിയോട് എങ്ങനെ ഇറങ്ങിപ്പോകാൻ പറയും!

ഒടുവിൽ കളക്ടർ പറഞ്ഞു: എനിക്ക് ഈ അവസരം അവിസ്മരണീയമാണ്. ഈ നിമിഷത്തിന്റെ ഓർമ്മയ്ക്കായി ചേട്ടന്റെ കൈകൊണ്ട് എനിക്കെന്തെങ്കിലും തരണം.

തകഴി അവിടൊക്കെ തിരഞ്ഞു. എന്തു കൊടുക്കാൻ! കൊടുക്കത്തക്കവണ്ണം ആകെയുള്ളത് കയർ മാത്രം. അങ്ങനെ ഷെൽഫിൽനിന്ന് ഒരു 'കയർ'എടുത്ത് കൈയൊപ്പിട്ട് സ്നേഹപൂർവ്വം കളക്ടർക്കു നല്കി. കൃതാർത്ഥതയോടെ കളക്ടർ പോയി. പരിവാരങ്ങളും. ഓ, കയറിന്റെ ഒരു കോപ്പിയേ ഉണ്ടായിരുന്നുള്ളൂ. അത് കളക്ടർ കൊണ്ടുപോയി. പുറത്തു കാത്തുനിന്നവർക്ക് അപ്പോഴും ഒരു വിവരവും അറിയാനൊത്തില്ല.

●

പിറേറന്നു പുലർച്ചയ്ക്ക് പത്രങ്ങളെത്തിയതോടെ ആ കുട്ടനാടൻ ഗ്രാമം ഇളകിയാടി. വരുന്നുണ്ടോ തകഴിച്ചേട്ടൻ, കടവിലേക്ക്, പത്രംവാങ്ങാൻ?

'തകഴി' എന്ന ഗ്രാമത്തെ വിശ്വസാഹിത്യവേദിയിൽ പ്രതിഷ്ഠിച്ച തകഴിയെത്തേടി ഈ ചെറുവഴിയേ എത്രകാലം തൊട്ടേ പ്രസിദ്ധരും പ്രസിദ്ധിയും വരവാണ്. ഇപ്പോഴിതാ രാജ്യത്തെ പരമോന്നത ബഹുമതികളിലൊന്ന് അദ്ദേഹത്തെത്തേടി വന്നിരിക്കുന്നു. തകഴിക്ക്, സ്വന്തം ഗ്രാമത്തിലെ സ്വീകരണങ്ങൾ ഇപ്പോഴും തുടരുകയാണ്...

ആഹ്ളാദമൊക്കെയുണ്ടെങ്കിലും, തകഴി ഈ ബഹുമതിയെക്കുറിച്ച് പറയുന്നതെന്തെന്നോ? എടാ, ഞാനിപ്പോൾ ഒരു പദ്മവിഭീഷണനാണ്. അതു കാരണം ബസ്സിലും കേറാൻ വയ്യ. അങ്ങോട്ട് നീങ്ങിനില്ല്, പദ്മ വിഭീഷണാ എന്ന് കണ്ടക്ടർ കേറി പറഞ്ഞുകളഞ്ഞാൽ നാണക്കേടല്ലേ!

(ചില പരദൂഷണക്കാർ പറയുന്നതെന്തെന്നോ? തകഴി അറിയരുത് പറയാം. പദ്മഭൂഷൺ ബഹുമതിയോടൊപ്പം കുറേ കാശുകൂടി ഇല്ലാത്തതിൽ അദ്ദേഹത്തിന് കെറുവാണെന്ന്.)

തകഴിയെത്തേടി പദ്മഭൂഷൺ പണ്ടേ വരേണ്ടതായിരുന്നു. ശരിക്കു പറഞ്ഞാൽ കഴിഞ്ഞയാണ്ടത്തെ ലിസ്റ്റിൽ തകഴിയുടെ പേര് ഉൾപ്പെടുത്തിയുമിരുന്നു. എന്തോ സംഗതിവശാൽ ആ പ്രഖ്യാപനം ഈ റിപ്പബ്ളിക് ദിനംവരെ നീണ്ടു.

ഡെൽഹിക്കും ഡെൽഹിയിലെ അധികാരികൾക്കും നെഹ്റുവിന്റെ കാലംതൊട്ടേ സുപരിചിതനായ തകഴിക്ക് പണ്ട് രാജ്യസഭാംഗത്വം കൊടുക്കാൻ ഏതാണ്ട് തീരുമാനമായതായിരുന്നു. പനമ്പിള്ളി ഗോവിന്ദമേനോനാണ് അതു തെറിപ്പിച്ചതത്രേ. പകരം ജി. ശങ്കരക്കുറുപ്പ് രാജ്യസഭാംഗമായി. ''തകഴി ചെറുപ്പമല്ലേ. കുറച്ചുനാൾകൂടി കഴിയട്ടേ'' എന്ന് നെഹ്റുവും പറഞ്ഞുവെന്നാണ്.

പിന്നൊരിക്കൽ നമ്പർ 1 സഫ്ദർജംഗിൽ ചെന്നു, പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയെക്കാണാൻ. മുറുക്കാൻ തുപ്പൽ ഒലിക്കുന്ന വായുമൊക്കെയായി തകഴി ചെന്നിരുന്നപ്പോൾ ആർ. കെ. ധവാനും, കൂടെയുണ്ടായിരുന്ന രസഗുളപ്പെണ്ണിനും തീരെ രുചിച്ചില്ല. കുറച്ചുകഴിഞ്ഞപ്പോഴാണ് ധവാൻ അമ്പരന്നത്. ''ഹലോ മി. തകഴി!'' എന്ന വാക്കുകളുമായി പ്രധാനമന്ത്രി തകഴിയെ സ്വീകരിച്ചു. 'ഐ ഹാവ് സീൻ ദ ഫിലിം ചെമ്മീൻ, ദോ ഐ ഹാവ് നോട്ട് റെഡ് യുവർ ഫേമസ് നോവൽ. ബട്ട് ദെൻ, ഐ ലൈക്ഡ് ദ ഫിലിം വെരി മച്ച്—'' ഇന്ദിരാഗാന്ധി പറഞ്ഞു, ഇന്ദിരാഗാന്ധിയുടെ കാലത്തും തകഴിയെ രാജ്യസഭാംഗമാക്കുവാൻ ആലോചനയുണ്ടായിരുന്നതാണ്.

അല്ലെങ്കിലും തകഴിക്കെന്തിനാണീ രാജ്യസഭ? അദ്ദേഹത്തിന്റെ ലോകം തകഴിയാണ്. കുട്ടനാടൻ പാടങ്ങളിലൂടെ പാട്ടുപാടിയെത്തുന്ന കാററില്ലെങ്കിൽ തകഴിക്കുണ്ടോ ജീവിതം?

പദ്മഭൂഷണായാലും ഭാരതരത്നമായാലും തകഴി, തകഴിക്കാർക്ക് തകഴിച്ചേട്ടനാണ്

പത്മഭൂഷണൻതകഴി അതാ, നടന്നു പോകുന്നു. കുപ്പായമിടാതെ, കൊച്ചുമുണ്ട് മേൽവയററിലേക്ക് മടക്കിക്കെട്ടി വെററില വാങ്ങാൻ പോവുകയാണ്. പത്മവിഭീഷണന് ഒരു വെററിലക്കൂടി അധികം കൊടടാ—തകഴിക്കവലയും കടവും അതുകേട്ട് ചിരിക്കും.

—സ്റ്റാഫ് ലേഖകൻ

**ഡൊമിനിക് ചാക്കോ കിഴക്കേമുറി എന്നു കേട്ടാൽ ആളെപ്പിടികിട്ടാതെ ആദ്യം ലേശം വിഷമിക്കും. 'തകാസ് ഹി സിവ് സാൻ കാര പിലായ്' എന്നു പണ്ടൊരു സായ്പ് വിളിച്ചപ്പോൾ സാക്ഷാൽ തകഴി ശിവശങ്കരപ്പിള്ളതന്നെ പരിഭ്രമിച്ചുപോയതുപോലെ. 'ഡീസി' എന്ന രണ്ടക്ഷരംകൊണ്ടു് മലയാളലോകം മുഴുവൻ പ്രസിദ്ധനായ, മലയാളത്തിലെ ഏററവും വലിയ പുസ്തക പ്രസാധകനായ ആ കിഴക്കേമുറിയെ ഇവിടെ പരിചയപ്പെടുക.**



# ഡീസിയുടെ ലോകം

ഒരു കാഞ്ഞിരപ്പള്ളിക്കാരനാണു് ഡി. സി. കിഴക്കേമുറി. റബ്ബറിൻെറ കരുത്തുകൊണ്ടു് പുലരുന്ന നാടാണല്ലോ കാഞ്ഞിരപ്പള്ളി. നർമ്മബോധം കലർന്ന തൻെറ കച്ചവടതന്ത്രങ്ങളും ബുദ്ധിയും റബ്ബർമരങ്ങൾക്കിടയിൽ ചെലവഴിച്ചിരുന്നുവെങ്കിൽ ഡൊമിനിക് ചാക്കോ കിഴക്കേമുറി ഇന്നൊരു കോടീശ്വരനാകുമായിരുന്നു. പക്ഷേ, അദ്ദേഹം വന്നുപെട്ടതു് പുസ്തകപ്രസിദ്ധീകരണങ്ങളുടെ ലോകത്താണു്. ആ രംഗത്തു് അദ്ദേഹം ഒരു ഗോഡ്ഫാദറായിത്തീർന്നു. ഇങ്ങനെ പറയുമ്പോൾ, പലർക്കും ആക്ഷേപമുണ്ടാകാം. എഴുത്തുകാരോടു് ഡി. സി. വേണ്ടത്ര നീതി കാണിക്കുന്നില്ലെന്നും, അദ്ദേഹം ഒരു പുസ്തകക്കച്ചവടക്കാരൻ മാത്രമാണെന്നുമൊക്കെ എഴുത്തുകാരിൽ ചിലർ പറഞ്ഞേക്കാം. അതു് പുസ്തകം വായിക്കുന്ന സാധാരണ വായനക്കാരുടെ പ്രശ്നമാകുന്നില്ലല്ലോ. ഏതായാലും എഴുത്തുകാരുടെ സഹകരണസംഘമായ എസ്. പി. സി. എസ്. കഴിഞ്ഞാൽ ഇന്നു് ആകർഷകമായ റോയൽററി എഴുത്തുകാർക്കു് ലഭിക്കുന്ന പ്രസിദ്ധീകരണശാല ഡി. സി. ബുക്സാണെന്നു തോന്നുന്നു. (പൊതുവേ എഴുത്തുകാർക്കു് ഡി. സി. നല്കുന്നതു് പതിനഞ്ചു ശതമാനം റോയൽററിയാണു്.)

'മ' പ്രസിദ്ധീകരണങ്ങളുടെ വിളഭൂമിയായ കോട്ടയം നഗരമാണു് ഡി. സി. യുടെയും കർമ്മരംഗം. അദ്ദേഹത്തിനു് ലക്ഷാധിപനാകണമെന്നുണ്ടായിരുന്നെങ്കിൽ ഒരു 'മ' തുടങ്ങാമായിരുന്നു. കോട്ടയം പബ്ലിക് ലൈബ്രറിക്കുവേണ്ടി കേരളത്തിലാദ്യമായി ലോട്ടറി തുടങ്ങിയ ആളാണു് ഡി. സി. ഡിററക്ടീവ് നോവലുകൾ റബ്ബർഷീററുകൾപോലെ കയററി അയയ്ക്കുന്ന നാടാണു് കോട്ടയം. കോട്ടയത്തു വിളയുന്ന ഡിറ്റക്ടീവ് നോവലുകൾ കൊണ്ടു് കച്ചവടം നടത്താൻ ഈ കാഞ്ഞിരപ്പള്ളിക്കാരനു് അറിയാത്തതുകൊണ്ടല്ല.

ഡൊമിനിക് ചാക്കോ, ഡി. സി. യാകുന്നതിനു മുമ്പു് കാഞ്ഞിരപ്പള്ളിയിൽ പന്ത്രണ്ടു കൊല്ലം അദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിനു് ഏററവും ഇഷ്ടമുള്ള ജോലിയും അദ്ധ്യാപകൻേറതായിരുന്നു. അന്നു് അദ്ധ്യാപകനു് പത്തു രൂപയായിരുന്നു ശമ്പളം. ശമ്പളം തുച്ഛമായതിനാൽ ഡൊമിനിക് കൃഷിയിലേക്കു പോയി. റബ്ബറല്ല, വാഴയും കപ്പയും. ഡി. സി. ക്കു് കൊച്ചുന്നാളിലേ സാഹിത്യത്തിൻെറ അസുഖം ഉണ്ടായിരുന്നു. ചന്തമുള്ള ഒരു തരം ഹാസ്യസാഹിത്യം ഇപ്പോഴും ഡി. സി. യുടെ തൂലികയിലൂടെ വരുന്നുണ്ടു്. അദ്ദേഹത്തിൻെറ 'കറുപ്പും വെളുപ്പും' എന്ന കോളം നിരവധി വായനക്കാരെ നേടിക്കൊടുത്ത ഒന്നാണു്. ഈ രംഗത്തു് മുഴുവൻ സമയവും അർപ്പിച്ചിരുന്നുവെങ്കിൽ, സഞ്ജയൻെറ നല്ല ഒരു പിൻഗാമിയാകുമായിരുന്നു. ഡി. സി. കിഴക്കേമുറി. ഡി. സി. യുടെ 'മെത്രാനും കൊതുകും' എന്ന ഒരു ഹാസ്യലേഖനമുണ്ടു്. 1942–ൽ സർ സി. പി. ക്കും 1952–ൽ കോൺഗ്രസ് മുഖ്യമന്ത്രിക്കും പിന്നീടു് കമ്മ്യൂണിസ്റ്റ് മുഖ്യമന്ത്രിക്കും കത്തോലിക്കാ മെത്രാന്മാർ നല്കുന്ന മംഗളപത്രങ്ങളിലെ ഹാസ്യം എടുത്തുരച്ചു് തൊലി പൊളിക്കുന്ന ഈ ലേഖനം രസകരമാണു്. അദ്ധ്യാപകജോലിയും കൃഷിയുമൊക്കെ ഉപേക്ഷിച്ചു് പുസ്തകപ്രസാധക രംഗത്തേക്കു വരാനുള്ള പ്രേരണ സാഹിത്യവുമായുള്ള മമതതന്നെയായിരിക്കാം.

എഴുത്തുകാരനായ ഡി. സി. ക്കു് അവകാശപ്പെടാവുന്ന ഒരു ചരിത്രമില്ലെങ്കിലും പുസ്തകപ്രസാധകനായ. ഡി. സി. ക്കു് അങ്ങനെയൊരു ചരിത്രമുണ്ടു്. ആ ചരിത്രം 1945 ജനവരി 1–നു തുടങ്ങുന്നു. അന്നാണു് നാഷണൽ ബുക്ക്സ്റ്റാൾ ജന്മമെടുക്കുന്നതു്. ഒരു പാർട്ട്നർഷിപ്പ് കമ്പനിയായിട്ടാണു് നാഷനൽ ബുക്ക് സ്റ്റാൾ തുടങ്ങിയതു്. പി. ടി. ചാക്കോയും മാത്യു മണിയങ്ങാടനും പൊൻകുന്നം വർക്കിയുമൊക്കെയായിരുന്നു നാഷനൽ ബുക്ക്സ്റ്റാളിൻെറ സ്ഥാപകർ. അക്കൊല്ലം ഏപ്രിൽ 30–നാണു് സാഹിത്യ പ്രവർത്തക സഹകരണ സംഘത്തിൻെറ ജനനം. ചരിത്രത്തിലെ ഏററവും വലിയ ക്രൂരന്മാരിലൊരാളായ ഹിററ്ലർ ആത്മഹത്യചെയ്ത ദിവസവും അതുതന്നെ. അങ്ങനെ നാഷനൽ ബുക്ക് സ്റ്റാൾ ഹിററ്ലറുമായി ബന്ധപ്പെട്ടുകിടക്കുന്നു. മറെറാരു ഏപ്രിൽ 30–നു് ഡി. സി. ബുക്സും തുടങ്ങി.

എം. പി. പോൾ, പി. ശ്രീധരൻ പിള്ള, പി. ദാമോദരൻ പിള്ള, പണ്ഡിററ് നാരായണദേവ്, കാരൂർ, ഡി. സി. കിഴക്കേമുറി, ഡോ: എ. ജി. നായർ, നാലാങ്കൽ, പി. കേശവദേവ്, എം. എൻ. ഗോവിന്ദൻനായർ, എൽ. സി. ഐസക്ക്, കെ. പി. ശിവശങ്കരൻ നായർ എന്നിവരായിരുന്നു സാഹിത്യപ്രവർത്തകസഹകരണസംഘത്തിൻെറ സ്ഥാപകാംഗങ്ങൾ. അവരിൽ 6 പേർ മാത്രമേ ഇപ്പോൾ ജീവിച്ചിരിക്കുന്നുള്ളു. ജീവിച്ചിരിക്കുന്നവരിലൊരാളായ ഡി.സി. കിഴക്കേമുറി ഓടിച്ചാടിജീവിക്കുന്നു. ഡി.സി. ക്കു് കഷണ്ടിയില്ല. മുടിയാണെങ്കിലോ നന്നായി കറുത്തിട്ടാണു്. അതു് ചിലപ്പോൾ വെളുപ്പിലെ കറുപ്പായിരിക്കാം. എന്നാലും ആ മുടി കറുത്തിട്ടാണു്.

നാഷനൽ ബുക്ക്സ്റ്റാളിൻെറ ഒന്നാമത്തെ പുസ്തകം തകഴിയുടെ കഥകൾ ആയിരുന്നു. സംഘത്തിൻെറ മൂലധനം പന്ത്രണ്ടു മെമ്പർമാരിൽനിന്നു് 10 രൂപവീതം പിരിച്ചുകിട്ടിയ 120 രൂപയായിരുന്നു. 1949–ൽ അംഗസംഖ്യ 16 ആയി. മൂലധനം 160 രൂപയും. കാരൂരും എം. പി. പോളും കൈയിൽ നിന്നു് കാശു് മുടക്കിയാണു് ആദ്യത്തെ പുസ്തകം അച്ചടിപ്പിച്ചതു്. അതിന്നിടയിൽ ഡി. സി. കിഴക്കേമുറി ജയിലിൽ പോയി. ദേശീയസ്വാതന്ത്ര്യസമരവുമായി ബന്ധപ്പെട്ട ഒരു ചരിത്രവും ഡി. സി. ക്കുണ്ടു്. ജയിലിൽവച്ചാണു് സി. കേശവനുമായി ഡി. സി. അടുക്കുന്നതു്. കേരളത്തിൽ ഒരു വലിയ പുസ്തക പ്രസിദ്ധീകരണശാല ഉണ്ടാകണമെന്നു് സി. കേശവൻ ആവേശത്തോടുകൂടി ആഗ്രഹിച്ചിരുന്നു. ഈ രംഗത്തു് ഡി. സി. ക്കു് വലിയ പങ്കു് വഹിക്കാനാവുമെന്നു് സി. കേശവൻ വിശ്വസിച്ചിരുന്നു.

1949–ജൂണിൽ സാഹിത്യ പ്രവർത്തക സഹകരണസംഘവും നാഷണൽ ബുക്ക് സ്റ്റാളും ഒന്നായിച്ചേർന്നു് ഒരു സ്ഥാപനമായി. ആദ്യത്തെ പ്രസിഡൻറായി എം. പി. പോൾ തിരഞ്ഞെടുക്കപ്പെട്ടു. സംഘത്തിലേക്കുള്ള സി. ജെ–യുടെ വരവു് സംഘത്തിൻെറ വളർച്ചയ്ക്കു് വളരെയേറെ ഉപകരിച്ചു. 160 രൂപയിൽനിന്നു് സംഘത്തിൻെറ മൂലധനം 10000 രൂപയായി അങ്ങനെ സംഘം വളരുകയായിരുന്നു. ഗവൺമെൻറിൽനിന്നു് രണ്ടരലക്ഷം രൂപ ലോൺ കിട്ടുന്നു. 1959–ൽ ആയിരാമത്തെ പുസ്തകം പുറത്തുവരുന്നു. ഓ! ഡി. സി. സംഘത്തിൻെറ ചരിത്രം പറഞ്ഞു പറഞ്ഞങ്ങനെ പോകുന്നു. സംഘത്തിൻെറ നേട്ടങ്ങൾ വിവരിക്കുന്നു. കാരൂരിൻെറയും സി. ജെ–യുടെയും നിസ്വാർത്ഥ സേവനങ്ങൾ സ്മരിക്കുന്നു. എന്നിട്ടൊരു പുഞ്ചിരിയോടെ—ഇപ്പോഴത്തെ ആളുകൾ ഇതു വല്ലതുമോർക്കുന്നോ?

1949 മുതൽ ഡി. സി, എൻ. ബി. എസ്സിൻെറ ജനറൽ മാനേജരായിരുന്നു. കാരൂർ സെക്രട്ടറിയും. കാരൂർ സെക്രട്ടറി സ്ഥാനത്തുനിന്നു് പിരിഞ്ഞപ്പോൾ ഡി. സി. സെക്രട്ടറിയായി. പൊൻകുന്നം വർക്കി പ്രസിഡൻറായിരുന്ന കാലത്തു്, 1970–ൽ ഡി. സി. യെ ചില കുററാരോപണങ്ങളുടെ പേരിൽ സസ്പെൻഡ്ചെയ്തു. സസ്പെൻഷൻ പിന്നീടു് പിൻവലിക്കപ്പെടുകയും 1973–ൽ ഡി. സി. റിട്ടയറാവുകയുംചെയ്തു. 1974–ൽ ഡി. സി. ബുക്സ് തുടങ്ങുകയുംചെയ്തു. ഡി. സി. ബുക്സിൻെറ ആദ്യത്തെ മൂലധനം ഡി. സി. എന്ന രണ്ടക്ഷരമായിരുന്നു. ഡി. സി.യെന്നല്ല ഡീസിയെന്നു്. മറേറ മൂലധനമാകട്ടെ, 7000 രൂപയും. 7000 രൂപകൊടുത്തു് ഒരു പഴയ പ്രസ്സ് എടുത്തു.

സാഹിത്യപ്രവർത്തക സഹകരണസംഘത്തെക്കുറിച്ചു് എപ്പോഴും അഭിമാനത്തോടുകൂടിയേ ഡി. സി. സംസാരിക്കുകയുള്ളു. അതും ഞാനുണ്ടാക്കിയതല്ലേ എന്ന ഭാവത്തിൽത്തന്നെ. എന്നാൽ, പുതിയ ആളുകൾക്കു് പഴയവർ സഹിച്ച ത്യാഗം എന്താണെന്നറിയില്ല എന്ന ഒരാക്ഷേപം മാത്രമേ അദ്ദേഹത്തിനുള്ളു.

ഡി. സി. ബുക്സ് പത്തുവർഷങ്ങൾകൊണ്ടു് 800 പുസ്തകങ്ങൾ പ്രസിദ്ധപ്പെ

# "ഞങ്ങൾ ഇപ്പോഴും പണം കടമെടുക്കുന്നു"

ഡി. സി. കിഴക്കേമുറിയുമായി ഈയിടെ കലാകൗമുദി ലേഖകൻ സംസാരിച്ചു. മലയാളത്തിൽ വായനയുടെ നിലവാരം ഉയർന്നതിനു് താൻ ഗണ്യമായ ഒരു പങ്കു വഹിച്ചിട്ടുള്ളതായി വിനയപൂർവ്വം ഡി. സി. അവകാശപ്പെടുന്നു. ആ ഇൻറർവ്യൂവിൻെറ ചില ഭാഗങ്ങൾ ഇവിടെ കൊടുക്കാം:

ചോദ്യം: പ്രസിദ്ധീകരണരംഗത്തു് താങ്കളെ നയിക്കുന്നതു് ഏറെക്കുറെ ഒരു കച്ചവടക്കാരൻെറ മനസ്ഥിതി അല്ലേ?

ഉത്തരം: കച്ചവടക്കണ്ണില്ലാതെ ഒരു വ്യവസായവും നടത്താനാവില്ല. പക്ഷേ, പുസ്തകവ്യവസായത്തിലേർപ്പെട്ടവർക്കു് സാമൂഹ്യബോധം ഉണ്ടായിരിക്കണം. അവർ സംസ്കാരത്തിൻെറ വികാസത്തെ സഹായിക്കുന്നവരാണു്. നാല്പതുകൊല്ലം ഞാൻ ഇതു് ഒരാദർശമായിക്കൊണ്ടു നടന്നവനാണു്.

ചോദ്യം: വായനക്കാരുടെ ജീവിതത്തോതു് ഉയരുമ്പോൾ, അല്ലെങ്കിൽ താഴുമ്പോൾ, പ്രസിദ്ധീകരണങ്ങളെ ഏതെങ്കിലുംവിധത്തിൽ അതു് ബാധിക്കുമോ?

ഉത്തരം: വർഷത്തിൽ രണ്ടു കോടി രൂപയുടെ പുസ്തകങ്ങൾ മലയാളത്തിൽ വില്ക്കപ്പെടുന്നു. എന്നു പറഞ്ഞാൽ, ഒരാൾ എൺപതുപൈസയുടെ പുസ്തകം മാത്രമേ വാങ്ങുന്നുള്ളു. പുസ്തകം വായിക്കുന്ന മനസ്ഥിതി നമ്മുടെ ജനങ്ങളിൽ വേണ്ടത്ര വളർന്നിട്ടില്ല. സാമ്പത്തികമായ അസൗകര്യം കൊണ്ടല്ല, ആളുകൾ പുസ്തകം വാങ്ങാത്തതു്. 1947–നു ശേഷം നമ്മുടെ ജീവിതത്തോതു് ഉയർന്നിട്ടുണ്ടു്. മാററം എല്ലാരംഗങ്ങളിലും വന്നിട്ടുണ്ടു്.

ചോദ്യം: പെൻഗ്വിൻ ബുക്ക് തുടങ്ങിയ പ്രസാധക സംഘങ്ങൾ പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾ ആളുകൾക്കു് വിശ്വസിച്ചു വാങ്ങാവുന്നതുപോലെ, താങ്കളുടെ ഗ്രന്ഥങ്ങളും വാങ്ങാൻ പററുമോ?

ഉത്തരം: ഈചോദ്യം മലയാളത്തിലെ ഏതു പ്രസാധകനോടും ചോദിക്കാം. ലോക നിലവാരം നമുക്കുണ്ടാക്കാൻ കഴിയില്ല. എങ്കിലും ഒരു രീതിയിൽ ഞങ്ങൾ അതു് കൊണ്ടുവരുന്നുണ്ടു്. മലയാളത്തിൽ ഇപ്പോൾ ഏററവും നല്ല പുസ്തകങ്ങൾ കൊണ്ടുവരുന്നതു് ഡി. സി. ബുക്സാണു്. ഇന്നു് സാഹിത്യപ്രവർത്തക സഹകരണസംഘത്തിനതു് സാധിക്കുന്നില്ല. അംഗങ്ങളുടെ സമ്മർദ്ദം വകവയ്ക്കാതെ എസ്. പി. സി. എസ്സിനു ഒന്നും ചെയ്യാൻ കഴിയില്ല. ഓഫ്സെററിലുള്ള കവർ വ്യാപകമാക്കിയതു് ഡി. സി. ബുക്സാണു്.

ചോദ്യം: ഭാവികാലത്തെക്കൂടി ആകർഷകമാക്കുന്നതിനു് പര്യാപ്തങ്ങളായ പുസ്തകപ്രസിദ്ധീകരണങ്ങളിൽ താങ്കൾക്കു് താല്പര്യമുണ്ടോ?

ഉത്തരം: പുസ്തകങ്ങളെ സംബന്ധിച്ചാവുമ്പോൾ നിങ്ങളുടെ ഈ ചോദ്യത്തിൽ എന്തോ അപാകതയുണ്ടു്. കിട്ടാവുന്ന ഏററവും മികച്ച പുസ്തകങ്ങൾ ഡി. സി. ബുക്സ് വെളിയിൽക്കൊണ്ടുവരും. നൂററാണ്ടുകളെ അതിജീവിക്കുന്ന പുസ്തകങ്ങൾ കൊണ്ടുവരുമോ എന്ന ചോദ്യമാണല്ലോ നിങ്ങൾ ചോദിച്ചതു്? അങ്ങനെയുള്ള പുസ്തകങ്ങൾ മലയാളത്തിൽ ഉണ്ടാകുന്നുണ്ടോ? ശാശ്വതമൂല്യങ്ങളുടെ പ്രശ്നം ഇക്കാലത്തുണ്ടാകുന്ന പുസ്തകങ്ങളുടെ ലോകത്തും വരുന്നില്ല. മികച്ച ഗ്രന്ഥങ്ങൾ ഒരു പ്രസാധകനു് വേണമെങ്കിൽ എഴുതിക്കാം. പക്ഷേ, അതിനു പററിയ എഴുത്തുകാർ നമുക്കില്ല.

ചോദ്യം: സാഹിത്യപ്രവർത്തക സഹകരണസംഘം നിലവിൽവന്നതിനുശേഷം വായനയുടെയും മററും നിലവാരം ഉയർന്നു. താങ്കളുടെ പ്രസിദ്ധീകരണശാല സമാന്തരമായ നിലവാരം നിർമ്മിച്ചു് ഒരടി മുന്നോട്ടു പോയോ?

ഉത്തരം: വായനയുടെ നിലവാരം ഉയർന്നു. അതിൽ വലിയൊരു പങ്കു് എൻേറതാണു്. സംഘവും ഞാനും അതു തുടരുന്നു. നല്ല പുസ്തകങ്ങൾ പുറത്തു കൊണ്ടുവരുന്നതിൽ ഡി. സി. ബുക്സ് ഒരു പടികൂടി മുന്നോട്ടു പോയിട്ടുണ്ടു്.

ചോദ്യം: ഡി. സി. ബുക്സിൻെറ ഇപ്പോഴത്തെ സാമ്പത്തികനില എങ്ങനെയാണു്?

ഉത്തരം: സാമ്പത്തിക പ്രതിസന്ധി എപ്പോഴും ഞങ്ങൾ നേരിടുന്നു. എപ്പോഴും പണം പലിശയ്ക്കെടുക്കുന്നു. 1984 പൊതുവേ നന്നായിരുന്നു.

ടുത്തി. മൂന്നു തലമുറകളോട് ഇടപെട്ട ആളാണ് ഡി. സി. അസാധാരണമായ ഓർമ്മശക്തിയും കർമ്മശേഷിയും ഇന്നും ഡി.സിക്കുണ്ട്. അദ്ദേഹത്തിന്റെ ചിരി, നേടിയ വിജയത്തിന്റെ ചിരിയാണ്. ആ വിജയം ഏതാണെന്ന് ഡി. സി. ഇങ്ങനെ വിശദീകരിക്കുന്നു: ''പണമുണ്ടാക്കാൻ പററിയ അനേകം വ്യവസായങ്ങൾ ഇന്നു കേരളത്തിലുണ്ട്. അതിൽ ഏററവും പിന്നിൽ നിൽക്കുന്ന ഒന്നാണ് പുസ്തക വ്യവസായം. ഞാൻ തിരഞ്ഞെടുത്തതു് അതാണെന്നുപറയുന്നതിനേക്കാൾ എന്റെ ജീവിതം മുഴുവൻ പുസ്തകത്തിനുവേണ്ടി മാററിവച്ചുവെന്നു പറയുന്നതാവും ശരി. 'പുസ്തകം മരിക്കുന്നു'വെന്നു പറഞ്ഞ് അഞ്ചാറ് വർഷംമുമ്പ് ഞാനൊരു ലേഖനമെഴുതി. ഇന്ന് പുസ്തകം മരിച്ചോ എന്നു ചിലർ ചോദിക്കുന്നു. അതുപോലെയുള്ള അവസ്ഥ പലതുമുണ്ട്. പുസ്തകം ആവശ്യമായ ഒരു ചെറിയ ശതമാനം ആളുകൾ എവിടെയുമുണ്ടാകും. ഇവിടെയുമുണ്ട്. അവർക്കെങ്ങനെ പുസ്തകം എത്തിച്ചുകൊടുക്കാമെന്നുള്ളതിൽ ഞങ്ങൾ ശ്രദ്ധിക്കുന്നു. കാഞ്ഞിരപ്പള്ളിയിൽ നിന്നാണ് ഞാൻ കോട്ടയത്തു വന്നതു്. കാഞ്ഞിരപ്പള്ളിക്കാരുടെ തൊഴിൽ നിങ്ങൾക്കറിയാം, റബ്ബർ...റബ്ബറല്ലാതെ പുസ്തകത്തെക്കുറിച്ച് കാഞ്ഞിരപ്പള്ളിയിൽ എനിക്കുമുമ്പ് ആരും ചിന്തിച്ചിട്ടില്ല എന്നാണെന്റെ വിശ്വാസം.''

●

1974-ലാണ് ഡി. സി. ബുക്സ് ആരംഭിക്കുന്നതു്. അതിന്റെ പത്താം വാർഷികം ഈയിടെ ആഘോഷിച്ചു. തന്റെ പ്രസിദ്ധീകരണാലയത്തിന്റെ വളർച്ചയിൽ അതിന്റെ ഉടമസ്ഥനായ ഡി.സി. തികച്ചും സംതൃപ്തനാണ്. പുസ്തകങ്ങൾ ജനങ്ങളുടെ ഇടയിലേക്ക് കൊണ്ടുവരാൻ ഡി. സി. കിഴക്കേമുറി ഒരുപാട് ട്രിക്കുകൾ ഉപയോഗിച്ചിട്ടുണ്ട്. വാർദ്ധക്യത്തെ മറച്ചുപിടിക്കുന്ന ആ തലയ്ക്കകത്തു് ഇപ്പോഴും അനേകം ട്രിക്കുകൾ ഉണ്ടെന്നു തോന്നുന്നു. ഡി.സി. പ്രയോഗിച്ച ആദ്യത്തെ ട്രിക്ക് ബുക്ക്ക്ലബ്ബാണ്. ബുക്ക്ക്ലബ്ബിലൂടെ 3 പുസ്തകങ്ങൾവീതം വിലകുറച്ച് വീടുകളിലെത്തിക്കുന്നു. ഡി. സി. യുടെ മറെറാരു ട്രിക്കാണ് പ്രീ പബ്ലിക്കേഷൻസ്. വിലകൂടിയ പല പുസ്തകങ്ങളും ഈവിധം ഡി. സി. ജനങ്ങളുടെ കൈകളിലെത്തിച്ചു. വ്യക്തികളെയാണ് ഡി. സിയുടെ പുസ്തകങ്ങൾ ആശ്രയിക്കുന്നതു്. വിശ്വസാഹിത്യമാലയും ലോകരാഷ്ട്രങ്ങളുമൊക്കെ ഡി. സി. പ്രയോഗിച്ച നല്ലൊരു ട്രിക്കാണ്. ലോക ക്ലാസ്സിക്കുകളെ ഗുളികയാക്കി മാററുന്നതാണല്ലോ വിശ്വസാഹിത്യമാല. ഈ മാല പണിതെടുക്കലും ഒരു ട്രിക്ക തന്നെ. ഇത്തരം പല ട്രിക്കുകളും ഡി. സി. ഉപയോഗിക്കുന്നുണ്ട്. ഈ ട്രിക്കുകളെ നമുക്ക വേണമെങ്കിൽ ഡി. സി. ട്രിക്ക്സ് എന്നുതന്നെ വിളിക്കാം.

1974 ഏപ്രിൽ 30—ാം തീയതിയാണ് ഡി. സി. ബുക്സ് ആരംഭിച്ചതു്. വർഷങ്ങൾക്കു മുമ്പ് ഏപ്രിൽ 30-ാം തീയതിയാണ് സാഹിത്യ സഹകരണസംഘവും ആരംഭിച്ചതു്. ആ തീയതിയെപ്പററി ഡി. സി. ഇപ്പോഴും ഓർക്കുന്നു. ഇതും ഒരർത്ഥത്തിൽ ഒരു ഡി. സി. ട്രിക്ക തന്നെ.

വിശ്വസാഹിത്യമാലയിൽ 132 എണ്ണം ഇറക്കാനാണ് പരിപാടി. ഇതുവരെയായി 68 എണ്ണം പുറത്തുകൊണ്ടുവന്നു. വിശ്വസാഹിത്യമാലയുടെ ജനറൽ എഡിററർ പ്രശസ്ത കവിയായ ഡോ: അയ്യപ്പപ്പണിക്കരാണ്.

1974-ൽ മലയാള ശൈലീനിഘണ്ടു പ്രസിദ്ധീകരിച്ചുകൊണ്ടാണ് ഡി. സി. തുടങ്ങിയതു്. അടുത്ത ഗ്രന്ഥം 'വർത്തമാനപ്പുസ്തക'മായിരുന്നു. മലയാളത്തിലുണ്ടായ ആദ്യത്തെ യാത്രാവിവരണം. അതിലെ ആ പഴയ മലയാളം ഇപ്പോൾ വായിക്കാവുന്ന മലയാളത്തിലാക്കി മാററി. അടുത്ത ഗ്രന്ഥം സംക്ഷേപവേദാർത്ഥമാണ്.

'ലോകരാഷ്ട്രങ്ങൾ' എന്ന ഇനത്തിൽ 31 വോള്യങ്ങൾ പുറത്തു കൊണ്ടുവന്നു. ജ്ഞാനപീഠം അവാർഡു നേടിയ ഗണദേവത, മൃത്യുഞ്ജയം, ചിത്തിരപ്പാവൈ എന്നീ നോവലുകൾ ഡി. സി. യിലൂടെ വന്നു. അഖിലന്റെ 'ചിത്തിരപ്പാവൈ' എന്ന തമിഴ് നോവലിനു് ജ്ഞാനപീഠം കിട്ടിയെങ്കിലും ഒരു മികച്ച നോവലല്ല. ഒരു ചൂടപ്പമായിരുന്ന ഫ്രീഡം അററ്മിഡ്നൈററിന്റെ പ്രസക്തിയും ഡി. സി. തിരിച്ചറിഞ്ഞു. ഈ തിരിച്ചറിവ് ഒരു കൊച്ചു ഡി. സി. ട്രിക്കായി കണക്കാക്കാം. അതിനു് നാലു് പതിപ്പുകൾ ഉണ്ടായി. ജീൻ ക്രിസ്റേറാഫ് ഡി. സി. ട്രിക്കിനു് ഒരടികൊടുത്തു. ജീൻ ക്രിസ്റ്റോഫ് പൂർണ്ണമായിക്കൊണ്ടു വരാനാണ് പരിപാടി. ഇപ്പോൾ തന്നെ ആ ഇനത്തിൽ 50000 രൂപ നഷ്ടം വന്നു.

ഗാർസീയ മാർക്കേസിന്റെ 'ഏകാന്തതയുടെ ഒരു നൂറുവർഷങ്ങൾ', ഓർവെല്ലിന്റെ 1984, ആനന്ദിന്റെ 'അഭയാർത്ഥികൾ', വിലാസിനിയുടെ 'അവകാശികൾ' മുകുന്ദന്റെ കഥകൾ, മാധവിക്കുട്ടിയുടെ കഥകൾ എന്നിവ വ്യാപകമായ ശ്രദ്ധ പിടിച്ചുപററിയ ഡി. സി. ബി. പ്രസിദ്ധീകരണങ്ങളാണ്.

— സ്റ്റാഫ് ലേഖകൻ

പുതിയ ട്രിക്കുകളാലോചിക്കുകയാവണം ഡി. സി.



പ്രഭാകരൻ പഴശ്ശി

# കൊല്ലം കാണാനെത്തിയ 'വെയിൽസ്' രാജകുമാരൻ

**കൊ**ല്ലം ഇളകിമറിഞ്ഞു. ഒരു ചെയ്ഞ്ചിനുവേണ്ടി കാത്തിരിക്കുകയായിരുന്ന നഗരവാസികളുടെ കാതിൽ വാർത്തകൾ ചൂടോടെ വന്നുവീണു: കടപ്പുറത്തൊരു കടലാന!

പ്രവാഹമായി. കടലോരത്തെ കടലാനയെ കാണാൻ, കാറിലും കാൽനടയായും ഓടിയും ഓട്ടോപിടിച്ചും ആയിരങ്ങൾ പടിഞ്ഞാട്ടേക്കുനീങ്ങി. ബസ്സുകാർ, ''തങ്കശ്ശേരി, തങ്കശ്ശേരി'' എന്നുള്ള പല്ലവി മാററി, ''ആനാ, ആനാ...ആനേക്കാണാൻ കേറ്'' എന്നു വിളിച്ചുതുടങ്ങി. കൊല്ലം പട്ടണത്തിന്റെ മുക്കിലും മൂലയിലുംനിന്ന് ആളുകൾ കടപ്പുറത്തേക്കു കുതിച്ചു.

ഗ്രാമാന്തരങ്ങളിലുള്ളവർ കേട്ടപാടേ ബസ്സുകയറി കൊല്ലത്തെത്തി. തിരുവനന്തപുരത്തെ അണ്ണന്മാരും, കോട്ടയത്തെ അച്ചായന്മാരും കാറുപിടിച്ചാണെത്തിയതു്. നഗര വീഥികളിൽ ഉത്സവപ്രതീതി. കുഞ്ഞുങ്ങളും പെണ്ണുങ്ങളും, അവരെ നയിച്ചുകൊണ്ട് ആൺപിറന്നവരും നടന്നുനീങ്ങി. തിരിച്ചുവരുന്നവരുടെ കണ്ണുകളിൽ സംപ്താദ്ഭുതം കണ്ട സന്തോഷം!

കോളേജുകളിൽ അററൻഡൻസില്ല. വിമൻസ് കോളേജിൽനിന്ന് പെൺകുട്ടികൾ, വരിവരിയായി കടപ്പുറത്തേക്കു നീങ്ങിയപ്പോൾ, തൊട്ടടുത്ത ആൺ കോളേജിൽനിന്ന് ആൺകുട്ടികളുടെ പ്രവാഹം തുടങ്ങി. വൈകി വന്ന കുട്ടികൾ ക്ലാസ്സിലിരുന്ന് ആനമഹത്വം വിവരിക്കുകയായി.

കടലാന, തിമിംഗലം എന്നീ പേരുകൾ ഒഴിവാക്കി കൊല്ലത്തുകാർ മാന്യാതിഥിയെ ആന എന്നുമാത്രം 'വ്യവഹരിച്ചു'പോന്നു. ഇന്ന് കൊല്ലത്തുകാർക്ക് ആനയെന്നുവച്ചാൽ തിമിംഗലമാണ്. എല്ലാവരുടേയും ചുണ്ടിലുള്ളതു് 'ആനേനെക്കാണാൻപോയ' കഥയാണ്.

ആനക്കാര്യത്തിനിടയിൽ വിജയദാസിന്റെ വിജയവാർത്തപോലും ആളുകൾ മറന്നുപോയി. കൊല്ലത്തുകാരിയായ സരസ്വതീകുഞ്ഞുകൃഷ്ണന്റെ പതനവും രേണുകച്ചിക്കേററ തിരിച്ചടിയും വേണ്ടത്ര സംസാരവിഷയമായില്ല.

സ്കൂൾ വിട്ടുവരുന്ന കുട്ടികൾ വഴിയിൽനിന്ന് 'ആന'കളിക്കാൻ തുടങ്ങി. കൂട്ടത്തിലുള്ള തടിയനെ പിള്ളാരെല്ലാം ചേർന്ന് 'ആന'യെന്നു വിളിക്കും. അവൻ തിരമാലകൾക്കിടയിൽ പൊങ്ങിക്കിടക്കുന്ന കൂററൻ കടലാനയെ അനുകരിച്ച് ചാടാനും മറിയാനും തുടങ്ങും.

പാരലൽകോളേജുകാരും സ്കൂളധികൃതരും എക്സ്കർഷൻ എന്ന വകുപ്പിൽപ്പെടുത്തി കുട്ടികളേയും തെളിച്ച് കടൽത്തീരത്തേക്കു യാത്രയായി. നവവരന്മാർ ആനയേയും കണ്ട് ഇണയുമൊത്തു് ആനന്ദിക്കാൻ കാറുപിടിച്ച് കടൽത്തീരം പൂകിത്തുടങ്ങി.

കടപ്പുറത്തു് പ്രളയം. കച്ചവടക്കാർക്ക്,

(ശേഷം 50–ാം പേജിൽ)

കൊല്ലം തീരത്തെത്തിയ തിമിംഗലങ്ങൾ—
ഒരു ആകാശവീക്ഷണം

നോക്കൂ, ഇതു് തിമിംഗലമല്ല, മുങ്ങിക്കപ്പലാണ്

അറുപതാം പിറന്നാളിൽ 'തെലുങ്കുദേശം' എന്ന പ്രാദേശിക പാർട്ടി രൂപവൽക്കരിച്ച് ആന്ധ്രയിലെ ഭരണാധികാരം പിടിച്ചെടുത്ത എൻ. ടി. രാമറാവു, ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിലൂടെ തന്റെ പാർട്ടി ലോക്‌സഭയിലെ ഏററവും വലിയ പ്രതിപക്ഷ കക്ഷിയായി ഉയർത്തി. ഇതിൽനിന്നു കിട്ടിയ പ്രചോദനമാവണം, അറുപത്തിമൂന്നാം പിറന്നാളിൽ 'ഭാരതദേശം' എന്ന പേരിൽ ഒരു ദേശീയപാർട്ടി ഉണ്ടാക്കുവാൻ പോകുന്നു. ഈ വരുന്ന മേയ് 28-നാണ് രാമറാവുവിന്റെ പിറന്നാളും പാർട്ടി രൂപീകരണവുമൊക്കെ. രണ്ടുകൊല്ലം മുമ്പുവരെ, തെലുങ്കറിയാത്ത പ്രദേശങ്ങളിൽ അധികമാരും അറിയാതെ കഴിഞ്ഞ ഈ തെലുങ്കുസിനിമാ സൂപ്പർസ്ററാർ, ഇനി ഇന്ത്യയാകെ ശ്രദ്ധിക്കാൻ പോകുന്ന രാഷ്ട്രീയ സൂപ്പർ സ്ററാറായിത്തീരുവാൻ ശ്രമിക്കുകയാണ്. നെററിയിൽ സേ്മ്പ്‌ക്കുറിതൊട്ടും, കഴുത്തിൽ രുദ്രാക്ഷമണിഞ്ഞും, കാതിൽ വൈഡൂര്യക്കമ്മലിട്ടും, സന്ന്യാസിയാവുന്ന രാമറാവു, തിരഞ്ഞെടുപ്പു പ്രചരണകാലമാവുമ്പോൾ സഫാരി സൂട്ടിട്ട്, മുടി മുറിച്ച്, മീശവച്ച്, മറെറാരാളാവുന്നു! തെലുങ്കു മാനം കാക്കാൻ രാഷ്ട്രീയത്തിലേക്ക് ചാടിയ അദ്ദേഹം ഇനി 'ഭാരതമാനം' കാക്കാനുള്ള ഒരുക്കത്തിലാണ്. പ്രശസ്തപത്രലേഖകനായ എസ്. വെങ്കട്ടനാരായൺ ഏതാനും ദിവസംമുമ്പ് ന്യൂഡെൽഹിയിൽവച്ച്, 'ഭാരതദേശം' രൂപീകരണത്തെപ്പററി സംസാരിച്ചു. ആ ഇൻറർവ്യൂവിന്റെ പ്രസക്തഭാഗങ്ങൾ:

വെങ്കട്ടനാരായൺ: 'ഭാരതദേശം' പാർട്ടി രൂപവൽക്കരിക്കണമെന്ന ആശയമുദിച്ചതു് ലോക്‌സഭാ തിരഞ്ഞെടുപ്പിനു മുൻപോ പിൻപോ?

എൻ. ടി. ആർ: തിരഞ്ഞെടുപ്പിനു മുമ്പേ എനിക്ക് ഈ ആശയം തോന്നിയിരുന്നു. 'തെലുങ്കുദേശം' രൂപവല്ക്കരിച്ചതുതൊട്ട് ഇന്ത്യയൊട്ടാകെ നിന്ന് ഇതു സംബന്ധിച്ച് കത്തുകളുടെ പ്രവാഹമുണ്ടായി. ഞങ്ങളുടെ പാർട്ടിയുടെ ആദർശങ്ങളും തത്ത്വങ്ങളും തങ്ങൾക്കു സ്വീകരിക്കണമെന്ന് ആ കത്തുകളെഴുതിയവർ പറഞ്ഞു. ഒരു ദേശീയപാർട്ടി ഉണ്ടാക്കണമെന്ന് അവർ ആവശ്യപ്പെട്ടു.

ചോദ്യം: എങ്കിൽ എന്തുകൊണ്ട് ലോക്‌സഭാതിരഞ്ഞെടുപ്പിനു മുമ്പേ തന്നെ 'ഭാരതദേശം' രൂപവല്ക്കരിച്ചില്ല. ആന്ധ്രയോടു തൊട്ടുകിടക്കുന്ന അഞ്ച് സംസ്ഥാനങ്ങളിൽ തെലുങ്കു സംസാരിക്കുന്നവരുള്ള മണ്ഡലങ്ങളിലായി ഇരുപത്തഞ്ചോളം സ്ഥാനാർത്ഥികളെയെങ്കിലും കൂടിനിറുത്തി ജയിപ്പിക്കാമായിരുന്നല്ലോ?

ഉത്തരം: അതേ, അങ്ങനെ ചെയ്യേണ്ടിയിരുന്നു. ചെയ്യാത്തതിൽ ഖേദവുമുണ്ട്. അതൊരബദ്ധമായി.

ചോദ്യം: 'ഭാരതദേശം' എന്ന ആശയത്തെപ്പററി ആന്ധ്രയ്ക്കു പുറത്തുനിന്നുള്ള ഇപ്പോഴത്തെ പ്രതികരണമെന്താണ്?

ഉത്തരം: വളരെ നല്ല പ്രതികരണമാണ്. വളരെയേറെപ്പേർ ഉത്സാഹഭരിതരായിരിക്കുന്നു; അന്വേഷണം നടത്തുന്നു. ഇന്ത്യയൊട്ടാകെ നിന്ന് ഈ പ്രതികരണമുണ്ട്.

# എസ്. വെങ്കട്ടനാരായൺ

# ചന്ദ്രശേഖറും ചരണുമൊക്കെ രാഷ്ട്രീയം വിട്ടൊഴിയണം

**'ഭാരതദേശം' എന്ന പേരിൽ ഉണ്ടാക്കുവാൻ പോകുന്ന പുതിയ ദേശീയ പാർട്ടിയുടെ ലക്ഷ്യങ്ങളെയും നയപരിപാടികളെയും പററി ആന്ധ്ര മുഖ്യമന്ത്രി എൻ. ടി. രാമറാവു സംസാരിക്കുന്നു.**



എൻ. ടി. ആർ.

ചോദ്യം: ചരൺസിംഗ്, ചന്ദ്രശേഖർ, എ. ബി. വാജ്‌പേയി തുടങ്ങിയവർ എന്തു പറയുന്നു?

ഉത്തരം: ഈ ആശയം ഞാൻ പുറത്തുവിട്ടതിനുശേഷം ഇതേവരെ അവരിലാരെങ്കിലുമായി ഇതിനെപ്പററി നേരിൽ സംസാരിക്കാൻ എനിക്കു ഒത്തിട്ടില്ല. അവർ വല്ലതും പറഞ്ഞും കേട്ടില്ല. രാജ്യമാസകലം നിന്ന് ചെറുപ്പക്കാരിൽ ഇതു് ഉളവാക്കിയിട്ടുള്ള ഉത്സാഹത്തിലാണ് എന്റെ ഉത്സാഹം. ഇന്നത്തെ രാഷ്ട്രീയാന്തരീക്ഷം പാടേ മലിനമയമാണെന്ന് അവർ കാണുന്നുവെന്നു വ്യക്തം. ഒരു പുതിയ വാഗ്ദാനം, ഒരു പുതിയ പ്രത്യാശ നല്കാൻ കഴിയുന്ന ഒരു പുതിയ പാർട്ടിയെ അവർ പ്രതീക്ഷിക്കുന്നു.

ചോദ്യം: 'ഭാരതദേശ'ത്തിന്റെ സന്ദേശം പ്രചരിപ്പിക്കാനായി രാജ്യമാകെ പര്യടനം നടത്തുവാൻ ഉദ്ദേശിക്കുന്നുണ്ടോ?

ഉത്തരം: ഉണ്ടല്ലോ. ഉടനെതന്നെ അതു ചെയ്യണമെന്നും ഉദ്ദേശിക്കുന്നു. ആന്ധ്രയിലെ നിയമസഭാ തിരഞ്ഞെടുപ്പുകഴിഞ്ഞ്, സംസ്ഥാനത്തെ കാര്യങ്ങൾ എന്റെ സഹപ്രവർത്തകർക്കു വിട്ടുകൊണ്ട്, ഞാൻ രാജ്യമാകെ സഞ്ചരിക്കും; 'ഭാരതദേശം' എന്തിനുവേണ്ടി നിലകൊള്ളുന്നുവെന്ന് ജനങ്ങളോടു വിവരിക്കും, ജനങ്ങളെ അവരുടെ ഇന്നത്തെ നിഷ്ക്രിയതയിൽനിന്ന് ഇളക്കിക്കൊണ്ടുവരാമെന്ന് ഞാൻ കരുതുന്നു; 1983-ലെ തിരഞ്ഞെടുപ്പിൽ ആന്ധ്രയിലെന്നപോലെ. ഇതു ചെയ്യേണ്ടതു് പ്രധാന്യമുള്ള കാര്യമാണ്. ഓരോ തിരഞ്ഞെടുപ്പു കഴിയുമ്പോഴും, നമ്മുടെ യുവാക്കൾ കൂടുതൽ കൂടുതൽ നിരാശരായി മാറുന്നു. ഒരു ചോയിസ് അവർക്കുണ്ടാക്കാൻ തരമില്ല. ഇത്തവണ കോൺഗ്രസ്–ഐക്കു ബദലായി ഒരു പാർട്ടിയേ ഇല്ലായിരുന്നു. ഭാരതദേശം ഉള്ളപ്പോൾ ഇനി നിരാശ വേണ്ടെന്ന് ഞാൻ ജനങ്ങളോടു പറയും.

ചോദ്യം: ലോക്‌സഭാ തിരഞ്ഞെടുപ്പിലുണ്ടായ വിജയത്തെപ്പററി നേരത്തേ വിശ്വാസം ഉണ്ടായിരുന്നുവോ?

ഉത്തരം: പിന്നില്ലാതെ. തീർച്ചയായും ഉണ്ടായിരുന്നു.

ചോദ്യം: എന്നാൽപ്പിന്നെന്താണ് താങ്കൾ ലോക്‌സഭയിലേക്ക് മൽസരിക്കാത്തതു്?

ഉത്തരം: ആദ്യംതൊട്ടേ ഞാൻ പറയാറുണ്ട്, എനിക്ക് ഇത്തരം കാര്യങ്ങളിലൊന്നും താല്പര്യമില്ലെന്ന്. എന്തായാലും, എന്നിൽനിന്ന് ഇന്ത്യക്കാർ പ്രതീക്ഷിക്കുന്നതെന്തോ, ഞാൻ ചെയ്യേണ്ടതെന്തോ അതു് നിറവേററുവാൻ ഞാൻ മടിക്കുകയില്ല.

ചോദ്യം: കോൺഗ്രസ്–ഐക്ക് ബദൽ എന്ന നിലയ്ക്കാണ് 'ഭാരതദേശം' സ്ഥാപിക്കുന്നതെന്നു പറഞ്ഞുവല്ലോ. നിലവിലുള്ള പ്രതിപക്ഷ പാർട്ടികൾക്ക് ഈ ലോക്‌സഭാ തിരഞ്ഞെടുപ്പിലുണ്ടായ നാണംകെട്ട പരാജയം വച്ചു നോക്കിയാൽ, ഒരു പുതിയ ദേശീയ പാർട്ടിയുടെ ആവശ്യം തികച്ചുമുണ്ട്. പക്ഷേ താങ്കൾ എങ്ങനെയാണ് ഒരു ദേശീയ പാർട്ടി ഉണ്ടാക്കുക? ഇന്ത്യയുടെ പദ്ധതിക്ക് അനുസൃതമായി ആഭ്യന്തര–വിദേശ നയങ്ങൾ രൂപപ്പെടുത്തുവാൻ ത്രാണിയുള്ള വിദഗ്ദ്ധന്മാര വേണ്ടേ?

ഉത്തരം: അതെ, വേണം. ഉടനെ ഞാനിതു് ഉണ്ടാക്കും. ഓരോ സംസ്ഥാനത്തെയും ചില ബുദ്ധിജീവികളെയും മററും ഞാൻ സമീപിക്കും. അവർ രാജ്യത്തിന്റെ മൊത്തത്തിലുള്ള ഐശ്വര്യത്തിനായുള്ള ആശയങ്ങളുമായി മുന്നോട്ടു വരും. പാവങ്ങളിൽ പാവങ്ങളായിട്ടുള്ളവർക്ക് ഗുണമുണ്ടാകത്തക്കവിധമായിരിക്കും ഞങ്ങളുടെ നയങ്ങൾ. നാട്ടിൽനിന്ന് ദാരിദ്ര്യത്തെ വേരോടെ ഇല്ലാതാക്കുക, സാമൂഹികനീതി കൈവരുത്തുക, വ്യവസായത്തിലും കൃഷിയിലും സ്വയം പര്യാപ്തത നേടുക എന്നിവയായിരിക്കും ഞങ്ങളുടെ പ്രധാന കർത്തവ്യം.

ചോദ്യം: അർഹിക്കുന്നതിൽ കവിഞ്ഞ പ്രാധാന്യം കിട്ടിയ നേതാക്കൾ, നിലവിലുള്ള പ്രതിപക്ഷകക്ഷികളിലുണ്ട്. അവരുടെ സഹായം തേടുമോ? അതോ 1982-ൽ തെലുങ്കുദേശം രൂപവൽക്കരിച്ചപ്പോൾ എന്നപോലെ സ്വയം മുന്നോട്ടു പോകുമോ?

ഉത്തരം: തനിയെ പോകണമെന്നാണ് വിചാരം. 'ഭാരതദേശം' ഇന്ത്യയ്ക്കുവേണ്ടിയുള്ള എന്റെ വിചാരങ്ങളും സ്വപ്നങ്ങളുമായിരിക്കും പ്രതിഫലിപ്പിക്കുക.

ചോദ്യം: ചരൺസിംഗിനെയും ചന്ദ്രശേഖറെയും വാജ്‌പേയിയെയും പോലുള്ളവർക്ക് 'ഭാരതദേശ'ത്തിൽ സ്ഥാനമുണ്ടായിരിക്കുമോ?

ഉത്തരം: ഈ ഘട്ടത്തിൽ ഇതിനെപ്പററി വല്ലതും പറയാൻ ഞാൻ വാസ്തവത്തിൽ ഉദ്ദേശിക്കുന്നില്ല. ഇനി പലതും നടക്കാനുണ്ട്. അതിനെ ആശ്രയിച്ചായിരിക്കും ഇതൊക്കെ തീരുമാനിക്കാൻ കഴിയുക.

ചോദ്യം: അവർ തങ്ങളുടെ പാർട്ടികൾവിട്ട്, താങ്കളുടെ പാർട്ടിയിൽ ചേരാൻ വന്നാൽ, കയററുമോ?

ഉത്തരം: ആദ്യം അവർ എന്റെ നയങ്ങൾ സ്വീകരിക്കണം. അധികാരസ്ഥാനങ്ങളിൽ കണ്ണൊന്നും വയ്ക്കാതെ ജനസേവനം ചെയ്യാൻ തയ്യാറാവണം. ജയിച്ച് അധികാരത്തിൽ വന്നാൽ രാജ്യത്തെ നേർവഴിക്കു കൊണ്ടുപോകാൻ കെല്പുള്ളവരാണ് തങ്ങൾ എന്ന് ജനങ്ങളിൽ വിശ്വാസം ഉളവാക്കുവാൻ അവർക്കു കഴിയണം. ഇതിനു കഴിയാതെപോയതുകൊണ്ടാണ് അവർ തിരഞ്ഞെടുപ്പിൽ തോററതുതന്നെ.

**കഴിഞ്ഞ തിരഞ്ഞെടുപ്പിൽ പ്രതിപക്ഷക്കാർ തോററതു് അവർക്കുതമ്മിൽ ഐക്യമില്ലാതിരുന്നതിനാലാണ്. നിസ്സാരകാര്യങ്ങൾക്ക് തമ്മിലടിച്ചതിനാലാണ്. അതിനാൽ ജനങ്ങൾ അവരെ തുരത്തി എന്നുമാത്രം.**

ചോദ്യം: ആന്ധ്രയൊഴിച്ചുള്ള സംസ്ഥാനങ്ങളിൽ പ്രതിപക്ഷം ദയനീയമായി തോററുപോകാൻ മററു കാരണങ്ങൾ എന്തൊക്കെയാണ്?

ഉത്തരം: അവർക്കുതമ്മിൽ ഐക്യം ഇല്ലായിരുന്നു. ഏകോപനമില്ലായിരുന്നു. നിസ്സാരകാര്യങ്ങൾക്കായി അവർ അടികൂടി. ഇവർ അധികാരക്കൊതിയന്മാരാണല്ലോ എന്നു തോന്നി ജനങ്ങൾ അവരെ തുരത്തിയതിൽ വിസ്മയമെന്തു്?

ചോദ്യം: അതായതു്, താങ്കളുടെ നേതൃത്വവും നയങ്ങളും സ്വീകരിച്ചാൽ ഈ പറഞ്ഞ നേതാക്കൾക്ക് താങ്കളുടെ പാർട്ടിയിൽ സാധാരണ അംഗങ്ങളായി ചേരാവുന്നതാണ്, അല്ലേ? പാർട്ടി നേതൃനിരയിൽ അവർ സ്ഥാനങ്ങളൊന്നും പ്രതീക്ഷിക്കരുതു്, അല്ലേ?

ഉത്തരം: അങ്ങനെയൊക്കെ വ്യാഖ്യാനിക്കാൻ നിങ്ങൾക്കു സ്വാതന്ത്ര്യമുണ്ടല്ലോ?

ചോദ്യം: ഈ പ്രതിപക്ഷ നേതാക്കൾ എത്രയോ കാലമായി പ്രവർത്തിച്ചു നടക്കുന്നു. ജനങ്ങൾക്കുവേണ്ടി അവർ കാര്യമായൊന്നും ചെയ്തിട്ടുമില്ല. എന്നിട്ടും സ്വയം രംഗം വിടാൻ അവർ മടിക്കുന്നു. അതുകൊണ്ടാണിപ്പോൾ അവരെ ജനങ്ങൾതന്നെ പുറത്താക്കിയതു്. അവർ ഇനിയെങ്കിലും സജീവ രാഷ്ട്രീയം മതിയാക്കി, പുതിയ ഒരു തലമുറയ്ക്ക് വഴിമാറിക്കൊടുക്കണം എന്നു തോന്നുന്നുണ്ടോ?

ഉത്തരം (ചിരിച്ചുകൊണ്ട്): ഇനിയെങ്കിലും അവർ രാഷ്ട്രീയം വിടണം; യുവാക്കൾക്ക് വഴിമാറിക്കൊടുക്കണം. എന്തൊക്കെ ആയാലും എന്നെന്നും അവരുടെ പാർട്ടികളെ നയിക്കാൻ തങ്ങൾ തന്നെ വേണമെന്ന് അവർക്ക് ശഠിക്കാനാവുമോ? അവർക്ക് അതിനുള്ള അവകാശം ഉണ്ടോ?

ചോദ്യം: ഭാരതദേശം പ്രാധാന്യം കൊടുക്കുക യുവാക്കൾക്കായിരിക്കുമോ?

ഉത്തരം: മിക്കവാറും അതേ. ഇന്ത്യയിലെ യുവാക്കൾക്കാണ് ഞാൻ ഒരു ആഹ്വാനം നല്കിയതു്. അവർ വരട്ടെ. ഭാരതദേശത്തിൽ ചേരട്ടെ. രാഷ്ട്രം അഭിവൃദ്ധിപ്പെടുത്താൻവേണ്ടി പ്രവർത്തിക്കട്ടെ.

ചോദ്യം: മററു സംസ്ഥാനങ്ങളിലെ നിയമസഭകളിലേക്കും ഭാരതദേശം മൽസരിക്കുമോ?

ഉത്തരം: അതിന്റെ സാദ്ധ്യതകളും ഞാൻ പരിഗണിക്കുന്നുണ്ട്. ചില സംസ്ഥാനങ്ങളിൽ തെലുങ്കുദേശത്തിന് ഘടകങ്ങളുണ്ട്. അവർക്ക് നിയമസഭകളിലേക്കു മൽസരിക്കണമെന്നുണ്ട്. മേയിൽ 'ഭാരതദേശം' ആരംഭിക്കാൻപോവുകയാണ്. പാർട്ടി ഉണ്ടാവുംമുമ്പ് കുറേ അസംബ്ലികളിൽ ഏതാനും എം. എൽ. എ.മാർ ഞങ്ങളുടേതായി ഉണ്ടാവുന്നതു നല്ലതല്ലേ?

ചോദ്യം: ശരിയായ ആളുകളെ ഭാരതദേശത്തിൽ കൊണ്ടുവരാൻ കഴിഞ്ഞാൽ പാർട്ടി വിജയകരമാവും. പല സംസ്ഥാനങ്ങളിലും ജനപ്രീതി നേടിയ പ്രതിപക്ഷനേതാക്കളുണ്ടല്ലോ?

ഉത്തരം: അതേ. ശരദ്പവാറും ഫാറൂഖ് അബ്ദുല്ലയും എന്നോടൊപ്പം ഇപ്പോഴേ ഉണ്ട്. ജനറൽ സിഹ്നയും കരൺസിംഗും ഭാരതദേശമെന്ന ആശയത്തിൽ നല്ല താല്പര്യം കാണിച്ചിരിക്കുന്നു. അങ്ങനെ പലരും.

ചോദ്യം: ഭാസ്കരറാവുവിന്റെ ഭാഗത്തേക്ക് കഴിഞ്ഞ ആഗസ്റ്റിൽ ചാടിപ്പോയവരുണ്ടല്ലോ? അവരെ എടുക്കുമോ?

ഉത്തരം: തീർച്ചയായുമില്ല. അവരോട് എന്തെങ്കിലും പരിഗണന കാണിക്കുന്ന പ്രശ്നമേ ഇല്ല.



**രാഷ്ട്രീയ ലേഖകൻ**

# പ്രതിപക്ഷത്തിന്റെ റോൾ ജനങ്ങൾ ഏറ്റെടുക്കുന്നു

**സംസ്ഥാനങ്ങളിലെ കോൺഗ്രസ് നേതൃത്വങ്ങളെ ജനങ്ങൾ ഇപ്പോഴും പുച്ഛത്തോടെയാണോ കാണുന്നത്? അങ്ങനെയാണെങ്കിൽ ഇക്കഴിഞ്ഞ ഉപതിരഞ്ഞെടുപ്പുകളിലെ വിധിക്ക് ഒരു അഖിലേന്ത്യാ പ്രാധാന്യമുണ്ട്.**

ജനുവരി 31-ാം തീയതി ഉച്ചയ്ക്കു മുമ്പേതന്നെ പടക്കങ്ങൾ പൊട്ടിത്തുടങ്ങി. ആദ്യം മടിച്ചുമടിച്ച്. തെന്നിയും തെറിച്ചും. പിന്നെ തുരുതുരാ. ആവേശപൂർവ്വം. ഉദ്ദമയും പെരിങ്ങളവും ആററിങ്ങലും ''പഴയപടി'' പോവുകയേ ഉള്ളൂ എന്നെണ്ണിക്കഴിഞ്ഞിരുന്ന ഇടതുമുന്നണി പ്രവർത്തകർ, മറന്നിരുന്ന ചിരിയും ആവേശവും വീണ്ടും ഓർമ്മിച്ചെടുത്ത ദിവസമായിരുന്നു അത്. മൂന്ന് ഉപതിരഞ്ഞെടുപ്പുകളിൽ ജയിച്ചതേയുള്ളു. എങ്കിലും ഒരു സംസ്ഥാനമാകെ പടവെട്ടിപ്പിടിച്ച ആവേശം അന്ന് ഈ പ്രവർത്തകരിൽ കണ്ടു. പടക്കങ്ങൾ പിറേറദിവസം വൈകുന്നതുവരെയും പൊട്ടിക്കൊണ്ടിരുന്നു.

ഉപതിരഞ്ഞെടുപ്പുഫലം അറിഞ്ഞ ആ സന്ധ്യയിൽ, തിരുവനന്തപുരത്ത് വിശിഷ്ട വ്യക്തികളെല്ലാം സംബന്ധിച്ച ഒരു സ്വീകരണമുണ്ടായിരുന്നു. വഴുതക്കാട്ടുള്ള സുബ്രഹ്മണ്യംഹാളിലാണതു നടന്നത്. മുഖ്യമന്ത്രിയുടെ മകന്റെ വിവാഹം സംബന്ധിച്ചുള്ള സ്വീകരണം. ഒരു പ്രമുഖ ഹോട്ടൽ, തയ്യാറാക്കി വിളമ്പിയ മുഷ്ടാന്ന ഭോജനവും, യേശുദാസിന്റെ കച്ചേരിയുമൊക്കെയുണ്ടായിരുന്നു. കേരളമൂടനീളമുള്ള ഭരണപക്ഷ-പ്രതിപക്ഷ നേതാക്കൾ ഈ സ്വീകരണച്ചടങ്ങിനെത്തി. വിവാഹം നടന്നത് 28-ാംതീയതി ആയിരുന്നു. രാഷ്ട്രീയ നേതാക്കളുടെ സൗകര്യമോർത്താവണം, ഫലപ്രഖ്യാപനംകൂടി കഴിഞ്ഞുമതി സ്വീകരണം എന്നു വച്ചത്. മൂന്നിടത്തെയും ഫലം അനുകൂലമാവുമെന്നായിരുന്നുവല്ലോ മുഖ്യമന്ത്രി പറഞ്ഞിരുന്നതും ആത്മാർത്ഥമായി വിശ്വസിച്ചിരുന്നതും. അങ്ങനെ ഭരണകക്ഷിയുടെ വിജയാഘോഷംകൂടി ആയി മകന്റെ വിവാഹ സ്വീകരണച്ചടങ്ങിനെ മാററിയെടുക്കാം എന്ന് മുഖ്യമന്ത്രി കരുതിയിരുന്നുവോ എന്തോ. എന്തായാലും ആഹ്ലാദകരമായ ആ സ്വീകരണവേള, പ്രതിപക്ഷമുന്നണിയുടെ തകർപ്പൻ വിജയം സൃഷ്ടിച്ച പ്രതികരണതരംഗങ്ങൾക്കിടയിലായിപ്പോയി. ചിരി നിറഞ്ഞിരുന്നുവെങ്കിലും മുഖ്യമന്ത്രിയുടെ മുഖം ഏതോ 'അതിചിന്ത' വഹിച്ചിരുന്നതുപോലെ സൂക്ഷ്മ ദൃക്കുകൾക്കെങ്കിലും തോന്നി.

●

ലോക്സഭാതിരഞ്ഞെടുപ്പിന് അഞ്ചാഴ്ചശേഷം മാത്രം നടന്ന ഈ ഉപതിരഞ്ഞെടുപ്പുകളിലെ ഫലം ഇങ്ങനെ വരുമെന്ന് പ്രതിപക്ഷക്കാർപോലും തീരെ നിനച്ചിരുന്നില്ല. ലോക്സഭാ തിരഞ്ഞെടുപ്പിൽ ഇരുപതിൽ പതിനേഴ സീററ് നല്കി കരുണാകരനെ അമ്പരപ്പിച്ച ജനങ്ങൾ ഈ മൂന്ന് ഉപതിരഞ്ഞെടുപ്പുകളിലും വിജയം നല്കി പ്രതിപക്ഷമുന്നണിയെയും അമ്പരപ്പിച്ചിരിക്കുകയാണ്.

ഈ വിജയങ്ങളെച്ചൊല്ലി പ്രതിപക്ഷം നഗളിക്കുന്നുണ്ടോ എന്നറിയില്ല. ഇതു് പ്രതിപക്ഷത്തിനുള്ള ഒരു പ്ലസ് വോട്ടല്ല. ഭരണപക്ഷത്തിനുള്ള ഒരു മൈനസ് വോട്ടായിരുന്നു.

കേരളത്തിൽ ഇപ്പോൾ നടന്ന ഉപതിരഞ്ഞെടുപ്പിന് ഒരു അഖിലേന്ത്യാ പ്രാധാന്യം തന്നെയുണ്ട്. രാഷ്ട്രീയപാർട്ടികൾക്കപ്പുറത്താണ് ഇന്ത്യയിലെ ജനങ്ങളുടെ മനസ്സ്. കേന്ദ്രത്തിലും സംസ്ഥാനങ്ങളിലും സുശക്തമായ ഭരണം ജനങ്ങൾ പ്രതീക്ഷിക്കുന്നുണ്ട്. എങ്ങനെയായാലും ഭരണം ഉണ്ടാവണം—അത്രയേ അവർക്കു നിർബന്ധമുള്ളു. കേന്ദ്രം ആരു ഭരിക്കണമെന്നും സംസ്ഥാനങ്ങൾ ആരു ഭരിക്കണമെന്നുമൊക്കെ, കൊടികളെ മറികടന്നുകൊണ്ട്, കോമൺസെൻസിന്റെ അടിസ്ഥാനത്തിൽ ജനങ്ങൾ വിധിയെഴുതുന്നത് ഓരോ തിരഞ്ഞെടുപ്പിലും നാം കണ്ടുകഴിഞ്ഞു. ... പേയിയും ചരൺസിംഗും ചന്ദ്രശേ... ബഹുഗുണയും ആദർശങ്ങൾ ഏറെ ഉ... രാണെങ്കിലും അവർ ഒത്തുകൂടി ഇന്ത്യ... ക്കുകയില്ലാ എന്ന് കണ്ട ജനങ്ങൾ, ... ബുദ്ധിഹീനരൊന്നുമല്ലല്ലോ. രാഷ്ട്രീ... ശങ്ങളെക്കാൾ, എങ്ങനെയെങ്കിലും ... കം എന്നെങ്കിലും ഉറപ്പുകൊടുക്കുന്ന... യാണ് ജനങ്ങൾക്ക് ഇന്നും എന്നും ആ... ശ്യം. ഈ ഉപതിരഞ്ഞെടുപ്പിന്റെ അ... ലേന്ത്യാ പ്രാധാന്യം, ഇതിലൂടെ ജന... ളാൽ അംഗീകരിക്കപ്പെട്ട കോൺഗ്ര... നേതാവ് ഒന്നേയുള്ളു എന്നു തെളി... താണ്. ആ നേതാവ് രാജീവ്ഗാന്ധി... യാണ്, ലോക്സഭാ തിരഞ്ഞെടുപ്പി... കോൺഗ്രസ്സിന് ഇവിടെ ഉണ്ടായ വി... യം ഇവിടത്തെ ഐക്യമുന്നണി ഭര... ത്തിന്റേയും അതിന്റെ നേതാവാ... തന്റെയും വിജയമാണെന്ന് മുഖ്യമന്ത്രി കരുണാകരൻ പലവുരു പറഞ്ഞു നടന്നുവല്ലോ. അതല്ലാ എന്നു പറയാൻ കേരളത്തിലെ ജനങ്ങൾക്കു കിട്ടിയ ചെറിയ ഒ... വസരമായിരുന്നു ഈ മൂന്നു ഉപതിരഞ്ഞെടുപ്പുകൾ. എല്ലാ സംസ്ഥാനങ്ങളിലും കോൺഗ്രസ്സിന് ഇത്തരം പരാജയങ്ങൾ നേരിടേണ്ടതായി വരും. രാജീവ് പ്രധാനമന്ത്രി ആയതുകൊണ്ട് കരുണാകരൻ ഗവൺമെന്റിന്റെ സ്വഭാവമൊന്നും മാറിയിട്ടില്ല. ജേക്കബ്ബും മാണിയും ജോസഫും ഗംഗാധരനും മാറിയിട്ടില്ല. അവർ രാജീവിനെക്കണ്ടുകൊണ്ട മാറുകയുമില്ല. ഒരർത്ഥത്തിലും ഇന്നത്തെ കരുണാകരന്റെ നേതാവല്ല, രാജീവ് ഗാന്ധി. കരുണാകരന്റെ കേരളത്തിലെ കോൺഗ്രസ് ഒന്നുവേറെ; രാജീവ് ഊട്ടിയുറപ്പിക്കുന്നുണ്ട് എന്നു പറയപ്പെടുന്ന കോൺഗ്രസ് ഒന്നുവേറെ. രാജീവിന്റെ കോൺഗ്രസ് പുതിയ ഭാവങ്ങളിൽ ഉരുത്തിരിഞ്ഞു വരുന്നു എന്നതു ശരിയാണെങ്കിൽ, കരുണാകരൻ ഔട്ട്! കരുണാകരനെക്കാൾ എത്രയോ മാന്യനും ശേഷിമാനുമായ പ്രണബ് കുമാർ മുഖർജി പോയ പോക്കു കണ്ടില്ലേ? കേരളത്തിൽ ഇപ്പോഴും പൊലീസിന്റെ അഴിഞ്ഞാട്ടമുണ്ട്; ബ്യൂറോക്രസിയുടെ അതിക്രമങ്ങളുണ്ട്; ഘടകകക്ഷികളുടെ 'ഞാനല്ല കള്ളൻ, നീയാണ്' എന്ന ശോഗാകളുണ്ട്; അഴിമതിയുണ്ട്, എല്ലാമുണ്ട്. ഭരണാധികാരത്തിന്റെയും ജാതി-ഉപജാതി രാഷ്ട്രീയത്തിന്റെയും ഹുങ്കിൽ, ഈ ഉപതിരഞ്ഞെടുപ്പുകളിലൂടെ പട്ടാഭിഷേകം നടത്തിക്കളയാമെന്നു വ്യാമോഹിച്ച കരുണാകരന് അമളി പിണഞ്ഞതു് ഇവിടെയാണ്. ''മൂന്നു സീററും ജയിക്കും'' എന്ന് വീമ്പിളക്കിയിരുന്ന അദ്ദേഹം ഇപ്പോൾ പറയുന്നത് ''തെററുകൾ തിരുത്താം'' എന്നാണ്. മാസം തോറും ഗുരുവായൂരപ്പന്റെ മുന്നിൽ ചെന്നു നിന്നു പറയുന്നതുപോലെ!

ഈ തിരഞ്ഞെടുപ്പുഫലങ്ങൾ വരുന്നതിന്റെ തലേന്നാൾ തിരുവനന്തപുരം നിറഞ്ഞുനിന്ന ഒരു റൂമർ, മന്ത്രിസഭ അഴിച്ചുപണിയെപ്പററി ആയിരുന്നു. കരുണാകരന് ഇഷ്ടമില്ലാത്ത എല്ലാ കോൺഗ്രസ് മന്ത്രിമാരും പുറത്തു പോകുന്നു; പകരം മറെറാരു സെററ് വരുന്നു. തൊഴിൽമന്ത്രി ശിവദാസനും, സഹകരണമന്ത്രി കമലവും, എക്സൈസ്മന്ത്രി ശ്രീനിവാസനും മന്ത്രിസ്ഥാനം ഒഴിയുന്നു; എന്നിട്ട് കോൺഗ്രസ്-ഐയിൽ ചേരുന്നു...

കരുണാകരന്റെ ജൂബലീശയിലെ ആഗ്രഹാഭിലാഷങ്ങൾ ഒററയടിക്ക് അതൊക്കെപ്പോയ പോക്ക്!

ജനങ്ങൾ ഈ ഉപതിരഞ്ഞെടുപ്പിൽ ഒന്നേ കണ്ടുള്ളു. ഈ ഗവൺമെന്റിന് ഒരടി കൊടുക്കുക. ആ അടിയിൽ ഭരണമുന്നണിയുടെ അംഗബലം കീഴോട്ടും പ്രതിപക്ഷമുന്നണിയുടെ അംഗബലംമേലോട്ടുംപോയി. അത്രതന്നെ. ഇത്തരം അടികൾ, കരുണാകരൻ രണ്ടുകൊല്ലം കഴിഞ്ഞ് തിരഞ്ഞെടുപ്പ് നടത്തിയാലും, മാളയിൽവച്ചും കിട്ടും, നേമത്തുവച്ചും കിട്ടും.

ഒരു കൊടുങ്കാററ് പരത്തിയ ദുരിതങ്ങളുടെ ഓർമ്മയുമായാണല്ലൊ നമ്മുടെ പ്രതിപക്ഷമുന്നണി നില്ക്കുന്നതു്. പക്ഷേ, ആ കൊടുങ്കാററിന്റെ യഥാർത്ഥ സ്വഭാവം ജനങ്ങൾ കഴിഞ്ഞയാഴ്ച, ഈ പ്രതിപക്ഷത്തിനു പറഞ്ഞുകൊടുത്തിരിക്കുന്നു. എങ്ങനെ മാറിമറിഞ്ഞാലും കേരളത്തിന്റെ ഏററവും വലിയ ഖണ്ഡം ഇന്നത്തെ പ്രതിപക്ഷത്തിന്റെ കൈകളിൽത്തന്നെയാണ്. പക്ഷേ, അതു മുറുകെപ്പിടിക്കാനുള്ള കഴിവ് അവർക്ക് എങ്ങനെയെല്ലാമോ നഷ്ടപ്പെട്ടു. ജനങ്ങൾ ഇതാ അവരുടെ കൈകളിൽ ആ ഖണ്ഡത്തെ ബലമായി പിടിച്ചേല്പിച്ചിരിക്കുന്നു; പ്രതിപക്ഷത്തിന്റെ റോളിലേക്ക് ജനങ്ങൾതന്നെ കടന്നുവന്നിരിക്കുന്നു. ഒരു മാററം പ്രതിപക്ഷത്തോടും ജനങ്ങൾ ആവശ്യപ്പെടുകയാണ്. കുറേനാളായി പ്രതിപക്ഷം ആവിഷ്കരിച്ച ആ സിദ്ധാന്തമുണ്ടല്ലോ—ഭരണപക്ഷത്തിരിക്കുക എന്നതാണ് യോഗ്യത എന്ന സിദ്ധാന്തം. അതങ്ങുകളയുക. ജനങ്ങളെക്കണ്ടില്ല എന്ന നടിക്കലുണ്ടല്ലോ. അതങ്ങുകളയുക. ജനങ്ങൾ ഒന്നും കാണുന്നില്ലഎന്ന നടിക്കലുണ്ടല്ലോ അതും അങ്ങുകളയുക. ചില കൊടിക്കീഴുകളിൽ മുണ്ടുമടക്കിക്കുത്തി നടത്തിയ അതിക്രമങ്ങളുണ്ടല്ലോ. അതങ്ങു മതിയാക്കുക. പുതു സിദ്ധാന്തങ്ങളിൽനിന്നും പുതുതായി രൂപപ്പെട്ട വൈററ് കോളറുകളിൽനിന്നും ജനമദ്ധ്യത്തിലേക്കിറങ്ങുക. നേതാക്കന്മാരുടെ ആധിപത്യവും അവർക്കു കുറേ ദശാബ്ദങ്ങൾ നല്കിയ ജീർണ്ണിപ്പും ദൂരെ കളയുക.

കോൺഗ്രസ് വിവിധ സാമ്പത്തിക വർഗ്ഗങ്ങളുടെ ഒരു സ്വഭാവരഹിതസംയോജനമാണ്. ചില കാലങ്ങളിൽ ഈ വർഗ്ഗങ്ങളിൽ ചിലതു് ആദർശത്തിന്റെ മഹാപീഠങ്ങളിലേറിനിന്ന് അയഥാർത്ഥമായ ചില പ്രഭകൾ വിതറി എന്നുവരാം.

ഇത്തരം ഘട്ടങ്ങളിൽ പ്രതിപക്ഷപാർട്ടി സ്വീകരിക്കുന്ന നിലപാടുകളുമായി അഭേദ്യമായി ബന്ധപ്പെട്ടു കിടക്കുന്നതാണ് പ്രതിപക്ഷത്തിന്റെഎല്ലാവികാസങ്ങളും. പ്രതിപക്ഷമേഖലയിൽ സംഭവിച്ചിട്ടുള്ളതും സംഭവിക്കാനിരിക്കുന്നതുമായ കൺഫ്യൂഷനെക്കുറിച്ചുതന്നെയാണു പറയുന്നതു്. ഇടതു നിറമുള്ള നമ്മുടെ പ്രതിപക്ഷത്തിന്റെ ജനകീയശക്തി ഇത്തരം ഒരു കൺഫ്യൂഷൻ ഇന്നു നേരിടുന്നുണ്ട്. അതു് എന്ത് എന്ന് ഇവിടെ വിശദീകരിക്കുന്നില്ല. ഇനിയുമുണ്ടല്ലോ സമയം.





# സുരേഷിന്റെ കന്നിപ്രസംഗം

കേരളത്തിൽ ഇപ്പോൾ നടന്ന ഉപതിരഞ്ഞെടുപ്പിന്റെ പ്രചരണവേദികളിൽ ഏററവും കൂടുതൽ ശ്രദ്ധിക്കപ്പെട്ട പ്രതിപക്ഷനേതാവ് കേരളത്തിൽനിന്നുള്ള ഏക മാർക്സിസ്റ്റ് ലോക്സഭാംഗമായ സുരേഷ് കുറുപ്പായിരുന്നു. താത്ത്വികാചാര്യന്മാരുടെ മേലങ്കിയൊന്നുമില്ലാതെ, പച്ചമനുഷ്യന്റെ രാഷ്ട്രീയവികാരങ്ങൾ പ്രതിഫലിപ്പിച്ചുകൊണ്ട് ഹൃദ്യമായ ഭാഷയിൽ സുരേഷ് ചെയ്ത പ്രസംഗങ്ങൾ പെരിങ്ങളത്തും ഉദ്ദമയിലും ആററിങ്ങലും പ്രതിപക്ഷനിരയിലുള്ള വലിയ ആകർഷണമായി മാറി. മാർക്സിസ്റ്റ് പാർട്ടിയിലെതന്നെ മൂപ്പൻമാരിൽ ചിലർക്ക് അതത്ര രുചിച്ച മട്ടില്ല. വല്ലപ്പോഴുമൊരിക്കൽ സ്വന്തം മുഖവും സ്വന്തം മനസ്സും ജനങ്ങളുടെ കണ്ണാടിയിൽ നോക്കിക്കാണുക എന്നതു് ഇവർക്ക് കല്പിക്കപ്പെടേണ്ട ഒരു ചികിത്സാവിധിയാണല്ലോ.

സുരേഷ് കുറുപ്പിനെ പാർലമെന്റിൽ പറഞ്ഞുവിടാൻ തങ്ങൾ എടുത്ത തീരുമാനം തീർത്തും ശരിയാണെന്ന് കോട്ടയത്തുകാർക്ക് അഭിമാനിക്കാം. സ്വതന്ത്ര ഇന്ത്യയുടെ പാർലമെന്റിലെ സംഭവങ്ങൾക്ക് അതിന്റെ ജനനം മുതൽ ഇന്നുവരെ സാക്ഷിനിന്നിട്ടുള്ള ജഗ്ജീവൻറാം പോലും സുരേഷിന്റെ കന്നിപ്രസംഗം കേട്ട് ഡെസ്ക്കിലടിച്ച് സന്തോഷം പ്രകടിപ്പിക്കുകയും, കൈ നൽകി സുരേഷിനെ അഭിനന്ദിക്കുകയും ചെയ്തു.

കൂറുമാററനിരോധന ബില്ലിന്റെ ചർച്ചാ വേളയിലാണ് സുരേഷ് കുറുപ്പ് ലോക്സഭയുടെ ശ്രദ്ധ കവർന്നതു്, കൂറുമാററം ആരംഭിച്ചതു് ആയിരത്തിതൊള്ളായിരത്തി അറുപത്തിയേഴുമുതലാണെന്ന പ്രസ്താവനയിലൂടെനിയമമന്ത്രി എ.കെ. സെൻ ''മനഃപൂർവ്വം വരുത്തിയ ഓർമ്മപ്പിശകിനെ'' തിരുത്തിക്കൊണ്ടു പ്രസംഗിച്ച സുരേഷ്, ആയിരത്തിതൊള്ളായിരത്തി അൻപത്തിരണ്ടിൽ രാജാജിയുടെ നേതൃത്വത്തിൽ കോൺഗ്രസ്സാണ് കൂറുമാററത്തിന്റെ അരങ്ങേററം കുറിച്ചതെന്ന് തന്റെ ആദ്യപ്രസംഗത്തിലൂടെ തെളിയിച്ചപ്പോൾ പ്രഗല്ഭനായ നിയമമന്ത്രിക്കുപോലും അതൊരു 'പുതിയ അറിവാ'യി സ്വീകരിക്കേണ്ടിവന്നു.

മിസ്റ്റർ സീനിന്റെ കൈയിൽ പററിയിരിപ്പുള്ള, എത്ര സുഗന്ധധൂളികൾകൊണ്ടു കഴുകിയാലും പോകാത്ത ജനാധിപത്യഹിംസയുടെ ചോരപ്പാടുകളെക്കുറിച്ചു സുരേഷ് സംസാരിച്ചപ്പോൾ, ഭരണകക്ഷി അംഗങ്ങൾ ബഹളംവച്ചു. ബഹളംവച്ച് രസിച്ച നാന്ദുററിയൊന്നുപേരെ നോക്കി സുരേഷ് കുറുപ്പ് വിനയപൂർവ്വം പറഞ്ഞു—''കന്നിക്കാരനായ എന്നെ നിങ്ങൾ തടസ്സപ്പെടുത്തരുതു്.'' ആ വാക്കുകളിൽ വരുംകാലത്തെ ഒരു വലിയ നേതാവ് കുടികൊള്ളുന്നുണ്ടെന്നും പ്രസംഗം കേട്ടിരുന്നവർ മനസ്സിലാക്കി. അതുകൊണ്ടാണല്ലൊ സുരേഷിന്റെ പ്രസംഗം കഴിഞ്ഞപ്പോൾ കൈ നൽകി അഭിനന്ദിക്കാൻ അംഗങ്ങൾ ഒരു മത്സരംതന്നെ നടത്തിയതു്.



സുരേഷ് കുറുപ്പ് എം. പി.

**—ന്യൂഡെൽഹി ലേഖകൻ**



## എം. പി. നാരായണപിള്ള

# സിനിമയും നന്നാകാം

**ഒരു മലയാള ചലച്ചിത്രത്തെക്കുറിച്ചാണ് നാരായണപിള്ള ഇത്തവണ എഴുതുന്നത്: "പേടിച്ചു വേണം ഇക്കാലത്ത് ദൃശ്യകലയെ നേരിടാൻ. ഏതു മാമാട്ടിക്കുട്ടിയമ്മയാണ് വരുന്നതെന്ന് അറിയില്ലല്ലോ. പേടിച്ചു തന്നെയാണ് വെള്ളം എന്ന സിനിമ കാണാൻ കയറിയതു്. ഈ സിനിമ എനിക്കു് കലശലായി ഇഷ്ടപ്പെട്ടു."**

**സോ**ഷ്യലിസത്തിനും ഇടതുപക്ഷ പ്രസ്ഥാനത്തിനും ഇന്തോ–സോവ്യററ് സൗഹൃദത്തിനുംവേണ്ടി രാപകൽ നിലകൊള്ളുന്ന അപൂർവ്വം വാരികകളിലൊന്നാണ് ബ്ലിററ്സ്. പതിവായി ഈ വാരിക വായിച്ചാൽ (വായനക്കാരായ നിങ്ങൾക്കു് ബുദ്ധിയും 'ഇന്ത്യൻ ഇംഗ്ലീഷ്' സഹിക്കാനുള്ള ക്ഷമയും ഉണ്ടെങ്കിൽ) നിങ്ങൾ സോഷ്യലിസത്തിന്റെയും സോവ്യററ് യൂണിയന്റെയും ആജന്മ ശത്രുവാകും.

ഏഴു വർഷമായി ഞാൻ ഒരു തുള്ളി കുടിച്ചിട്ട്—ദശമൂലാരിഷ്ടത്തിനെക്കാൾ ലഹരിയുള്ള എന്തെങ്കിലും തൊട്ടിട്ട്. എന്റെ എല്ലാ നിയന്ത്രണവും കൈവിട്ടുപോകും മന്മഥൻ സാറിന്റെ മദ്യത്തിനെതിരായുള്ള ഓരോ പ്രസ്താവന വായിക്കുമ്പോഴും. വളരെ പാടുപെട്ടുവേണം നിയന്ത്രണം പിടിച്ചു നിറുത്തുവാൻ.

ഹിന്ദി സിനിമ നാലെണ്ണം അടുപ്പിച്ചു കണ്ടാൽ പിന്നെ സിനിമാതിയേററർ ഇരിക്കുന്ന റോഡ് ഒഴിഞ്ഞേ നമുക്കു യാത്ര ചെയ്യാൻ പററു. ദൃശ്യകലയുടെതന്നെ ശത്രുവാകും നമ്മൾ.

ഇതിലപ്പുറമാണ് സിനിമാക്കഥകൾ. സിനിമയുണ്ടാക്കുന്നവർ വില്ലനായി പ്രദർശിപ്പിക്കുന്ന പാർട്ടിയായിരിക്കും നമ്മുടെ മനസ്സിൽ യോഗ്യൻ. സിനിമാക്കാരുടെ നായകൻ നമുക്കൊരു സൂപ്പർ കോമാളിയും. ഉദാഹരണത്തിന് ഞാനീയിടെ കണ്ട ഒരു മലയാളം സിനിമയിലെ ഹീറോ തലയിൽ ഒരു തുവാല വട്ടം കെട്ടിയിരുന്നു. ഒരു മോ... മെക്കാനിക്–കം–ഡ്രൈവിങ് ഇൻസ്പെക്ടർ ആയി... അയാളുടെ ചില പ്രേമവും ജാടയുമൊക്കെ (സിനിമ... പേരു് ഓർക്കാൻ വയ്യ) കാണിയായ എന്റെ മനസ്സ്... ഇവൻ വെറുമൊരു കോമാളിയാണ്—ബോറടിച്ച്, സിനി... തീരുന്നതിനു് മുമ്പുതന്നെ സ്ഥലം വിടുന്ന നിമിഷം വ... പിന്നെന്തു സംഭവിച്ചെന്നറിയില്ല.

ഇതൊക്കെ ക്ഷമിക്കാം.

പ്രൈമറിസ്കൂളിൽ പഠിക്കേണ്ട പ്രായം മാത്രമുള്ള പെൺകുട്ടിയെക്കൊണ്ടു് പല വേലകളും കാണിപ്പിച്ച് സി... മയുണ്ടാക്കുന്ന പണി. മാമാട്ടിക്കുട്ടിയമ്മ, മിനിമോൾ വ... ക്കാനിൽ എന്നൊക്കെയുള്ള കലാപരിപാടികൾ. ഇതു് ന... മ്മിച്ച പാർട്ടി മിടുക്കൻ. സമ്മതിച്ചുകൊടുക്കാം. എന്നാ... ഇതു കാണാൻ ഇടിച്ചുകയറുന്നവർഗ്ഗം എന്തു് ബ്രീഡ് മനു... രാണെന്നെനിക്കറിയില്ല. ഈ ജനതതിയുടെ മനസ്സിലെ വിചാരം, വികാരങ്ങൾ, അമർത്തപ്പെട്ട മനോരോഗങ്ങൾ എന്തൊക്കെയെന്ന് വല്ല പി. എം. മാത്യു വെല്ലൂരിനെപ്പോ... ലുള്ള വിദഗ്ധരും നമുക്കു പറഞ്ഞുതരണം.

ചിലതു് നമുക്കു മനസ്സിലാക്കാൻ പററും. കണ്ണട വച്ചു ത്രീഡൈമൻഷൻ ഇഫക്ടുണ്ടാക്കുന്ന ടെക്നോളജി വന്നിട്ടു മൂന്നു വ്യാഴവട്ടമെങ്കിലും കഴിഞ്ഞിരിക്കുന്നു. കുട്ടിച്ചാത്തനെ സിനിമയിലൂടെ വിൽക്കാൻ മണി എന്ന ഒരു ഡയറക്ടർ ശ്രമിച്ചിട്ട് ഒരു വ്യാഴവട്ടം കഴിഞ്ഞു. ഇപ്പോഴാണ് പ... പാടി ജനകീയമായതു്.

കാരണങ്ങൾ രണ്ടാണ്.

ജനങ്ങളുടെ ബുദ്ധി ട്യൂബ്ലൈററ്പോലാണ്. അല്പം വൈകിയേ കത്തു.

ചില സാധനങ്ങൾ ബ്രാൻറു മാറിയാലേ വില്ക്കൂ. പാലാട്ടുച്ചാറു് ആദ്യം വേറേതോ പേരിലിറങ്ങി പരാജയപ്പെട്ടതാണെന്ന് കച്ചവടക്കാർക്കിടയിലൊരു കഥയുണ്ട്. ''പാലാട്ട്'' എന്ന് പേരുവച്ചിറക്കിയതിനുശേഷം വച്ചടി കയററമായിരുന്നു. അതുപോലാണ് എല്ലാ കലകളും.

പേടിച്ചുവേണം ഇക്കാലത്തു് ദൃശ്യകലയെ നേരിടാൻ. ഏതു് മാമാട്ടിക്കുട്ടിയാണ് വരുന്നതെന്നറിയില്ലല്ലോ.

പേടിച്ചുതന്നെയാണ് 'വെള്ളം' എന്ന സിനിമ കാണാൻ കയറിയതു്. ഈ സിനിമ എനിക്കിഷ്ടപ്പെട്ടു. കലശലായി ഇഷ്ടപ്പെട്ടു. എന്നാൽ സിനിമയെപ്പററി അറിയാവുന്ന എന്റെ ചില പരിചയക്കാർക്കു് ഇതദ്ഭുതം ഉണ്ടാക്കി. 'സിനിമയെന്തെന്നറിയാൻ വയ്യാത്തതുകൊണ്ടാണ്' എനിക്കിത്തരം അഭിപ്രായങ്ങൾ വരുന്നതെന്ന് അവർ പറഞ്ഞു.

അതും ശരിയാണ്. സിനിമയെന്തെന്നറിയേണ്ട വല്ല കാര്യവും എനിക്കുണ്ടോ? സിനിമകൊണ്ടുപജീവനം നടത്തുന്നവർ മാത്രം അതു് അറിഞ്ഞാൽ പോരേ: ഞാനും നിങ്ങളും വെറും കാണികളാണ്. നമുക്കിഷ്ടമാകണം സിനിമ. നമ്മെ ഇഷ്ടപ്പെടുത്തേണ്ടതു് സിനിമാക്കാരുടെ തൊഴിൽ.

എന്നിരിക്കിലും ഇഷ്ടപ്പെടാനും ഇഷ്ടപ്പെടാതിരിക്കാനും നമുക്കൊരു ലോജിക് വേണ്ടേ. വെള്ളം അതു തരുന്നുണ്ടോ?

നോവലായാലും സിനിമയായാലും മറെറന്തു് സമയം കൊല്ലാനുള്ള പരിപാടിയായാലും അതിന്റെ കാതൽ കഥയാണ്. കഥയുടെ ശക്തി കഥയ്ക്കുള്ളിലെ നാടകീയതയാണ്. കൂടാതെ കഥയ്ക്കെന്തെങ്കിലും പ്രസക്തി വേണം. എന്തെങ്കിലും മതി–രാഷ്ട്രീയമോ, സാമൂഹ്യമോ, ശാസ്ത്രീയമോ, ആത്മീയമോ, ജ്യോതിഷമോ ആയ പ്രസക്തി.

നമ്മുടെ ആയുഷ്കാലത്തു് ഏററവുമധികം മലയാളികളെ പറിച്ചുനട്ട സംഭവം തെക്കുനിന്നു് വടക്കോട്ടും ഇടനാട്ടിൽനിന്നു് മലനാട്ടിലേക്കുമുള്ള കുടിയേററമായിരുന്നു. ഇന്നത്തെ വനംകൊള്ളക്കാരുടെയും പട്ടയപ്രമാണിമാരുടെയും പൂർവ്വികർ മണ്ണിനുള്ള ആർത്തികൊണ്ടു് എല്ലാം വിററുപെറുക്കി ഇറങ്ങിപ്പുറപ്പെട്ട ഒരു കഥയുണ്ട്. ആ കഥ പകർത്തുന്നതിൽ നമ്മുടെ സാഹിത്യത്തിനു് മുപ്പത്തഞ്ചുമാർക്കു് നേടാൻ പററിയില്ല.

അതു് അറുപതുമാർക്കു് കിട്ടുന്ന ഒരു കഥയായി വന്നതു് 'വെള്ള'ത്തിലായിരുന്നു.

കേരളത്തിലെ എല്ലാ കലകളുടെയും ദൗർബ്ബല്യം ഒരു 'ഹീറോ'യെ മെനഞ്ഞെടുക്കുന്നതിലുള്ള കലാകാരന്മാരുടെ കഴിവില്ലായ്മയാണ്. പലപ്പോഴും പുസ്തകം വായിക്കുന്നവനും സിനിമ കാണുന്നവനും 'ഇവനോ ഹീറോ' എന്ന് തോന്നിപ്പോകും. ഇവിടാണ് 'വെള്ളം' സ്കോർ ചെയ്യുന്നതു്. ചോരയും നീരുമുള്ള ഒരു ഹീറോ ഈ സിനിമയ്ക്കുണ്ടാക്കാൻ പററുന്നു. മധു എന്ന മാധവൻനായർ അഭിനയിക്കുന്ന മുതലാളി. എന്റെ അറിവിൽപ്പെട്ടിടത്തോളം കഴിഞ്ഞ പത്തു വർഷത്തിനിടയ്ക്കു് ഇന്ത്യൻ സിനിമയിൽ ഇതുപോലൊരു ഹീറോ, ഇത്ര പ്രസക്തമായ ഒരു കഥാപാത്രം, ഇത്ര നന്നായിട്ടൊരു സിനിമാക്കാരനും കൊണ്ടുവന്നിട്ടില്ല. മധു പലപ്പോഴും നമ്മെ ബോറടിപ്പിച്ചിട്ടുണ്ട്. പക്ഷേ വെള്ളത്തിലെ മധുവിന്റെ പെർഫോമൻസിനു് അറുപതല്ല; എൺപതു മാർക്കുതന്നെ കൊടുത്തുപോകും. ഇതിന്റെ ഏഴയലത്തു വരുന്ന അഭിനയം അമിതാഭ് ബച്ചൻ എം. പി. ക്കോ സുനിൽദത്തു് എം. പി. ക്കോ, ചീഫ് മിനിസ്റ്റർ എം. ജി. ആറിനോ, ചീഫ് മിനിസ്റ്റർ രാമറാവുവിനോ സാധിക്കുമെന്നു തോന്നുന്നില്ല. എന്തിനു് എക്സ്–ഷെരീഫ് ദിലീപ് കുമാറിനുപോലും.

ഏതു കലയും മഹത്താകുന്നതു് കഥാപാത്രങ്ങളോടുള്ള നിർമ്മിക്കുന്നവന്റെ സമീപനമാണ്. എലിയുടെ പ്രാണവേദനയോടും പൂച്ചയുടെ വിശപ്പിനോടും ഒരു പോലുള്ള കരുണയോടെ, അനുകമ്പയോടെ, പ്രതികരിക്കാനുള്ള കഴിവ്. അതല്ലേ ഡോസ്റ്റോവ്സ്കിയെ വലിയ എഴുത്തുകാരനാക്കുന്നതും മാക്സിം ഗോർക്കിയെ ശരാശരി എഴുത്തുകാരനാക്കുന്നതും.

ഈററ വെട്ടാനും കൃഷിചെയ്യാനും കാട്ടിലെത്തിയവരുടെ രണ്ടു തലമുറയുടെ കഥയാണ് വെള്ളം. ജീവൻ പണയം വച്ച് കാടു് വെട്ടിപ്പിടിച്ച മുതലാളിയോടും ഈററവെട്ടുന്ന പണിക്കാരെ സംഘടിപ്പിക്കുന്ന ചെറുപ്പക്കാരൻ സഹകരണ സംഘക്കാരനെയും ഒരേ അനുകമ്പയോടെ കാണുമ്പോൾ ഇരുകൂട്ടരും ദുഷ്ടന്മാരല്ലാതാകുന്നു. ഇവിടെ വില്ലൻ മനുഷ്യർക്കിടയിലല്ല. പരിതസ്ഥിതി, നിലനിൽപിനുള്ള വെല്ലുവിളികൾ, ഓരോ മനുഷ്യനും ശരിതെററുകളെപ്പററിയുണ്ടാകുന്ന സ്വകാര്യമായ അഭിപ്രായങ്ങൾ, അവരുടെ മുൻവിധികളും സ്വപ്നങ്ങളും ചേർന്നാണ് കഥയിലെ നാടകം വരുന്നതു്.

അത്തരം കഥയിലെ മനുഷ്യർ ശരിക്കുള്ള മനുഷ്യജീവികളാണ്. അതായതു് നഖംവെട്ടാൻ ഒമ്പതിഞ്ചു് വായ്ത്തലയുള്ള കത്തി ഉപയോഗിക്കുന്ന ചോരയും നീരുമുള്ള മനുഷ്യർ. അവരുടെ കഥ നമ്മുടെ കഥയാകും. അങ്ങനെയല്ലേ മഹത്തായ ഏതുകൃതിയും—നോവലായാലും സിനിമയായാലും—ഉണ്ടാകുന്നതു്.

ഈ പശ്ചാത്തലത്തിൽ ഈ സിനിമയുടെ ഏതു പോരായ്മയും നമ്മൾ ക്ഷമിച്ചുപോകും. പ്രത്യേകിച്ചും മുന്നിലൊന്നു വെട്ടിക്കളഞ്ഞാലും ഒരാപത്തുമുണ്ടാകില്ലെന്ന കാര്യംപോലും.

കണ്ടുകഴിയുമ്പോൾ നമുക്കു് കഷ്ടം തോന്നുന്നതു് പാവം ഷീലയോടാണ്. ബുദ്ധിമോശം കൊണ്ടു്, പാതിക്കുവെച്ച് നിറുത്താതിരുന്നെങ്കിൽ ജീവിതത്തിലെ ഏററവും നല്ല ചാൻസ് കളഞ്ഞുകുളിക്കേണ്ടി വരില്ലായിരുന്നു ആ സ്ത്രീക്കു്.

---

**ആശയങ്ങളും പ്രസ്ഥാനങ്ങളും ഇവിടത്തെ മനുഷ്യാവസ്ഥയെ മാററിയിട്ടുണ്ടെന്നു പറയുന്നതിൽ, വല്ല കഴമ്പുമുണ്ടോ? പുലയനെ ഇന്നു തല്ലാതിരിക്കുന്നതു് പുള്ളാച്ചന്റെ തടി ക്ഷീണിച്ചിരിക്കുന്നതുകൊണ്ടുതന്നെ...പുത്തൻ മാനങ്ങളിലും പുത്തൻ വാദങ്ങളിലും പഴയ വൃത്തപ്പാട്ടുകൾതന്നെ. സന്ന്യസിക്കാൻ പോയാലും 'ജാതി' മറക്കാത്ത മാന്യന്മാർ...നമ്മുടെ സമൂഹത്തെപ്പററി ഒരു 'തുറന്ന' ആത്മഗതം.**

## വിശ്വനാഥൻ
### പാരീസ്

# പിതൃസന്ദേഹം, സന്ദേശം

**ആ**രാടാ നിന്റെ തന്ത?
കാണിച്ചുതരാമെടാ...!

ചോദ്യവും ഉത്തരവും പരസ്പരപൂരിതമായ മാറെറാലിപോലെ അലച്ചലച്ചു നില്ക്കുന്നു, നാം കേൾക്കുന്ന ഉശിരൻ വാദപ്രതിവാദങ്ങളിൽ. പലരും പറയുന്നതിനെപ്പററി പറയുകതന്നെ പരമമായ പാപ്പരത്തം. എന്നിരിക്കിലുംപറയാതിരിക്കുന്നതെങ്ങനെ? എത്രനേരമാണ് ഒററ തിരിഞ്ഞു നില്ക്കാനാവുക.

വേദനിക്കുന്ന മോണ കുത്തിയിട്ട് മണക്കുമ്പോഴുണ്ടാകുന്ന അനുഭവസുഖമോർത്തു് പല്ല് വേദനിക്കട്ടേ വീണ്ടും എന്നാഗ്രഹിക്കുന്നതുപോലെ പോകുന്നു സംഗതികൾ. പണ്ട്, ഉച്ചവെയിലുള്ളനേരത്തു് സർവ്വേക്കല്ലുകളോടും, ഫർലോങ് കുററികളോടും സംവാദം നടത്തുന്ന മുറിമീശക്കാരെ ഓർമ്മിപ്പിക്കുന്നുണ്ട് ഈ വാദകോലാഹലങ്ങളുടെ സൗണ്ട് ഇഫെക്ററ്. രണ്ടു വാചകമടിച്ചാൽ, കേൾക്കുന്നവൻ കേട്ടപാടേ ചിരിക്കണം. ഭേഷ്! മിടുക്കൻ! മിടുമിടുക്കൻ...! കൊട് കാശ് അത്രതന്നെ. 'ഈച്ചേവെട്ടി' എന്ന പ്രയോഗം മലയാള ഭാഷാഭണ്ഡാരത്തിൽ നിന്നും ചോർന്നുപോവുകയില്ലെന്നപോലെ ആയിരിക്കുന്നുവല്ലോ!

ഒരുത്തൻ ആരെ സ്നേഹിക്കണമെന്ന്, ഏതു് സ്കൂളിൽ പോകണമെന്ന്, ഏതമ്മയുടെ വയററിൽ പിറക്കണമെന്ന് ഏതച്ഛന്റെ മകനായിരിക്കണമെന്ന് ഒക്കെ ഏതെങ്കിലും ഭരണഘടനയിൽ അനുശാസിച്ചിട്ടുണ്ടോ! ഭരണഘടനകളും, രാജ്യഭാരവും അത്തരം കാര്യങ്ങളെ ആശ്രയിച്ചാണോ ഇരിക്കേണ്ടതു്? ഏതച്ഛന്റെ മകനാണ് ഇത്തരം കാര്യങ്ങൾ നിർബ്ബന്ധിച്ച് അനുശാസിക്കാൻ സാധിക്കുക?

അച്ഛൻ ആരെന്ന സന്ദേഹം തീർക്കുന്നതിനുവേണ്ടിയുള്ള വഴിയായി മാറുകയാണോ സാംസ്കാരിക പ്രസ്ഥാനങ്ങളിൽ പ്രയോഗിച്ചു കാണുന്ന 'പൈതൃകം' 'പാരമ്പര്യം' എന്നൊക്കെ പറയുന്ന കാര്യങ്ങൾ! ഇവിടെ അന്വേഷണബുദ്ധികൾക്ക് അച്ഛൻ ഓർമ്മയിൽ മദ്യത്തിന്റെ മണവും, ഉറങ്ങിക്കിടക്കുന്ന ഒരാളുടെ തടിയും ആയിത്തീരുന്നതുപോലെ കാണുന്നു. അമ്മേയ്ക്കു് അർദ്ധരാത്രിക്ക് കമ്പക്കെട്ടായിരുന്നിരിക്കണം. പെണ്ണരശ് മുറയിൽ മററ് ഏതു് രൂപത്തിലാണ് അച്ഛൻ അവതരിക്കേണ്ടതു്? ഗംഗാദേവിക്ക് തന്നിഷ്ടം കളിക്കാൻ വസിഷ്ഠന്റെ പശുവും, വസുക്കളുടെ ജീവനുമുണ്ടായിരുന്നു; കുന്തീദേവിക്ക് വിശുദ്ധിനേടാൻ ദുർവ്വാസ്സാവിന്റെ വരമുണ്ടായിരുന്നു.

ഇവിടെ പ്രസ്ഥാനങ്ങളെക്കുറിച്ച് കുററവും കുറവും പറയുന്നതിൽ അർത്ഥമില്ല.



ആശയങ്ങളും പ്രസ്ഥാനങ്ങളും ഇവിടത്തെ മനുഷ്യാവസ്ഥയെ മാററിയിട്ടുണ്ടെന്നു് പറയുന്നതിലും വലിയ കഴമ്പില്ല. പുലയനെ ഇന്നു് തല്ലാതിരിക്കുന്നതു് പുള്ളാച്ചന്റെ തടി ക്ഷീണിച്ചിരിക്കുന്നതുകൊണ്ടു തന്നെ. നാരായണനെക്കുറിച്ചു് പറയുമ്പോഴായാലും, ജഗ്ജീവൻറാമിനെക്കുറിച്ചു പറയുമ്പോഴായാലും മനഃകല്പന 'മയാസൃഷ്ടമായ' മായതന്നെ! ഇന്നു് ഈ ഇരമ്പലും പുലമ്പലും കുറെ അധികമാകുന്നതുപോലെ; കലാകൗമുദിയിലും. പ്രസ്ഥാനങ്ങളുടെ ആശയവ്യാപ്തികൾ സ്വാംശീകരിക്കാനാകാത്തത്ര മാനസിക വൈരൂപ്യം ഇവിടിന്നും നിലനില്ക്കുന്നു. നമ്മുടെ സൃഷ്ടികളും, ചെയ്തികളും അതു് നിരന്തരം തെളിയിച്ചുകൊണ്ടേയിരിക്കുകയും ചെയ്യുന്നു. പുത്തൻ മാനങ്ങളിലും, പുത്തൻ വാദങ്ങളിലും പഴയ വൃത്തപ്പാട്ടുകൾ തന്നെ. സന്ന്യസിക്കാൻ പോയാലും 'ജാതി' മറക്കാത്ത മാന്യന്മാർ.

എങ്കിൽ നമുക്കു് വിപ്ലവത്തെക്കുറിച്ചു് വിചാരിക്കാം. അത്തരം സങ്കല്പങ്ങൾ ഇവിടെ മേൽത്തട്ടിൽക്കഴിഞ്ഞവരിൽ നിന്നമാണാവിർഭവിച്ചതു്. ക്രിസ്ത്യാനികളെ കണ്ടു പഠിച്ച ഭൂതാനന്ദയ. ഫ്രഞ്ചു വിപ്ലവ ചരിത്രത്തിൽ കാണുന്നതുപോലെ കൃഷിത്തൊഴിലാളികൾ, മരപ്പണിക്കാർ, കൽപ്പണിക്കാർ, ചെരുപ്പുകുത്തികൾ തുടങ്ങിയ നിന്ദിതരുടേയും പീഡിതരുടേയും മൗലിക-മാനുഷിക അവകാശങ്ങൾ നേടിയെടുക്കാൻവേണ്ടി നാടാകെയുള്ള തൊഴിലാളിവർഗ്ഗം ഒന്നടങ്കം സംഘടിച്ചു് ഉണ്ടാക്കിയതായിരുന്നില്ല ഇവിടെ വിപ്ലവം. അതുകൊണ്ടുതന്നല്ലോ നമ്മുടെ മാററത്തിന്റെ വിത്തും വിളയും സമുദായത്തിന്റെ താഴേനിലയിൽ കഴിയുന്നവരുടെ പുരോഗതിക്കു് കാരണമാകാത്തതു്. നേതാക്കന്മാർ മേൽത്തട്ടിൽനിന്നും വന്നു് അവകാശവാദം മുഴക്കുന്നു. ആരുടെ അവകാശങ്ങൾ എന്നതു് വെള്ളിത്തിരയിൽ കാണുക. എന്നതുപോലെ "വെള്ളിത്തിരയും, വെള്ളിപ്പണവും" അടിസ്ഥാനപരമായ പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം അവരൊക്കെ അപ്പൂപ്പന്മാരുടെ പ്രതാപമാർഹ്യത്തിൻമേൽ ആത്മസംതൃപ്തി തേടുന്നു. ഓർമ്മ അത്ര ദൂരെവരെയുമേ ചെന്നെത്തുന്നുള്ളൂ, ജെനററിക് മെമ്മറി. തൽഫലമെന്നു് പറയേണ്ടിയിരിക്കുന്ന അന്വേഷണശീലങ്ങൾ പിതൃ സന്ദേഹപ്രശ്നത്തിൽ അവസാനിക്കുന്നതു്. അതായതു് അപ്പനാരെന്നു് തെളിയിക്കുന്നതിനു തന്നെ മാന്യന്മാരൊക്കെ ജീവിതം ചെലവഴിക്കുന്നു; പൊതുവേദിയിലൂടെ, പൊതു പ്രസ്ഥാനങ്ങളിലൂടെയും!

ജീനിനു് വരുത്തേണ്ട മാററമായിരിക്കണം. ജാതി സമ്പ്രദായത്തിൽ ദൃഢമൂലമായിരിക്കുന്ന ഒരു സമൂഹത്തിനു് അത്യന്താപേക്ഷിതവും, അഭികാമ്യവുമായ വിപ്ലവം. ഇവിടെ സാമൂഹികമായ വിപ്ലവത്തിനു് ആവശ്യമായ അടിത്തറ ലൈംഗിക വിപ്ലവമാണു്. ആണിനെ പെണ്ണാക്കുകയും പെണ്ണിനെ ആണാക്കുകയും ചെയ്യുന്നതല്ല ഉദ്ദേശിക്കുന്നതു്. ബീജപിണ്ഡത്തിലെ ഏകത്വം ജീവിതത്തിന്റെ മററു് മണ്ഡലങ്ങളിലും അംഗീകരിക്കുന്ന അവസ്ഥ, വിശുദ്ധ മറിയ തെളിയിച്ചതതായിരുന്നു. 'ചണ്ഡാലിതൻ മെയ്ദ്വിജന്റെ ബീജപിണ്ഡത്തിനൂഷരമാമോ?' എന്നു് ചോദിക്കാനുള്ള കഴിവു് കവിക്കു് ഉണ്ടായിരുന്നു. അതങ്ങോട്ടു് തിരിച്ചു ചോദിച്ചിരുന്നെങ്കിൽ ആ കഴിവിനെ നാം ധൈര്യമായി—ആണത്തമായി കാണുമായിരുന്നു. പ്രസ്തുത ചോദ്യം കൂടുതൽ ഫലപ്രദമാവുകയും ചെയ്യുമായിരുന്നു.

പിതൃസന്ദേഹം പ്രകടിപ്പിക്കുന്നവർ ഓർക്കേണ്ട മറെറാരു കാര്യമാണു് ഇന്നത്തെ ബീജ ബാങ്കുകളും, ജെനററിക് മാനിപ്പുലേഷനും. ഒരുത്തൻ മരിക്കും മുൻപേ തന്റെ ബീജം സ്റ്റോക്കു് ചെയ്യിച്ചു വച്ചിരുന്നാൽ തന്റെ മരണശേഷവും തന്റെ ഭാര്യയ്ക്കു് ആ ബീജമുപയോഗിച്ചു് കുട്ടികളെ ഉണ്ടാക്കാം. കൊറീൻ വാർപെതു് എന്ന യുവതി തന്റെ ഭർത്താവു് ഒരപകടത്തിൽപ്പെട്ടു് മരിച്ചപ്പോൾ ലബോറട്ടറിയിൽ സൂക്ഷിക്കപ്പെട്ടിരുന്ന അയാളുടെ ബീജം കുത്തിവയ്പിച്ചു് ഗർഭവതിയായി. നിയമപരവും ധാർമ്മികവുമായി ഒട്ടനവധി പ്രശ്നങ്ങൾ കോടതിക്കും സമൂഹത്തിനും നേരിടേണ്ടിവന്നു. ഒടുവിൽ അവൾ ജയിച്ചു. ഗർഭവതിയായ കൊറീനെ കണ്ടാൽത്തന്നെ ഏതോ പ്രഭാവിശേഷം അവളെ ചുററിനില്ക്കുന്നതായി അനുഭവപ്പെടുന്നവരുണ്ടു്. അവൾക്കു് പിറക്കുവാൻപോകുന്ന കുട്ടി ദൈവപുത്രനു് തുല്യനായിരിക്കുകയില്ലെന്നു് ആരു കണ്ടു? അങ്ങനെയാണെങ്കിൽ തന്തയ്ക്കുപിറന്നെന്നവകാശപ്പെടുന്ന നിങ്ങൾ പിതൃസന്ദേഹം തീർക്കാൻവേണ്ടി കുത്തിമറിഞ്ഞിട്ടു് വല്ല കാര്യവുമുണ്ടോ? അതോ ഈ പിതൃസന്ദേഹത്തിന്റെ അടിസ്ഥാനം ഓരോരുത്തരുടേയും ക്ഷയോന്മുഖമായിവരുന്ന ബീജബലത്തെ വാചകമടിച്ചു് മറക്കാൻ ശ്രമിക്കുന്നതായിരിക്കുമോ!

'കോഴി'കൂവുന്ന നേരത്തു്, [illegible] നിൽനിന്നു് വിളിച്ചുണർത്തി [illegible] കെടുത്തിയാലും 'കുറത്തി'യെ [illegible] ത്തിയ കവി, വൈററ്മാൻ കണ്ടെത്തിയ ഇന്ത്യയുടെ വികാരസാന്ദ്രത [illegible] യെടുക്കുന്നതു് ആശ്വാസകരമായ [illegible] സ്വപ്നത്തിന്റെ ഭാഗമായി അലിഞ്ഞു ചേർന്നു നില്ക്കുന്നു.

മനുഷ്യന്റെ ബലഹീനതകളെയും, അത്തരം ബലഹീനതകളിൽഉറഞ്ഞുനില്ക്കുന്ന വൈകാരികാംശങ്ങളേയും നിശ്ചിത താല്പര്യങ്ങൾക്കുവേണ്ടി തരപ്പെടുത്തിയുപയോഗിക്കുന്നതു് ധാർമ്മികമായ ഹീനകൃത്യമാണു്, ജീവിതത്തിൽ, രാഷ്ട്രീയത്തിൽ, കലയിൽ. ജീവിതത്തിലും കലയിലും അത്തരം പ്രവണതകൾ സാധാരണമായി വരുമ്പോൾ 'അധമത്തം' കല്പിച്ചു് അവഗണിക്കാനുള്ള അവകാശം വ്യക്തികൾക്കുണ്ടു്. അവഗണിക്കാം, വേണ്ടെന്നുവച്ചു് മാറിനില്ക്കാം. ഇത്തരം അധമ്മം, പക്ഷേ, രാഷ്ട്രീയത്തിലാകുമ്പോൾ നിശ്ചിത ജനതയെ സംബന്ധിച്ചിടത്തോളം മാററിയാലും മാറാത്ത തലാമാലയായി പരിണമിക്കും, ഇന്ത്യൻ ജനാധിപത്യത്തിന്റെ ജീവച്ഛവാവസ്ഥയെക്കുറിച്ചു് ആലോചിക്കുമ്പോൾ മറെറന്താണു് കാണാൻ കഴിയുക? ഇന്ദിരാഗാന്ധിയുടെ ചുടലയിലെ തീയാറും മുമ്പേ, ആ അമ്മയുടെ തീരാനഷ്ടത്തിലുള്ള ദുഃഖത്തിൽ മുങ്ങി നില്ക്കുന്ന ഒരു ജനത സമചിത്തത നേടും മുൻപേ, അവരുടെ സമ്മതിദായകാവകാശം പിടിച്ചുപറിക്കുന്നതു് ഏതു രാഷ്ട്രീയ പാർട്ടിയെ സംബന്ധിച്ചും എത്രത്തോളം ജനായത്തപരമാണെന്നു് ആലോചിച്ചുപോവുകയാണു്. ജനങ്ങളുടെ വൈകാരികാവസ്ഥയെ നിയന്ത്രിക്കുകയോ, അതിനെ തരപ്പെടുത്തി ഉപയോഗിക്കുകയോ ചെയ്യുന്നതു് ഏതൊരു സർക്കാരിനേയും രാഷ്ട്രീയക്കാരനേയും സംബന്ധിച്ചു് ജനാധിപത്യമുറയ്ക്കു് യോജിച്ചതല്ലാ എന്നാണു് ധാർമ്മികമായും പൊതുവേ കരുതപ്പെടുന്നതു്. ബുദ്ധിയും യുക്തിയുമുപയോഗിച്ചു് ആരും ദുഃഖിക്കാറില്ലെന്നാണു് പഠിച്ചിട്ടുള്ളതു്. സമചിത്തത നഷ്ടപ്പെട്ടവരിൽനിന്നും ആധാരമെഴുതി വാങ്ങിക്കുന്നതു് ഏതു കോടതിയാണു് ശരിവയ്ക്കുന്നതു്! ഇവിടൊരു പക്ഷേ, ഏവരും ദുഃഖവും സഹതാപവുമൊക്കെ യുക്തിപരമായി പ്രകടിപ്പിക്കുകയായിരിക്കും; അല്ലെങ്കിൽ എല്ലായിടത്തും ഇപ്പോൾ ജനാധിപത്യത്തിൽ വികാരവായ്പിന്റെ താപനിലകൊണ്ടായിരിക്കാം. യുക്തിയുടെ വാദമുനയളക്കുന്ന...








കെ. പാന്ഥർ

# ഹാ, നക്സൽബാരി

**ആ വിപ്ലവം ഒടുവിൽ ദയനീയമായി പരാജയപ്പെട്ടതു് എങ്ങനെ? എന്തുകൊണ്ടു്? ഈ ചോദ്യങ്ങൾക്കു് ചീനാ പ്രധാനമന്ത്രി ചൗ ഇൻലായ് 1970-ലും, കനുസന്യാൽ 73-ലും നൽകിയിട്ടുള്ള ഉത്തരങ്ങളുടെ വെളിച്ചത്തിൽ പുതിയ നിഗമനങ്ങൾ. കെ. പാന്ഥർ എഴുതി വന്ന ലേഖനപരമ്പരയുടെ അവസാനഭാഗം.**

നക്സൽബാരി വിപ്ലവം ആരംഭിക്കുന്നതിനു മുമ്പെതന്നെ കനുസന്യാലും ചാരുമജുംദാറും തമ്മിലുള്ള ആശയ സംഘട്ടനങ്ങൾ ആരംഭിച്ചതായി കാണുന്നു. ഹൃദയവും ബുദ്ധിയും തമ്മിലുള്ള സംഘട്ടനങ്ങൾ—സന്യാൽ വർഷങ്ങളായി ആദിവാസികളുടെ നടുക്കു് ഒരു കുഗ്രാമത്തിൽ കുടിൽകെട്ടി താമസിച്ചു് വിപ്ലവാവേശം ഉൾക്കൊണ്ടപ്പോൾ, ചാരുമജുംദാർ നഗരത്തിലെ നാലുകെട്ടിൽ നാലു ചുമരുകൾക്കുള്ളിൽ ശേഖരിച്ച മാർക്സിസ്ററു തത്വശാസ്ത്ര ഗ്രന്ഥങ്ങളുടെ നടുക്കു തപസ്സു ചെയ്തു് വിപ്ലവാചാര്യനായി സ്വയം വളർന്നു. അങ്ങനെ രണ്ടുപേരും രണ്ടു വഴിക്കു വന്നു് ഒരിടത്തു കണ്ടുമുട്ടി എന്നു പറയാം.

ചാരുമജുംദാർ വാദിച്ചതു് അടിയന്തരമായി ആരംഭിക്കേണ്ടതു് സായുധകലാപമാണു്, രഹസ്യ ഗറില്ലാസംഘങ്ങൾ രൂപീകരിച്ചു് ജോത്തിദാർമാരുടെ വീടുകൾക്കു തീകൊളുത്തുക, ജോത്തിദാർമാരെ വ്യക്തിപരമായി ആക്രമിക്കുകയും തോക്കുകൾ പിടിച്ചുപററുകയും ചെയ്യുമ്പോൾ ജനങ്ങൾ താനേ സംഘടിച്ചുകൊള്ളും, മററു ബഹുജന സംഘടനകളുടെയോ ബഹുജന പ്രസ്ഥാനങ്ങളുടെയോ ആവശ്യം ഇല്ല എന്നൊക്കെയായിരുന്നു. ചീനാമാതൃകയിൽ സായുധകലാപത്തിലൂടെ കാർഷിക വിപ്ലവം നടപ്പിലാക്കുകതന്നെയാണു വേണ്ടതെന്നു സമ്മതിച്ചുകൊണ്ടു് കനുസന്യാൽ കാർഷികവിപ്ലവത്തിന്റെ തത്വശാസ്ത്രത്തെപ്പററി തൊഴിലാളികളുടെയും കർഷകരുടെയും ഇടയ്ക്കു പ്രചാരണം നടക്കണമെന്നും, ബഹുജന സംഘടനകളും ബഹുജന പ്രസ്ഥാനങ്ങളും ഒഴിച്ചുകൂടാത്തവയാണെന്നും ഗറില്ലാ സംഘങ്ങളുടെ മാത്രം നേതൃത്വത്തിലാവുന്ന പ്രവർത്തനം കാട്ടുകയറുകയേയുള്ളൂ എന്നും ശക്തിപൂർവ്വം വാദിച്ചു. 26 പേരുടെ ജില്ലാ കമ്മിററിയിൽ 20 പേരും സന്യാലിന്റെ വാദമാണു് അംഗീകരിച്ചതെങ്കിലും ചാരുമജുംദാരുടെ വ്യക്തിപ്രഭാവത്തിനു വഴങ്ങിക്കൊണ്ടു് ഒടുവിൽ ഒരു ഒത്തുതീർപ്പുണ്ടായെന്നു് 1973-ൽ സന്യാൽ എഴുതിയ പുതിയ ലേഖനത്തിൽ വെളിപ്പെടുത്തിയിരിക്കുകയാണു്. നക്സൽബാരിയിൽ സന്യാൽ സിദ്ധാന്തമനുസരിച്ചുതന്നെ വിപ്ലവം ആരംഭിക്കാനും, ചാരുമജുംദാരുടെ സിദ്ധാന്തമനുസരിച്ചു് ചാററർഹത് ഇസ്ലാംപൂർ എന്ന മറെറാരു സ്ഥലത്തു് വിപ്ലവപരീക്ഷണം നടത്താനുമായിരുന്നുപോൽ ഒത്തുതീർപ്പു്. ഇസ്ലാംപൂരിലെ സമരം വളരെ പെട്ടെന്നുതന്നെ പൊളിഞ്ഞു. അക്രമം നടത്തിയ രഹസ്യഗറില്ലാ സംഘങ്ങളിൽപ്പെട്ടവരെ നിഷ്കരുണം ഗ്രാമത്തിൽനിന്നു് അടിച്ചു പുറത്താക്കുന്നതിൽ ജോത്തിദാർമാരുമായി അവിടത്തെ കർഷകർ സഹകരിക്കുകയുംചെയ്തു. ഇതു സംഭവിച്ചതു് നക്സൽബാരി വിജയിച്ചുമുന്നേറിക്കൊണ്ടിരിക്കുന്ന ഘട്ടത്തിലാണു്. പിന്നീട മജുംദാർ തന്റെ സഹപ്രവർത്തകരെ പ്രീതിപ്പെടുത്താൻവേണ്ടി മാത്രം ബഹുജനപ്രസ്ഥാനങ്ങൾ ആവശ്യമാണെന്നു പരസ്യമായി സമ്മതിക്കുകയുണ്ടായെങ്കിലും രഹസ്യമായി തന്റെ പഴയ സിദ്ധാന്തങ്ങളിൽത്തന്നെ ഉറച്ചുനിന്നുകൊണ്ടു പ്രവർത്തിക്കുകയും അങ്ങനെ നക്സൽബാരിയും പരാജയപ്പെടാൻ ഇടയാവുകയുംചെയ്തു എന്നാണു് സന്യാൽ സമർപ്പിച്ചിട്ടുള്ളതു്. (ഇങ്ങനെ സന്യാൽ മജുംദാരെ വിമർശിക്കാൻ ധൈര്യപ്പെട്ടിരിക്കുന്നതു് അഞ്ചു കൊല്ലങ്ങൾക്കുശേഷം, മജുംദാർ മരിച്ചതിനുശേഷം, മാത്രമാണു്! നക്സൽബാരിയുടെ പരാജയത്തിനു് ഇതും ഒരു കാരണമാവാം)

വിപ്ലവം ആരംഭിച്ച കുറച്ചുമാസങ്ങൾക്കുള്ളിൽ സന്താളരെപ്പോലെ വിപ്ലവപാരമ്പര്യമുള്ളവർപോലും ഒടുവിൽ പൊലീസു വന്നപ്പോൾ യാതൊരെതിർപ്പും കാണിക്കാതെ അറസ്റ്റിനു വഴങ്ങി. അവരുടെ ആവേശം ഇത്രപെട്ടെന്നു് ആറിത്തണുത്തുപോയതു് എന്തുകൊണ്ടാവും? ചാരുമജുംദാരുടെ പിഴച്ച നയങ്ങൾ അതിനിടയ്ക്കു ആദിവാസികളെ നിരാശപ്പെടുത്തി എന്നുവേണം കരുതാൻ. ആദ്യത്തെ കുറച്ചു മാസങ്ങൾക്കുള്ളിൽ നടന്ന സംഭവങ്ങൾമാത്രം പരിശോധിച്ചാൽ മതി ഇക്കാര്യം വ്യക്തമാവും.

ചാരുമജുംദാരുടെയുംകൂട്ടരുടെയും നേതാവു മാത്രമല്ല പടിഞ്ഞാറൻ ബംഗാൾ കർഷകസഭാ സെക്രട്ടറി കൂടിയായിരുന്ന ഹരേകൃഷ്ണ കോനാർ-പുതിയ ഗവണ്മെൻറിലെ റവന്യൂമന്ത്രി എന്ന നിലയിൽ സിലിഗുരിയിൽ രഹസ്യമായെത്തുകയും സുഘ്ന ടീബെറിയിൽ വച്ചു കലാപം ആരംഭിക്കുന്നതിനു മൂന്നു ദിവസങ്ങൾക്കു മുമ്പു് ഒളിവിലായിരുന്ന കനുസന്യാലും കൂട്ടരുമായി ബന്ധം പുലർത്തുകയുമുണ്ടായി. കലാപം നിറുത്തിവച്ചു് തനിക്കു വിപ്ലവകരമായ ഭൂപരിഷ്കരണം നടപ്പിലാക്കാൻ അല്പം സൗകര്യം നൽകണമെന്നു് അപേക്ഷിച്ചു. ആദിവാസികളെപ്പോലുള്ള, ദരിദ്രകർഷകരെ സംബന്ധിച്ചിടത്തോളം ഭൂപരിഷ്കരണ പരിപാടികൾക്കുള്ള വൈകാരിക പ്രധാന്യത്തെപ്പററി തികച്ചും ബോധവാനായിരുന്ന സന്യാൽ അർദ്ധസമ്മതം മൂളുകയും തന്റെ നേതാവു് മജുംദാരുമായി സംസാരിച്ചു് അവസാന മറുപടി നൽകാമെന്നേൽക്കുകയും ചെയ്തു. പക്ഷേ പിന്നീടു് സന്യാൽ കോനാരെയോ കോനാർ സന്യാലിനെയോ കണ്ടുമുട്ടുകയുണ്ടായില്ല; കാരണം അതു് ഒരു വിപ്ലവകാരിക്കു യോജിക്കാത്ത നടപടിയാണെന്നു് മജുംദാർ പുച്ഛിച്ചുതള്ളി. എന്നിട്ടും കോനാർ തന്റെ ഭൂപരിഷ്കരണ നടപടികളുമായി മുന്നോട്ടുപോവുകതന്നെ ചെയ്തു. ഒരുമാസത്തിനുള്ളിൽ ജനപ്രതിനിധികളും ഉദ്യോഗസ്ഥന്മാരും ഉൾക്കൊള്ളുന്ന ഭൂപരിഷ്കരണസമിതികൾ രൂപീകരിക്കുകയും, അടിയന്തരമായി പതിച്ചുനൽകാവുന്ന ഭൂമികൾ ദരിദ്രകർഷകർക്കു പതിച്ചുനൽകാനും, അന്യായമായി ഒഴിപ്പിക്കപ്പെട്ട പങ്കു - കൃഷിക്കാരുടെ കേസുകൾ പുനഃപരിശോധിക്കാനും മററും നടപടികൾ ത്വരിതപ്പെടുത്തുകയും ചെയ്തു. ഈ അവസരത്തിൽ മജുംദാർ സ്വീകരിച്ച നയം, സ്വന്തം ഗവൺമെൻറു നടപ്പിലാക്കാനാഗ്രഹിച്ച വിപ്ലവപരിപാടികൾ

പരാജയപ്പെടാൻ ഹീനമായ അടവുകൾ സ്വീകരിക്കുക എന്നതായിരുന്നു..

ഏതായാലും ആറു മാസത്തിനുള്ളിൽ മജുംദാർ ഒരു വിജയംനേടി; ഇടതുപക്ഷ മുന്നണിഗവണ്മെൻറിനെ താഴത്തിറക്കാൻ സാധിച്ചു.

●

നക്സൽബാരിയിൽ വിപ്ലവം പൊട്ടിപ്പുറപ്പെട്ട നിമിഷംതന്നെ ആഹ്ലാദം പ്രകടിപ്പിച്ചതു് ചീനയായിരുന്നു. ''ഇന്ത്യൻചക്രവാളത്തിൻ വസന്തത്തിൻെറ ഇടിമുഴക്കം കേട്ടുതുടങ്ങി''—പീക്കിങ്ങ് റേഡിയോ ലോകം മുമ്പാകെ ഉൽഘോഷിച്ചു. അങ്ങനെ നക്സൽബാരിക്കും മജുംദാർക്കും അന്താരാഷ്ട്രപ്രശസ്തി പെട്ടെന്നുതന്നെ ലഭിച്ചു. ചീനയുടെ മുഖപത്രംഎഴുതിയ മുഖപ്രസംഗത്തിൽ ഉപദേശിച്ചു: ''കർഷകരിൽ വിശ്വാസമർപ്പിച്ചുകൊണ്ടും ഗ്രാമപ്രദേശങ്ങളിൽ വിപ്ളവതാവളങ്ങൾ സൃഷ്ടിച്ചും ദീർഘയുദ്ധത്തിൽ ഉറച്ചുനിന്നു് ഗ്രാമപ്രദേശങ്ങളെ ഉപയോഗിച്ച് നഗരങ്ങളെ വളയുകയും കീഴടക്കുകയും ചെയ്തുകൊണ്ടു് ഇന്ത്യൻ വിപ്ലവം മുന്നേറണം.''

ഇന്ത്യയുടെ നടുക്കുകിടക്കുന്ന തെലുങ്കാനയിൽ അമ്പതുകളിൽ നടന്ന തെലുങ്കാന സായുധസമരത്തെ അപേക്ഷിച്ച് അതിർത്തിയിൽ കിടക്കുന്ന നക്സൽബാരിക്കുള്ള പ്രാധാന്യം ചൂണ്ടിക്കാണിക്കപ്പെട്ടു. * ''അവിടേക്കു നേപ്പാളിൽനിന്നു 4 മൈലും സിക്കിമിൽനിന്നു് 30 മൈലും കി. പാകിസ്ഥാനിൽ (ബംഗ്ലാദേശ്) നിന്നു് 14 മൈലും ചൈനയുടെ ടിബററിൽനിന്നു് 60 മൈലും മാത്രമേ അകലമുള്ളൂ.''

1962–ൽ ഇന്ത്യയെ ആക്രമിച്ച ചീനയുടെ സ്വരത്തിൽ പലരും അർത്ഥങ്ങൾ പലതും കണ്ടുവെങ്കിൽ കുററപ്പെടുത്തിക്കൂടാ. ഇന്ത്യൻ മണ്ണിൽ മാവോചിന്തയുടെ ഇദംപ്രഥമമായ പ്രയോഗത്തെയാണു് നക്സൽബാരി പ്രതിനിധീകരിക്കുന്നതു് എന്നു് ചാരുമജുംദാർ വ്യക്തമാക്കിയിട്ടുണ്ടു്. ''നക്സൽബാരി മരിക്കുകയില്ല, കാരണം, ചെയർമാൻ മാവോയുടെ ഉജ്ജ്വലമായ സൂര്യപ്രകാശത്തിൻെറ ആശീർവാദം എത്തിക്കഴിഞ്ഞു എന്നു് 1967–ൽ തന്നെ മജുംദാർ ആത്മവിശ്വാസം പ്രകടിപ്പിക്കുകയുണ്ടായി—ചീനയുടെ നേതൃത്വത്തിലുള്ള സാർവദേശീയ തൊഴിലാളി വർഗ്ഗത്തിൻെറ വമ്പിച്ച സൈന്യത്തിൻെറ ഒരു ഭാഗമാണു നാം എന്നു് അനുയായികളെ അദ്ദേഹം ഓർമ്മിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്തു. അതിർത്തിപ്രദേശത്തു് അധികാരം കൈയടക്കുന്നതിനുവേണ്ടി അവർ ചീനയുമായി ഗൂഢാലോചന നടത്തുകയാണെന്നു് അന്നത്തെ ബംഗാൾ മുഖ്യമന്ത്രി അജയ്മുഖർജി. ഉത്കണ്ഠപ്പെട്ടതിൽ അദ്ഭുതപ്പെടേണ്ടതില്ല...പക്ഷേ, പിന്നീടു സംഭവിച്ചതു് ഇതൊന്നുമായിരുന്നില്ല!

●

മാവോ സിദ്ധാന്തമനുസരിച്ചു ഗ്രാമങ്ങളിൽ വിജയിച്ചു നഗരങ്ങളിലേക്കു മുന്നേറേണ്ടിയിരുന്ന വിപ്ലവം ഗ്രാമങ്ങളിൽ പരാജയപ്പെട്ട് നഗരങ്ങളിൽ അഭയം തേടേണ്ടിവന്നു. കർഷകനേതാക്കൾ അധികവും ജയിലിലും കുറേപ്പേർ നേപ്പാളിൽ ഒളിവിലുമായപ്പോൾ ആദിവാസികളുടെ ആവേശം തട്ടിയുണർത്താൻ നഗരങ്ങളിൽ നിന്നിറങ്ങിയ കോളേജുവിദ്യാർത്ഥികളുടെ നേതൃത്വത്തിൽ ശ്രമങ്ങൾ നടന്നു. ഇതിൽ പരാജയപ്പെട്ടവർ നഗരങ്ങളിൽ കർഷക വിപ്ലവത്തിനുപകരം ഒരു സാംസ്കാരിക വിപ്ലവം ആരംഭിച്ചു.

രണ്ടുകൊല്ലത്തെ പ്രവർത്തനം ഒരു പാർട്ടിപോലുമില്ലാതെയായിരുന്നു. വിപ്ലവം നടത്താൻ ബഹുജന സംഘടനകൾ വേണ്ട, ബഹുജനസമരങ്ങൾ വേണ്ട ഗറില്ലാ സ്ക്വാഡുകൾ രഹസ്യമായി നടത്തുന്ന വർഗ്ഗശത്രു വധങ്ങളിലൂടെ നടത്താം എന്നായിരുന്നു പ്രചരണം. 1969–ൽ ഇടതുപക്ഷമുന്നണി ഗവണ്മെൻറ് ബംഗാളിൽ വീണ്ടും അധികാര



ചാരുമജുംദാർ

ത്തിൽ വന്നപ്പോൾ ജയിലിൽ കിടക്കുന്ന തീവ്രവാദികളെയെല്ലാം ഒരു സൗമനസ്യ പ്രകടനമെന്ന നിലയിൽ മോചിപ്പിച്ചു—അങ്ങനെ മോചിതരായവർ രൂപീകരിച്ച പുതിയ പാർട്ടിയുടെ നേതൃത്വത്തിൽ 1970–71 കാലത്തു് നടത്തിയ ഉന്മൂലനയുദ്ധം പ്രധാനമായും തങ്ങളുടെ പഴയ പാർട്ടി പ്രവർത്തകർക്കെതിരെ ആയിരുന്നു. അക്കാലത്തു് അന്യോന്യം അറുക്കപ്പെട്ട കഴുത്തുകളിൽ ഏറെയും (525) ആ സഹപ്രവർത്തകരുടെ തലയ്ക്കു താഴെയുള്ളവരായായിരുന്നു—യഥാർത്ഥ വർഗ്ഗശത്രുക്കളുടേതായിരുന്നില്ല. അങ്ങനെ നക്സൽബാരിസമരം ഒരു പാളയത്തിൽ പടയായി അധഃപതിച്ചു.

എല്ലാം നിരീക്ഷിച്ചിരിക്കുകയായിരുന്ന ചീന വളരെ വൈകിയെങ്കിലും ഈ പ്രവർത്തനങ്ങളെ ശരിക്കും വിലയിരുത്തിയിട്ടുണ്ടു്. 1970–ൽ ചാരുമജുംദാർ രഹസ്യമായി സൗരൻ ബോസിൻെറ നേതൃത്വത്തിൽ ഒരഞ്ചംഗ സംഘത്തെ ചൗഇൻലായിയുമായി വിപ്ളവ കാര്യങ്ങൾ ചർച്ച ചെയ്യാനായി ചീനയിലേക്കു് അയയ്ക്കുകയുണ്ടായി. അന്നു് ചീന എഴുതി അയച്ച കുറിപ്പിൽ പറഞ്ഞു:

(1) ട്രേഡ്യൂനിയനുകളും ബഹുജനസംഘടനകളും ബഹുജനപ്രസ്ഥാനങ്ങളും ആവശ്യമില്ല, വർഗ്ഗശത്രുക്കളെശാരീരികമായി ഉന്മൂലനം ചെയ്യുന്ന പ്രസ്ഥാനം മതി എന്ന നയം പുനഃപരിശോധിക്കപ്പെടണം. നിങ്ങളുടെ കഴുത്തറുക്കൽ പ്രയോഗം ഞങ്ങളുടെ ചെയർമാൻെറ ഉന്മൂലന യുദ്ധത്തെക്കുറിച്ചുള്ള ആശയമാണെന്നു് ഞങ്ങൾ തെററിദ്ധരിച്ചതാണ്.

(2) വർഗ്ഗശത്രുക്കളുടെ ചോര കൈകളിൽ പുരളാത്ത വിപ്ളവകാരി ഒരു കമ്മ്യൂണിസ്റ്റ് എന്ന പേർ അർഹിക്കുന്നില്ല എന്ന സിദ്ധാന്തത്തെപ്പററി—ഇതാണു് ഒരു കമ്മ്യൂണിസ്റ്റിനെ അളക്കേണ്ട മാനദണ്ഡമെങ്കിൽ ആ കമ്മ്യൂണിസ്റ്റ് പാർട്ടിക്കു് ഒരു കമ്മ്യൂണിസ്റ്റ് പാർട്ടിയായി നിലനിൽക്കാനാവുകയില്ല.

(3) കാർഷികവിപ്ലവം അവഗണിച്ചിരിക്കുന്നു — അതിനു പകരംവച്ചിരിക്കുന്നതു് അധികാരം പിടിച്ചെടുക്കാനുള്ള മുദ്രാവാക്യമാണ്.

(4) ബഹുജനസംഘടനകളും ബഹുജനപ്രസ്ഥാനങ്ങളുമില്ലെങ്കിൽ, കർഷകരുടെ സായുധസമരത്തിനു നിലനില്പില്ല—ചീനാകമ്മ്യൂണിസ്ററ്പാർട്ടി നക്സൽബാരി വിപ്ലവത്തെ ആശീർവദിച്ചതു്, വെറും അധികാരം പിടിച്ചെടുക്കാനുള്ള ഒരു സമരം എന്ന നിലയ്ക്കായിരുന്നില്ല. ഈ നയങ്ങൾ പിഴച്ചുപോയിരിക്കുന്നു.

ചാരുമജുംദാർ 72 ജൂലൈയിൽ അറസ്റ്റു ചെയ്യപ്പെടുകയും അതേമാസം 28–ാംതീയതി പൊലീസ്കസ്ററഡിയിൽ മരിക്കുകയും ചെയ്യുന്നതുവരെയും ഈ കുറിപ്പ് പാർട്ടി അണികളിൽ സർക്കുലേററ് ചെയ്യുകയോ ചർച്ചചെയ്യുകയോ തെററു തിരുത്താനുള്ള ശ്രമങ്ങൾ നടത്തുകയോ ചെയ്യുകയുണ്ടായില്ല; ജയിലിലായിരുന്ന കനു സന്യാൽ, സൗരൻബോസ് മുതൽപേർ ഇതേപ്പററി ഒരു തുറന്ന കത്തെഴുതി ആവശ്യപ്പെട്ടിട്ടും! ചീന പ്രവചിച്ചതുപോലെ നക്സൽബാരി മരിച്ചു, മജുംദാർ മരിക്കുന്നതിനുമുമ്പേതന്നെ.

പക്ഷേ അവസാനമായി അറസ്ററു ചെയ്യപ്പെടുമ്പോൾ, മജുംദാർ സഹപ്രവർത്തകർക്കുവേണ്ടി ഇങ്ങനെ ഒരു കുറിപ്പ് എഴുതിവച്ചതായി കാണുന്നു:

''ഉന്മൂലന പരിപാടി കണക്കിലധികമായിപ്പോയി—പല പാകപ്പിഴകളും പററി — ഇതേപ്പററി പാർട്ടിക്കുള്ളിൽ വ്യാപകമായ പരാതിയുണ്ടായിട്ടുണ്ടു്–തിരുത്തലുകൾ നടത്തുന്നതാണ്.'' പക്ഷേ ആരു തിരുത്താൻ? (ഇതിനകം മജുംദാരുടെ അടുത്ത സുഹൃത്തുകൾ അകന്നുകഴിഞ്ഞു, കുറേ പുതിയ പാർട്ടികൾ രൂപം കൊണ്ടു—മജുംദാർ സ്വന്തം പാർട്ടിയിൽ നിന്നു പുറംതള്ളപ്പെടുകയും ചെയ്തിരുന്നു.)

●

ഒരർത്ഥത്തിൽ ഇന്നും നക്സൽബാരി ജീവിക്കുന്നു. ആദ്യത്തെ ഇടതുപക്ഷ ഗവണ്മെൻറിനെയും സ്വന്തം സഖാക്കളെയും എതിർത്തുമൂലമാണ് നക്സൽബാരി ശ്രദ്ധിക്കപ്പെട്ടതെന്നു് കരുതുന്നവരുണ്ടു്–അതു് ലോകപ്രശസ്തി നേടിയതു് ചീനയുടെ പിന്തുണമൂലമാണെന്നു ന്യായം പറയുന്നവരുമുണ്ടു്. പക്ഷെ എന്നെ ആകർഷിച്ചതു് നക്സൽബാരിയിൽ പൊട്ടിത്തെറിച്ചതു് ആദിവാസികൾ എന്ന അഗ്നിപർവ്വതമായിരുന്നു എന്ന സത്യമാണ്.

നക്സൽബാരിയിൽ കെട്ടടങ്ങിയ അഗ്നി ഒരു ഇന്ദ്രജാലംകൊണ്ടെന്ന പോലെ വളരെ പെട്ടെന്നു ബംഗാളിൽത്തന്നെ, ദേബ്ര, ഗോപി ബല്ലവപൂർ, മുഷാഹരി, ബിർഭും എന്നിവിടങ്ങളിലും ആന്ധ്ര, ബീഹാർ, ഒറീസ, ത്രിപുര, ആസാം, ഉത്തർപ്രദേശ് പഞ്ചാബ്, ഹിമാചൽപ്രദേശ്, എന്നിവിടങ്ങളിലെ ആദിവാസി കേന്ദ്രങ്ങളിലും പെട്ടെന്നു് ആളിക്കത്തി. കേരളത്തിലും ആദിവാസികളുടെ തിരുനെല്ലിയിൽ (വയനാട്) അൽപം പുകയെങ്കിലും കാണപ്പെട്ടു.

ആന്ധ്റയിൽ തൊണ്ണൂറുശതമാനവും ആദിവാസികൾ അധിവസിക്കുന്ന വനപ്രദേശമായ ശ്രീകാകുളത്തു് നടന്നതു് എന്നു് ആവശ്യപ്പെട്ടുകൊണ്ടു 1967–ഒക്ടോബറിൽ അവർ സമരം ആരംഭിച്ചു. ഭൂമി കൈയേററങ്ങളും വിളവു കൊയ്യലും നടന്നു — ഒരുലക്ഷത്തോളം ഏക്കർ വനം കൈയേറി കൈവശപ്പെടുത്തി. പിന്നീടു 1968 ഒടുവിൽ. 25 ഗ്രാമങ്ങളിൽനിന്നുവന്ന 250 ഗിരിജനങ്ങൾ പാർവ്വതിപുരത്തെ ഒരു ഹുണ്ടികക്കാരൻെറ വീടാക്രമിച്ച് പൂഴ്ത്തിവച്ചിരുന്ന 20000 രൂപ വിലയുള്ള നെല്ലും ധാന്യങ്ങളും പിടിച്ചെടുത്തു് വീടു തീവച്ചു നശിപ്പിച്ചു, പണവും പണ്ടങ്ങളും കൈവശപ്പെടുത്തി. ഏഴുനൂറോളം ചതുരശ്രമൈൽ സ്ഥലം, മുന്നൂറോളം ആദിവാസിഗ്രാമങ്ങൾ, വിമോചിതമേഖലയായി പ്രഖ്യാപിക്കപ്പെട്ടു. മജുംദാരുടെ ഉപദേശമനുസരിച്ചു ഗറില്ലാസംഘങ്ങൾ വർഗ്ഗശത്രുക്കളുടെ കഴുത്തറുക്കൽ ആരംഭിച്ചതോടെ അവിടെ നടമാടിയ ഭീകരതയുടെ മഹാഭാരതം രചിക്കാൻ ഒരു പുതിയ വ്യാസൻ

കനു സന്യാൽ. പിന്നിൽ ഇടതുവശത്തു് സൗരൻ ബോസ്



തന്നെ അവതരിക്കേണ്ടിയിരിക്കുന്നു...

ഏതാണ്ടു രണ്ടുകൊല്ലക്കാലം നീണ്ടുനിന്ന ഒരു ഭാരതയുദ്ധമായിരുന്നു. ഒരു ഭാഗത്തു് അവിടത്തെ ആദിവാസികളായ ജതപ്പുമാരും സവാരമാരും, മറുഭാഗത്തു് എവിടെയുമെന്നപോലെഭൂപ്രഭുക്കളും ഹുണ്ടികക്കച്ചവടക്കാരും. ആദിവാസികളുടെ നേതാവു് വെമ്പടപ്പുസത്യനാരായണ, ആ കുന്നിൻപ്രദേശത്തേക്കു ഒരദ്ധ്യാപകനായി വന്നുചേർന്നു, വളരെക്കാലമായി അവരുടെ വേദനകൾ നേരിട്ടുകണ്ടു ജീവിച്ചു, അവരുടെ ഭാഷകൾപഠിച്ചു, ഒരാദിവാസി സ്ത്രീയെത്തന്നെ വിവാഹംകഴിച്ച് സന്യാലിനെപ്പോലെ അവരിലൊരാളായി മാറിയ ഒരു ഹൃദയാലുവായിരുന്നു. ആദിവാസിപ്രശ്നങ്ങളിൽ സഹാനുഭൂതിയുള്ള കവികളും കലാകാരന്മാരും നിഷ്കളങ്കമനസ്സരായ കോളേജുവിദ്യാർത്ഥികളും സഹായത്തിനെത്തിച്ചേർന്നു. നക്സൽബാരിയിൽ സംഭവിച്ചതുപോലെതന്നെ ആരംഭം ഭൂപ്രശ്നങ്ങളുടെ പേരിൽത്തന്നെ. ആദിവാസികളുടെ ഭൂമി അന്യാധീനപ്പെടുന്നതു തടയാൻ ബ്രിട്ടീഷുകാർ 1917–ൽ പാസാക്കിയ നിയമം നടപ്പിലാക്കണം ഒടുവിൽ നക്സൽബാരിയിൽ സംഭവിച്ചതുപോലെ സമരം അനിവാര്യമായി പരാജയപ്പെടുകയും ചെയ്തു.

●

നക്സൽബാരിയിൽനിന്നു പ്രചോദനം ഉൾക്കൊണ്ട ആയിരങ്ങളിലൊരുവനാണു് ബീഹാറിലെ ജഗദീശ് മഹതോ മാസ്റ്റർ.

ഭോജ്പൂരിൽ ഏക്വാരി ഗ്രാമത്തിലെ അധഃകൃതനായ ഒരു ദരിദ്രകർഷകൻെറ മകനായി പിറന്ന ജഗദീഷ്, അരാഹ് ഹൈസ്കൂളിലെ സയൻസ് അദ്ധ്യാപകനായി ജോലി നോക്കുകയായിരുന്നു. സ്ഥലത്തെ സവർണ്ണ ഭൂവുടമകളുടെ മർദ്ദനങ്ങൾക്കിരയായി ആശുപത്രിയിൽ കിടക്കുമ്പോളാണു് ആ യുവാവു് നക്സൽബാരിയിൽ വിപ്ളവം പൊട്ടിപ്പുറപ്പെട്ട വാർത്ത വായിക്കുന്നതു്. ഏക്വാരി ഗ്രാമത്തിലെ ഭൂമിയെല്ലാം സ്വന്തമായി അനുഭവിക്കുന്ന ചുരുക്കം ഭൂവുടമകളെപ്പററിയും, നൂററാണ്ടുകളായി അവരുടെ കീഴിൽ അടിമകളായി മൃഗങ്ങളെപ്പോലെ ജീവിക്കുന്ന സ്വന്തം സഹോദരന്മാരെപ്പററിയും ആ യുവാവു ചിന്തിച്ചുപോയി. എല്ലാം അദ്ധ്വാനിച്ചു വിളയിക്കുന്നവർ പട്ടിണി കിടക്കുകയും, തീരെ അധ്വാനിക്കാതിരിക്കുന്നവർ ധൂർത്തടിച്ചു ജീവിക്കുകയും ചെയ്യുന്നതിലെ വിരോധാഭാസത്തെപ്പററി ഉള്ളാലെ ക്ഷോഭിച്ചു. സ്വന്തംഭാര്യയെയും പെങ്ങളെയും പെൺമക്കളെയും ഭൂവുടമ ബലാത്സംഗം ചെയ്യുമ്പോഴും പ്രതിഷേധിക്കാനാവാതെ നിസ്സഹായരായി എല്ലാം സഹിച്ചുനിൽക്കേണ്ടിവരുന്നവരെപ്പററി ദുഃഖിച്ചു...മഹതോ അധ്യാപകജോലി വേണ്ടെന്നുവച്ചു. സ്വന്തം ഗ്രാമത്തിലേക്കു തിരിച്ചുപോയി, രഹസ്യമായി സ്വന്തം ജനങ്ങളെ സംഘടിപ്പിച്ചു വിപ്ളവം നടത്താനുള്ള ഒരുക്കങ്ങൾ ഒററയ്ക്കു് ആരംഭിച്ചു. സ്വന്തം ഗ്രാമത്തെ എന്നും ഭീഷണിപ്പെടുത്തിക്കൊണ്ടിരിക്കുന്ന വർഗ്ഗ ശത്രുക്കളിൽ ചിലരെ രഹസ്യമായി പൈശാചികമായ ആവേശത്തോടെ ഒന്നൊന്നായി ക്രൂരമായി കൊലപ്പെടുത്തിക്കൊണ്ടു പൈശാചികമായി സംതൃപ്തി അനുഭവിച്ചുകൊണ്ടിരുന്നു...മഹതോവിൻെറ അന്ത്യവും ദയനീയമായിരുന്നു; ഒളിവിൽ കഴിയുകയായിരുന്ന ആ ചെറുപ്പക്കാരൻ ഒരിക്കൽകണ്ണിൽപ്പെട്ടപ്പോൾ. 'കള്ളൻ കള്ളൻ' എന്നു ആർത്തുവിളിച്ചുകൊണ്ടു് ഭൂവുടമകൾ പിന്നാലെ ഓടി. ഏതോ ഒരു കള്ളൻ എന്നുമാത്രം ധരിച്ച ശുദ്ധാത്മാക്കളായ ഗ്രാമീണരും കൈയിൽ കിട്ടിയ ആയുധങ്ങളുമായി പിന്നാലെ ഓടി. മഹതോവിനു എന്തെങ്കിലും പറയാനാവുന്നതിനു മുമ്പേ എല്ലാവരുംകൂടി ആ സാഹസിക യുവാവിനെ തല്ലിച്ചതച്ചു കൊന്നു. പിന്നീടു് മഹതോമാസ്റ്ററുടെ ഭാര്യ വിലപിച്ചതു്, ഏതെങ്കിലും ഭൂവുടമയാണു് അദ്ദേഹത്തെ തല്ലിച്ചതച്ചു കൊന്നിരുന്നതെങ്കിൽ താൻ കരയുമായിരുന്നില്ലല്ലൊ എന്നായിരുന്നു. തങ്ങൾ വഞ്ചിക്കപ്പെട്ടു എന്നു മനസ്സിലാക്കിയ ഗ്രാമീണരെല്ലാം മൂന്നുദിവസം പട്ടിണികിടന്നു ദുഃഖം ആചരിച്ചു.

നക്സൽബാരി ഒരു വലിയ സത്യം ഓർമ്മിപ്പിച്ചുകൊണ്ടിരിക്കുന്നു.

നാമെല്ലാം സുഖനിദ്രകൊള്ളുന്നതു് അഗ്നിപർവ്വതങ്ങളുടെ മേലെ ആണ്.

---

* തെലുങ്കാന സമരം 1951–ൽ പിൻവലിക്കാനിടയായതു് സ്റ്റാലിൻ നല്കിയ ഉപദേശംമൂലമാണെന്നു് ഊഹിക്കപ്പെടുന്നു. സമരനേതാക്കൾ രഹസ്യമായി സ്റ്റാലിനെ ചെന്നുകണ്ടപ്പോൾ ഭൂപടം നോക്കി തെലുങ്കാന ഇന്ത്യയുടെ അതിർത്തിയിലല്ലെന്നു കണ്ടപ്പോൾ ഈ സമരം വിജയിക്കാൻ സാദ്ധ്യതയില്ലെന്നു് അദ്ദേഹം ഉപദേശിച്ചുപോൽ.

# കെ. സുരേന്ദ്രൻ

# ജീവിതവും ഞാനും

## ആറ്

ഭാനുമതിഅമ്മയുടെ വീട്ടിലെ താമസത്തെക്കുറിച്ച് കുറെ പറഞ്ഞു. പക്ഷേ, ഞാൻ എന്തിനുവേണ്ടി വന്നുവോ ആ കാര്യം മാത്രം സ്പർശിക്കപ്പെട്ടില്ല—എന്റെ പഠിത്തം.

എസ്. എസ്. എൽ. സി. കഴിഞ്ഞാൽ സ്വാഭാവികമായി കോളേജിലാണല്ലോ ചേരേണ്ടത്. അന്ന് ചങ്ങനാശ്ശേരിയിലും തിരുവനന്തപുരത്തും മാത്രമേ കോളേജുകളുള്ളൂ. എന്റെ അച്ഛന്റെ അനുജന്മാരെല്ലാം...അച്ഛനാകട്ടെ, ബുദ്ധിയും സഹജാവബോധവുമൊക്കെ ഏറെയുണ്ടായിരുന്നെങ്കിലും പഠിക്കാൻ നിന്നുകൊടുത്തില്ല; പകരം കൃഷിയിലും ശാരീരികാഭ്യാസങ്ങളിലുമൊക്കെ പൂണ്ട് അപ്പൂപ്പന്റെ ദല്ലവയായിക്കഴിഞ്ഞു. എന്നാൽ അപ്പൂപ്പൻ ഒരു വിദ്യാവ്യസനിയായിരുന്നു എന്നുവേണം ഊഹിക്കാൻ. കളികഴിഞ്ഞ് രാത്രി വളരെ ചെല്ലുന്നതുവരെ ഭാഗവതമോ മറ്റോ വായിച്ചിട്ടേ അത്താഴമുണ്ണാറുണ്ടായിരുന്നുള്ളൂ. ഇടയ്ക്ക് ജപമാലപിടിച്ച് ഒരുജപവുമുണ്ട്...പറഞ്ഞുവന്നത് എന്റെ അച്ഛന്റെ അനുജന്മാരുടെ കാര്യമാണല്ലോ. അതേ, അവരെല്ലാം, ഹോസ്റ്റലിൽ താമസിച്ച് കോളേജിൽനിന്നും ഡിഗ്രി എടുത്തവരാണ്, അരനൂറ്റാണ്ടിനുമുമ്പ്. അന്ന് ഇങ്ങനെയൊരു കുടുംബം ആ ദേശത്തില്ല. അവരെപ്പോലെ എനിക്കും പോകണമെന്നുണ്ട്. പക്ഷേ, കാലം ഏതോ തരത്തിൽ മാറി. നാണയക്കുരുവികളെല്ലാം എവിടെയോ പറന്നുപോയി. ഒന്നും തിരികെ വരുന്നില്ല. മാത്രമല്ല, ബി. എ. പാസ്സായാൽ എന്തു തൊഴിലാണ് കിട്ടുക? ഭാഗ്യമുണ്ടെങ്കിൽ ട്രാൻസ്പോർട്ട് ബസ്സിൽ ടിക്കറ്റ് അടിച്ചുകൊടുക്കാം. ബി. എ. ക്കാരെക്കൊണ്ട് വണ്ടികൾ നിറഞ്ഞുകഴിഞ്ഞു. ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ ചെയ്ത ഒരു ഉതവി. അപ്പോഴാണ് കൊച്ചച്ഛൻ പറഞ്ഞത് ഏതെങ്കിലും സാങ്കേതികമായ വിദ്യ വശമാക്കുകയായിരിക്കും ഇക്കാലത്തു നല്ലതെന്ന്. അങ്ങനെയൊരു സ്ഥാപനവും തിരുവനന്തപുരത്തുണ്ട്. കുറച്ചുപേരെ മാത്രമേ എടുക്കൂ. എടുക്കുന്നവർക്ക് ജോലി കിട്ടും. അവിടത്തെ മേധാവി പരിചയക്കാരനാണ്; ഒന്നു ശ്രമിച്ചുനോക്കാമെന്ന്.

അങ്ങനെയാണ് ഞാൻ തിരുവനന്തപുരത്തേക്ക് കസവുനേര്യതും ചുറ്റി തകരപ്പെട്ടിയും തൂക്കി എത്തിച്ചേർന്നത്.

കൊച്ചച്ഛൻ പറഞ്ഞ സ്ഥാപനം 'ശ്രീമൂലം ടെക്നിക്കൽ ഇൻസ്റ്റിറ്റ്യൂട്ട്' ആണ്. എസ്. എം. ടി. എന്ന് ചുരുക്കപ്പേര്. എസ്. എം. ടി. ക്കാർ എക്സിക്യൂട്ടീവ് എൻജിനീയർ വരെ ആയിട്ടുണ്ടത്രേ...

ഒരു ദിവസം രാവിലെ കൊച്ചച്ഛൻ എന്നെയുംകൊണ്ട് എസ്. എം. ടി. യുടെ പ്രിൻസിപ്പാൾ താമസിക്കുന്ന വീട്ടിൽ ചെന്ന് എന്നെ പരിചയപ്പെടുത്തി. സഹൃത്തുക്കൾ 'ലോംഗ് ഈപ്പൻ' എന്നു വിളിക്കുന്ന ഒരാളാണ് പ്രിൻസിപ്പാൾ. ശരിതന്നെ, വളരെ നീളമുള്ളയാൾ, സുമുഖൻ. പിറകേ അറിഞ്ഞു, ചെറുപ്പത്തിൽ വലിയ ഫുട്ബാൾ കളിക്കാരനായിരുന്നെന്ന്.

പിന്നെ ഇന്റർവ്യൂ. സിവിൽ, ഇലക്ട്രിക്കൽ, മെക്കാനിക്കൽ ഇങ്ങനെ മൂന്നു പിരിവുകളുണ്ട്. ഞാൻ ഇലക്ട്രിക്കലിനാണ് അപേക്ഷിച്ചത്. സിവിലിനാണ് ഏറ്റവും പിടി. ഒരോന്നിനും പത്തു സീറ്റുവീതമേയുള്ളൂ എന്നാണ് എന്റെ ഓർമ്മ. അതിന്റെ പല ഇരട്ടി അപേക്ഷകരുണ്ടെന്ന് തോന്നി. കിട്ടുകില്ലേ എന്ന് എനിക്ക് ന്യായമായ അങ്കലാപ്പായി. മിക്കവരും കോട്ടുമൊക്കെ ഇട്ടാണ് വന്നിരിക്കുന്നത്. പ്രിൻസിപ്പാൾ എന്റെ മുഖം ഓർത്തിരിക്കാനിടയുണ്ടോ?

ഒടുവിൽ എന്റെ ഊഴവും വന്നു. പ്രിൻസിപ്പാളിനെ കൂടാതെ വേറെയും മൂന്നോ നാലോ പേരുണ്ട്. ബോർഡിന്റെ മുമ്പിൽപ്പെട്ടു കഴിഞ്ഞപ്പോൾ എന്തോ എനിക്ക് ഒരു ധൈര്യമൊക്കെ തോന്നി. ഒരു ചോദ്യവും അതിന് പറഞ്ഞ ഉത്തരവും നല്ലതുപോലെ ഓർക്കുന്നു.

''സിനിമാ കാണാറുണ്ടോ?'' ഇംഗ്ലീഷിലാണ്.

''ഉണ്ട്,'' ഉത്തരവും ഇംഗ്ലീഷിൽ തന്നെ.

''ഏതാണ് ഒടുവിൽ കണ്ടത്?''

''ഭക്ത തുളസീദാസ്''

''ഈ സിനിമാ എങ്ങനെയാണ് നടക്കുന്നതെന്ന് അറിയാമോ?''

''അറിയാം. സെക്കന്റിൽ 16 എന്ന കണക്കിന് ക്യാമറ പടം എടുക്കുന്നു. എന്നിട്ട് ആ ഫിലിം ശക്തിയുള്ള വെളിച്ചത്തിന്റെ (പിയേഴ്സിങ് ലൈറ്റ് എന്നതാണ് പദം) മുമ്പിൽവച്ച് ഓടിക്കുന്നു. അപ്പോൾ പടങ്ങൾ സ്ക്രീനിൽ വലുതായി പതിയുന്നു.''

ഞാൻ ഈ ഉത്തരം പറഞ്ഞപ്പോൾ ചോദ്യകർത്താവ് ലേശം അദ്ഭുതത്തോടെ മറ്റുള്ളവരെ നോക്കുന്നുണ്ടായിരുന്നു. ഇതാ ഒരു മിടുക്കൻ പയ്യൻ എന്ന മട്ടിൽ.

സത്യത്തിൽ ഈ ഉത്തരത്തിലെ ഒരു വാചകവും എന്റെ സ്വന്തമല്ല. ഹൈസ്കൂളിൽ എന്റെ അടുത്തിരുന്ന ഒരു നടരാജൻ വിവരിച്ചുതന്നതാണ് സിനിമയുടെ ഈ പ്രക്രിയ. 'പിയേഴ്സിങ് ലൈറ്റ്' ഒക്കെ അവൻ എവിടുന്നോ കൈവശപ്പെടുത്തിയിരുന്നതാണ്. അവന്റെ വാചകങ്ങൾ മനസ്സിൽ അതേപടി കിടന്നതും അതുതന്നെ ചോദിച്ചതുമാണ് ഇവിടത്തെ യോഗം.

എസ്. എം. ടി.ക്ക് പ്രവേശനം കിട്ടുമെന്ന് കൊച്ചച്ഛനും ഉറപ്പായിരുന്നിരിക്കില്ല. കിട്ടിക്കഴിഞ്ഞപ്പോൾ പ്രാരംഭനിക്ഷേപത്തിന്റെയും മാസാമാസമുള്ള ഫീസിന്റെയും മറ്റും പ്രശ്നം പൊന്തിവന്നു. താമസത്തിന്റെ കാര്യം ശരി, പക്ഷേ, മറ്റു ചെലവുകൾ?

വീട്ടിൽ ഞെരുക്കമാണെന്ന് എനിക്കറിയാം. അക്കാര്യം മുക്കി മൂളി ഞാൻ സൂചിപ്പിക്കുകയും ചെയ്തു. ഇല്ലെന്നു പറഞ്ഞാൽ ഒക്കുമോ? മറ്റെല്ലാം ചുരുക്കി മിച്ചം വയ്ക്കാൻ നോക്കണം!

ഞാൻ ധൃതിയിൽ വീട്ടിലേക്കു പുറപ്പെട്ടു.

പൊടുന്നനെ കാറും കോളും വന്നു മൂടിയ വീട്ടിലെ അവസ്ഥ ഞാൻ വർണ്ണിക്കുന്നില്ല. അച്ഛൻ അടുത്തുള്ള തേങ്ങാക്കാരന്റെ വീട്ടിൽ പോയിട്ടുവന്ന് ദ്വേഷ്യത്തോടും നിരാശയോടും കൈ മലർത്തി. സത്യത്തിൽ ദ്വേഷ്യപ്പെടാൻ കാരണമില്ല. അങ്ങോട്ടേ ചെല്ലാനുള്ളൂ.

ചെലവു ചുരുക്കി മിച്ചം വയ്ക്കണമെന്നു പറഞ്ഞാൽ ഏതു ചെലവാണ് ചുരുക്കുക?

കൃഷിക്കാരനായ അച്ഛന്റെ മുൻഗണനക്രമം അതിനു ചേർന്നതരത്തിലാണല്ലോ. നെല്ല് കഷ്ടിച്ച് ചെലവിനു കാണും. പിന്നെ തേങ്ങാ. അതാണ് പണം വരാനുള്ള ഒരേ ഒരു വഴി. മുൻകൂർ വാങ്ങുക കാരണം അതും അടഞ്ഞിരിക്കും. കൃഷികാര്യങ്ങൾക്ക് പലേ മേജർ ചെലവുകളുമുണ്ട്. കൊയ്ത്തു കഴിഞ്ഞാൽ ഉഴവിനു കാളകളെ മേടിക്കണം. (നേരത്തേയുള്ളതിനെ നിറുത്തിത്തീറ്റുന്ന നഷ്ടമോർത്ത് വിൽക്കും; ആ പണം ചെലവഴിഞ്ഞും കാണും.) അതിന് അച്ഛൻ



ചോറുംകെട്ടി ശിങ്കിടികളുമായി പോകുന്നത് ഓർമ്മയുണ്ട്. പിന്നെ വളം വാങ്ങിക്കണം. മകരക്കൊയ്ത്ത് കഴിഞ്ഞുള്ള നടീലിന് വള്ളംപിടിച്ച് ആലപ്പുഴപ്പോയാണ് ആ കാലത്ത് വളം കൊണ്ടുവന്നിരുന്നത്. ചാരവും ചാണകവും മറ്റുമാണെന്നു തോന്നുന്നു. പിന്നെ തൂമ്പാ തുടങ്ങി പണിആയുധങ്ങൾ ഉണ്ടാക്കണം. ഇപ്പോൾ കടകളിൽ കിട്ടുന്നതുപോലെ അന്നു കിട്ടുകയില്ലായിരുന്നിരിക്കാം; അല്ലെങ്കിൽ അച്ഛന്റെ മാതൃകയനുസരിച്ച് പ്രത്യേകം ചെയ്യിക്കാനായിരിക്കാം. കായംകുളത്തുപോയി റെയിൽപ്പാളം മേടിച്ചുകൊണ്ടുവന്ന് വീട്ടിൽവച്ചുതന്നെയാണ് അന്ന് ഉണ്ടാക്കിയിരുന്നത്—തെക്കേ വലിയ പുളിയുടെ ചുവട്ടിൽവച്ച്. മൂന്നു നാലു കൊല്ലപ്പണിക്കാർ കാണും. ഒരു രംഗം ഓർക്കുന്നു. മെലിഞ്ഞു നീണ്ട മൂത്ത പണിക്കൻ പഴുത്ത ഇരുമ്പു കൊടിലുകൊണ്ട് പിടിച്ച് കുനിഞ്ഞിരിക്കുമ്പോൾ കഴുത്തിനേക്കാൾ ഉയർന്നുനില്ക്കും കാൽമുട്ടുകൾ. ചെറുപ്പക്കാർ കൂടംകൊണ്ട് പഴുത്ത ലോഹം അടിച്ചുപരത്തുന്നു. ഒരിക്കൽ ഒരു പൊരി നഗ്നമായ കാലിൽ വീണ് രോമം കരിഞ്ഞ് കീഴോട്ടിറങ്ങുന്നതുകണ്ടു ഞാൻ മൂത്ത പണിക്കാ!—മൂത്ത പണിക്കാ!—എന്നു വിളിച്ചു. അടിയെല്ലാം കഴിഞ്ഞിട്ട് മൂത്ത പണിക്കൻ പറയുന്നു, അപ്പോൾ തുക്കാൻനിന്നാൽ അടി അഞ്ചാറെണ്ണം പോം. എന്നിട്ടൊരു ചിരി.

(ആ ആളുകളും ബന്ധങ്ങളുമെല്ലാം പോയിരിക്കുന്നു)

ഞാൻ പറഞ്ഞുവരുന്നത് അച്ഛന്റെ ഈ ചെലവു വല്ലതും മാറ്റിവയ്ക്കാവുന്നതാണോ? എന്റെ ഫീസിനെക്കാൾ അച്ഛന് അപ്രധാനമാണോ?

അച്ഛൻ രംഗം വിട്ടപ്പോൾ അമ്മ എന്നെയും പിടിച്ചുകൊണ്ട് ആ മനുഷ്യന്റെ വീട്ടിലേക്കു ചെന്നു. ഒരുകണക്കിന് ബന്ധുവുമാണ്. അമ്മ ദ്വേഷ്യപ്പെട്ടും സങ്കടപ്പെട്ടും എന്തൊക്കെയോ പറഞ്ഞു. ഒരായുസ്സ് രക്ഷപ്പെടുന്ന കാര്യമാണ്; ഒരു വീടും കരകേറുന്ന കാര്യമാണ്. ഇപ്പോൾ ഒന്നു സഹായിച്ചില്ലെങ്കിൽ പിന്നെ നിങ്ങളുടെ ഇടപാടെന്തിന്?—ബന്ധുത്വമെന്തിന്? കൂട്ടത്തിൽ ഇങ്ങനേയും ഒരു വാചകം 'നൂറു ബി. എ. ക്കാർ കിടന്നു കെഞ്ചി'... എന്നിട്ടും കിട്ടാത്ത സ്ഥാനമാണ് മകന് കിട്ടിയിരിക്കുന്നത്!

എന്നിട്ടും പ്രയോജനപ്പെട്ടില്ല.

ഒടുവിൽ അമ്മ തന്റെ നിക്ഷേപത്തിന്റെ നെല്ലിപ്പലക പുറത്തെടുത്തു. അമ്മയുടെ അമ്മ മൂത്ത മകൾക്കു കൊടുത്തിരുന്ന 'കമലമാല.' വിദൂരഭാവിയിൽ തന്റെ രണ്ടു പെൺമക്കളുടെ വഴി തുറക്കാനായി കരുതിവച്ചിരുന്ന താക്കോൽ. എത്ര പവന്റേതായിരുന്നുവെന്ന് എനിക്ക് ഒരൂഹവുമില്ല. ഒന്നു തോന്നുന്നു. ഇന്ന് അത്തരം ചമിട്ടുള്ള മാല ആരും പണിയാനിടയില്ല.

അങ്ങനെ അമ്മ ഒരിക്കലും ധരിക്കാതെ കരുതൽ ധനമായി വച്ചിരുന്ന 'കമലമാല'യുമായി ഞാൻ വീണ്ടും തിരുവനന്തപുരത്തിനു വരുന്നു.

ഈ മാല ഞാൻ വിറ്റോ? ഇല്ല.

ഞാൻ 1938-ൽ തിരുവനന്തപുരത്തു വരുന്നതിന് കുറെ മുമ്പുതന്നെ, മുതുകുളത്ത് എന്നെ തേഡ്ഫോറത്തിൽ പഠിപ്പിച്ച അച്ഛന്റെ നാലാമത്തെ അനുജൻ എ. കെ. ഗോവിന്ദൻ തിരുവനന്തപുരത്ത് എത്തിയിരുന്നു. ഭാനുമതി അമ്മയുടെ അനുജത്തി ശ്രീമതി ആനന്ദലക്ഷ്മിയെ വിവാഹം കഴിച്ച് ട്രാൻസ്പോർട്ട്ഡിപ്പാർട്ടുമെന്റിൽ ഉദ്യോഗസ്ഥനായി അവരുടെ കുന്നുകുഴിയിലുള്ള വീട്ടിൽ താമസം. അമ്മയുടെ മാല ഒന്നു വിറ്റുതരണമെന്ന് ഞാൻ ചിറ്റപ്പനോട് ചെന്നുപറഞ്ഞു. ചിറ്റപ്പൻ അകത്തു ചെന്ന് കുഞ്ഞമ്മയുമായി ആലോചിച്ചിട്ടുവന്നു.

''നീ മാല ഒന്നും വില്ക്കേണ്ടാ. മാല ഇവിടിരുന്നോട്ടെ. ആവശ്യത്തിനുള്ള രൂപാ മാസാമാസം വന്നു മേടിച്ചോണ്ടാൽ മതി.''

ഈ ഏർപ്പാട് എനിക്കും വളരെ സമ്മതമായി. അമ്മയ്ക്കുമാല കൈമറിഞ്ഞ് അന്യർക്ക് പോകുന്നില്ലല്ലോ.

എസ്. എം. ടിയിലെ ഫീസ് എത്രയായിരുന്നെന്ന് ഇന്ന് ഓർമ്മയും ഇല്ല. ഏതായാലും ഒരു കൊല്ലത്തെ ചെലവ് മാലകൊണ്ടു നടന്നു. ഞാൻ കൂടുതൽ മേടിച്ചോ ഇല്ലയോ എന്ന് അറിഞ്ഞുകൂടാ. ചിറ്റപ്പൻ സ്വാഭാവികമായി ഒന്നും പറഞ്ഞില്ല. വീട്ടിലും ഒന്നും സൂചിപ്പിച്ചതായി ഓർമ്മയില്ല. ഇത്തരം കാര്യങ്ങൾ എന്റെ ഓർമ്മയിൽ തങ്ങിനില്ക്കാറാണ് പതിവ്. രണ്ടായാലും ഒന്നുമില്ലല്ലോ എന്ന ബന്ധുവീക്ഷണമായിരുന്നിരിക്കാം അപ്പുറത്തും ഇപ്പുറത്തും.

എന്റെ സാങ്കേതിക വിദ്യാഭ്യാസമെന്ന വികട നാടകത്തെക്കുറിച്ചുകൂടി ചിലതു പറയാം. ആദ്യവർഷത്തെ ആദ്യമാസങ്ങളിൽ ആരംഭശൂരത്വത്തോടുകൂടിത്തന്നെ ഞാൻ പഠിച്ചു. പരീക്ഷകളിൽ ചിലതിന് എനിക്ക് ഒന്നാംസ്ഥാനവും കിട്ടിയിരുന്നു. ക്രമേണ സാഹിത്യത്തിന്റെ കാന്തശക്തി എന്നെ ചഞ്ചലനാക്കി. എന്റെ ശ്രദ്ധയും സമയവും കുറെയൊക്കെ കവർന്നെടുക്കാനും തുടങ്ങി. എന്നാലും മുഖ്യലക്ഷ്യം പഠിത്തംതന്നെ എന്നെനിക്കറിയാം. എന്റെ ഭാവി...അതിനേക്കാളും വീടിനോടുള്ള എന്റെ ഉത്തരവാദിത്വം...

പ്രധാന വിഷയമായ ഇലക്ട്രിക്കൽ എൻജിനീയറിങ് പഠിപ്പിച്ചിരുന്നത് ഇംഗ്ലണ്ടിൽ പോയി ഡിഗ്രി എടുത്ത്, എന്റെ ഓർമ്മ ശരിയാണെങ്കിൽ ഒരു മദാമ്മയുമായി തിരിച്ചുവന്ന ജി. കെ. നായരാണ്—ചീഫ് സെക്രട്ടറിയായി റിട്ടയർചെയ്ത ജി. ഭാസ്കരൻ നായരുടെ ജ്യേഷ്ഠൻ. അദ്ദേഹത്തിന്റെ ചിത്രം ഇപ്പോഴും മനസ്സിലുണ്ട്. ഹോളിവുഡ് താരം ടൈറോൺപൗവ്വറിന്റെ നല്ല സാമ്യം തോന്നും. അതേ മുഖാകൃതി, അതേ മീശ. സ്വരത്തിനും സാമ്യമുണ്ടെന്നു തോന്നി. എപ്പോഴും സിഗരറ്റ് വലിച്ചുകൊണ്ടിരിക്കും. വന്നാൽ വലിയ പ്രസംഗവും വർത്തമാനവും ഒന്നുമില്ല. നോട്ടു പറഞ്ഞുതരും—അത്രതന്നെ. അദ്ദേഹത്തിന്റെ മനസ്സ് പകുതിപോലും ക്ലാസ്സിലില്ല എന്നു തോന്നും. സ്വതേയുള്ള അശ്രദ്ധയോ അതോ മറ്റുവല്ല ചിന്താശല്യമോ എന്നറിഞ്ഞുകൂടാ. എന്നാലും ഇഷ്ടം തോന്നുന്ന ഒരു ചിത്രമാണ് ഇപ്പോഴും മനസ്സിൽ ശേഷിക്കുന്നത്. വളരെ വർഷങ്ങൾ കഴിയുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ മരണവാർത്ത കേട്ടപ്പോൾ എനിക്ക് വളരെ വല്ലായ്മ തോന്നി.

ഇതല്ലാതെ Building Materials, Hydraulics, Machine Drawing Heat Engines തുടങ്ങി ആറോ ഏഴോ വിഷയങ്ങൾകൂടി ഉണ്ടായിരുന്നെന്ന് തോന്നുന്നു. തിയറിക്കപ്പുറമേ പവ്വർഹൗസ്, പി. ഡബ്ലിയൂ. ഡി. വർക്ക്ഷാപ്പ്—ഇവിടൊക്കെ പ്രാക്ടിക്കലിനും പോകണം. അഴിച്ചുവിട്ട ആട്ടിൻകുട്ടികളെപ്പോലെയാണ് അവിടെ. വാസനയുള്ളവർ അറിവിന്റെ പച്ചത്തലപ്പുകൾ പിച്ചിത്തിന്നുന്നു. ഞാനോ? എനിക്കുതന്നെ നിശ്ചയമില്ല.

ആദ്യത്തെ കൊല്ലത്തെ തിയറി എങ്ങനെയോ എഴുതി. പിന്നെ പ്രാക്ടിക്കൽ എന്ന വൈതരണി. മഹാരാജാവിന്റെ ഒരമ്മാവൻ ഇംഗ്ലീഷ് ഡിഗ്രിയുള്ള രാമവർമ്മരാജാ അവർകളാണ് മുഖ്യപരീക്ഷകൻ. അസിസ്റ്റന്റ് എൻജിനീയറന്മാർപോലും വണങ്ങിയേ തിരുമേനിയുടെ മുമ്പിൽ നില്ക്കൂ. നല്ലവനാണെങ്കിലും ദ്വേഷ്യക്കാരൻ. എന്തും സംഭവിക്കാം! പക്ഷേ ഇന്റർവ്യൂവിനെന്നപോലെ അപ്പോഴും എന്നെ ഭാഗ്യം പിന്തുടർന്നു. ഞാൻ അവസാനത്തെ പുള്ളിയാണ്. ഒരു മണി ആകുന്നു. തിരുമേനിക്ക് വിശപ്പായിക്കാണും. വിശപ്പു രണ്ടു തരത്തിലും പ്രവർത്തിക്കാം. ആദ്യ

...അങ്ങനെ അമ്മ ഒരിക്കലും ധരിക്കാതെ കരുതൽ ധനമായി വച്ചിരുന്ന 'കമലമാല'യുമായി ഞാൻ വീണ്ടും തിരുവനന്തപുരത്തിനു വരുന്നു. ഈ മാല ഞാൻ വിറ്റോ? ഇല്ല...പക്ഷേ, കൈമറിഞ്ഞുപോകാത്തവിധത്തിലുള്ള 'ഒരേർപ്പാട്' ആ മാലയ്ക്കുമേൽ ഉണ്ടായി.

മായി എന്നോട് ഒരു ഇലക്ട്രിക്കൽ ബെൽ കണക്ട് ചെയ്യാൻ ആജ്ഞാപിച്ചു. എനിക്ക് വലിയ പിടിയൊന്നുമില്ല. ബെല്ലിൽനിന്ന് രണ്ടു കമ്പികൾ നീണ്ടുകിടക്കുന്നു. ഞാൻ അവ എടുത്ത് ബാററിയുടെ ഉയർന്നുകണ്ട ബട്ടനുകളിൽ ഓരോന്നായി ചുററി. രണ്ടാമത്തേത് തൊട്ടപ്പോൾത്തന്നെ ബെല്ലടിച്ചുതുടങ്ങി. മതി മതി, പോകാം. ഞാൻ രക്ഷപ്പെട്ടു പുറത്തിറങ്ങി. തിരുമേനിയുടെ രാജകീയമായ വിശപ്പ് അങ്ങനെ എന്നെ രക്ഷിച്ചു.

ആ കൊല്ലം അങ്ങനെ കഴിഞ്ഞു. രണ്ടാം കൊല്ലമായപ്പോഴേക്കും തിരുവനന്തപുരത്ത് എൻജിനിയറിങ് കോളേജ് തുറന്നു. തോടെ എസ്. എം. ടി. നിറുത്തി. ഞങ്ങളേയും എൻജിനിയറിങ് കോളേജുമായി ഘടിപ്പിച്ചു. ഒരു പ്രത്യേക കോഴ്സ് ആയി. അദ്ധ്യാപകർ കോളേജിലേതു തന്നെ. പ്രിൻസിപ്പാൾ ടി. എച്ച് മാത്യുമാൻ എന്ന സായിപ്പാണ്. അദ്ദേഹം തന്നെയാണ് ഞങ്ങൾക്ക് ഇലക്ട്രിക്കൽ എൻജിനീയറിങ് എടുത്തിരുന്നതു്. അദ്ദേഹം പഠിപ്പിച്ചതൊക്കെ വളരെ വ്യക്തമായി മനസ്സിലായിരുന്നു എന്ന് ഇപ്പോഴും ഓർക്കുന്നു.

എന്തു വിശേഷം — രണ്ടാം കൊല്ലമായപ്പോഴേക്കും സാഹിത്യത്തിൻെറ വടം മുക്കാലും എന്നെ അപ്പുറത്തേക്ക് വലിച്ചിട്ടു കഴിഞ്ഞിരുന്നു. പുറത്താരുമറിയാതെ പ്രേമലേഖനങ്ങളുടെ രഹസ്യാത്മകതയോടെ എഴുത്തും തുടങ്ങി. എഴുത്തിൻെറ ലഹരി കാമുകിയുടെ സ്വാധീനത്തിനും അതീതമാണെന്ന് അനുഭവസ്ഥർക്കറിയാം. പ്രേമവും അതുപോലുള്ള ചോദനകളും ഒരെഴുത്തുകാരനെ സംബന്ധിച്ചിടത്തോളം ഭാഗികങ്ങളായിരിക്കാം; സാഹിത്യം ആത്മാവിനെ ആകെക്കൂടി ഗ്രസിച്ചിരിക്കുന്നതുമാവാം — അതിൽ ജീവിതം അപ്പാടെ ഉൾക്കൊള്ളുന്നതുകൊണ്ടു കൂടിയാവാം.

അന്ന് തിരുവനന്തപുരത്തു നിന്ന് സി. വി. കുഞ്ഞുരാമൻെറ പത്രാധിപത്യത്തിൽ നവജീവൻ എന്നൊരു ജീവസ്സുള്ള വാരിക നടന്നിരുന്നു. തകഴി, ദേവ്, പൊററക്കാട്, അന്തർജ്ജനം ഇവരുടെയൊക്കെ ആദ്യവസന്തത്തിൻെറ കഥകൾ അതിലാണ് വന്നുകൊണ്ടിരുന്നതു്. ആയിടെ ഇല്ലസ്ട്രേററഡ് വീക്ക്ലിയിൽ 'ഇൻഡ്യൻ സ്ക്രീൻ പേഴ്സണാലിററീസ്' എന്ന പൊതു ശീർഷകത്തിൽ കുറെ ലേഖന ചിത്രങ്ങൾ വന്നിരുന്നു. ഗോഹർ, മോട്ടിലാൽ, മാധുരി തുടങ്ങിയ ആദ്യകാല താരങ്ങളെക്കുറിച്ചു. ഞാനവയെ എൻേറതായ മലയാളത്തിലാക്കി ചില്ലറ പൊടിപ്പും തൊങ്ങലുമൊക്കെ വച്ച് നവജീവന് അയച്ചു — 'സരോജിനി സുരേന്ദ്രൻ' എന്ന പേരിൽ. രണ്ടു മൂന്നെണ്ണം അവർ പ്രസിദ്ധപ്പെടുത്തി. പിന്നെ അവർ കള്ളക്കടുത്തു കണ്ടുപിടിച്ചിരിക്കണം.

ആദ്യത്തെ അച്ചിലിട്ട ലേഖനം കണ്ടപ്പോഴത്തെ വെപ്രാളവും വിയർപ്പും ഒന്നും ഞാൻ വർണ്ണിക്കുന്നില്ല. മുതുകളം ജീവിതത്തിൽ ഞാൻ പരിചയപ്പെടുത്തിയ മീനാക്ഷിക്കൊച്ചമ്മ അന്ന് കോളേജ് വിദ്യാർത്ഥിനിയായി തിരുവനന്തപുരത്ത് ഹോസ്റ്റലിലുണ്ട്. അവരെ മാത്രം ഞാൻ രഹസ്യമായി കൊണ്ടുകാണിച്ചു.

അതിനടുത്ത്, എറണാകുളത്തുനിന്നും കെ. വി. കോശി ഒരു സിനിമാ മാസിക ഇറക്കാൻ തുടങ്ങി. അവിടെ ആസ്ഥാനമായി നടന്നിരുന്ന 'ഫിലിം ഡിസ്ട്രിബ്യൂട്ടിങ് കമ്പനി' ഇദ്ദേഹത്തിൻേറതായിരുന്നു എന്നു തോന്നുന്നു. പിന്നീട് ആലപ്പുഴ ആരംഭിച്ച 'കെ. ആൻഡ് കെ. പ്രൊഡക്ഷൻസ്'ൻെറ ഒരു 'കെ'യും ഇദ്ദേഹത്തിൻേറതായിരുന്നു. ഏതായാലും സിനിമാ മാസികയിൽ ഞാനും എഴുതു തുടങ്ങി. അപ്പോഴേക്കും പുതിയ ഒരു തൂലികാനാമവും കണ്ടുപിടിച്ചു — 'മിസിസ് സരോജ കുമാർ.' എന്തിന് 'മിസിസ്'? സ്ത്രീകളോട് പത്രാധിപന്മാർ സൗജന്യം കാണിക്കും എന്ന തോന്നൽ കൊണ്ട്! ആ തോന്നൽ തെററല്ലെന്നും വന്നുകൂടി. ഒന്നാമന് മിസിസ് സരോജ കുമാർ മാസികയുടെ എട്ടിൽക്കൊണ്ട ഒരു എഴുത്തുകാരിയായി അംഗീകരിക്കപ്പെട്ടു; രണ്ടാമത്തെ തെളിവ് തികച്ചും വികടമായ ഒരപകടമായിരുന്നു...

**അപ്പോഴേക്കും സാഹിത്യത്തിൻെറ വടംവലി മുക്കാലും എന്നെ അപ്പുറത്തേക്ക് വലിച്ചിഴച്ചു കഴിഞ്ഞിരുന്നു. പുറത്താരുമറിയാതെ, പ്രേമ ലേഖനങ്ങളുടെ രഹസ്യാത്മകതയോടെ എഴുത്തും തുടങ്ങി. എഴുത്തിൻെറ ലഹരി കാമുകിയുടെ സ്വാധീനത്തിനും അതീതമാണെന്ന് എഴുത്തുകാർക്കറിയാം.**

അന്ന് ഞാൻ താമസം വഴുതക്കാട് ഓന്നമതിഅമ്മയുടെ വീട്ടിലല്ല, കൊച്ചച്ഛൻെറ കൂടെ പാളയത്തിനടുത്ത് നന്താവനം റോഡിൽ ഒരു ഇരുനിലക്കെട്ടിടത്തിലാണ്. അക്കൗണ്ട് ആഫീസ് ഉദ്യോഗസ്ഥനായ കൊച്ചച്ഛൻ ആഫീസ് പരിശോധനകൾക്കായി മിക്കവാറും സർക്കീട്ടിലായിരിക്കും. ചുരുക്കത്തിൽ ഞാൻ ഒററയ്ക്ക് താമസം. അടുത്തുള്ള ഒരു വൃദ്ധ വന്ന് ആഹാരമെല്ലാം പാകമാക്കിത്തരും. കോളേജ് അടുത്ത്. പബ്ലിക് ലൈബ്രറി അടുത്ത്. പോരെങ്കിൽ റേഡിയോ കൂട്ടിനും. അങ്ങനെ സ്വച്ഛന്ദമായി ജീവിക്കുമ്പോൾ അതാ ഒരു സായാഹ്നത്തിൽ മദ്ധ്യവയസ്കനായ ഒരു മാന്യൻ കുതിരവണ്ടിയിൽ വന്നിറങ്ങി മിസിസ് സരോജ കുമാറിനെ അന്വേഷിക്കുന്നു.

സിനിമാമാസിക പത്രാധിപർ കെ. വി. കോശി ബി. എ., ബി. എൽ.

ഒരുനിമിഷത്തെ പതച്ചിലുശേഷം ഞാൻ പറഞ്ഞു, വിലാസം ഇതാണെങ്കിലും ആൾ ഇവിടെയല്ല താമസമെന്ന്. അടുത്തുള്ള വനിതാസംഘം ഹോസ്ററലിൽ ബി. എ. യ്ക്കു പഠിക്കുന്നു... കാണാമോ?... ഓഹോ, കാണാം.

ഞങ്ങൾ വിമൻസ് കോളേജിനടുത്തുള്ള സദനത്തിലേക്കുവിട്ടു. പത്രാധിപരെ സന്ദർശകമുറിയിലിരുത്തിയിട്ട് ഞാൻ അകത്തുകടന്നു നിന്ന്, വരുന്നവഴിക്ക് സംഗതിയുടെ വികടാംശം മീനാക്ഷിക്കൊച്ചമ്മയോടു പറഞ്ഞു. എൻെറ തൂലികാസാഹസങ്ങളെ അനുവാദകൗതുകങ്ങളോടെ വീക്ഷിച്ചിരുന്ന മീനാക്ഷിക്കൊച്ചമ്മ ഒട്ടും വിളർച്ചകൂടാതെതന്നെ തൻെറ റോൾ അഭിനയിക്കുകയുംചെയ്തു. പക്ഷേ, ബുദ്ധിമാനായ കോശിസ്സാറിന് ഒററ നോട്ടത്തിൽത്തന്നെ 'മിസിസ് സരോജ് കുമാറി'ൻെറ ആൾമാറാട്ടം വ്യക്തമായിക്കാണണം. കാരണം, ഭർത്താവിനേയും മററും പററി ചോദ്യങ്ങളൊന്നും ചോദിക്കാതെ മുഖവടിവും ശരീരവും മററും കണ്ടിട്ട് സിനിമയിൽ അഭിനയിക്കാൻ താല്പര്യമുണ്ടോ എന്നാണ് തിരക്കിയതു്. ഇല്ലില്ല — പഠിച്ചുകൊണ്ടിരിക്കുകയല്ലേ എന്നായിരുന്നു മീനാക്ഷിക്കൊച്ചമ്മയുടെ ഉത്തരം.

[ഇന്ന് ഡി. ഇ. ഒ. ആയി റിട്ടയർ ചെയ്തു മക്കളും കൊച്ചുമക്കളുമായി തിരുവനന്തപുരത്തുതന്നെ കഴിയുന്ന മീനാക്ഷിക്കൊച്ചമ്മ ഇതൊക്കെ വായിക്കാനിടയായാൽ ഓർത്തു ചിരിക്കുകയും അടുത്താരെങ്കിലുമുണ്ടെങ്കിൽ ഒന്നുകൂടി വിസ്തരിച്ച് ഈ കഥ പറയുകയും ചെയ്യുമെന്നാണ് എൻെറ വിശ്വാസം.]

ഹോസ്ററലിൽ നിന്ന് ഇറങ്ങിക്കഴിഞ്ഞപ്പോൾ കോശിസ്സാർ എന്നോട് ചോദിച്ചു സിനിമയ്ക്കുവരുന്നുണ്ടോ എന്ന്. ഞാൻ സമ്മതിച്ചു. വണ്ടിയിലിരുന്നപ്പോൾ അദ്ദേഹം ചെറുചിരിയോടെ അന്വേഷിച്ചു:

''അപ്പോൾ താനാണ് ഇതെല്ലാം എഴുതുന്നതു്?''

''ഞങ്ങൾ രണ്ടുംകൂടിയാ.''

തമ്പാനൂർ ന്യൂ തിയേററിൽ അന്ന് അദ്ദേഹത്തിൻെറ വിതരണത്തിലുള്ള ഒരു പടമാണ് ഓടിക്കൊണ്ടിരുന്നതു്. എന്തോ ഒരു പുരാണചിത്രം. തിയേററിൽ ചെന്ന് എന്നെ അകത്തേക്കു കയററാൻ ഏർപ്പാടുചെയ്തിട്ട് അദ്ദേഹം പോയി. ഏററവും കൂടിയ ക്ലാസ്സിൽത്തന്നെയാണ് ഞാൻ ഇരുത്തപ്പെട്ടതു്...

അങ്ങനെ രണ്ടാംകൊല്ലവും കഴിഞ്ഞു. ഞാനും ജയിച്ചു. ആത്മാവിനെ സാഹിത്യം അപഹരിച്ചുകളഞ്ഞെങ്കിൽ എങ്ങനെ ജയിച്ചു എന്നു ചോദിക്കപ്പെടാം. ദയനീയമാണ് ഉത്തരം. ഞങ്ങളുടെ കോഴ്സ് അവസാനിച്ചതുകൊണ്ട്; തോററവർക്കുവേണ്ടി പിന്നെയും പരീക്ഷ നടത്തുന്ന സൊല്ല സർക്കാർ വേണ്ടെന്നുവച്ചതുകൊണ്ട്. (തുടരും)

# മോഹിനിയെ ചൊല്ലി



വി. രാജശേഖരൻ

**കേരളത്തിന്റെ മോഹിനിയാട്ടത്തെ മറുനാട്ടുകാർ തട്ടിക്കൊണ്ടു പോയി വികലമാക്കുന്ന എന്നതിനെച്ചൊല്ലി ഉയർന്ന വാദ കോലാഹലങ്ങൾക്കിടയിൽ, തിരുവനന്തപുരത്തുവച്ചു് മൂന്നു ദിവസമായി നടന്ന 'മോഹിനിയാട്ടമേള'യെക്കുറിച്ചു്.**



കലാമണ്ഡലം ക്ഷേമാവതി

മലയാള മണ്ണിന്റെ 'മോഹിനി' ഏതാനും ദിവസംമുൻപ്‌ തിരുവനന്തപുരത്തു് മൂന്നുദിവസം തുടർച്ചയായി നൃത്തമാടി. മോഹിനിയാട്ടത്തിന്റെ പാരമ്പര്യത്തെയും സങ്കേതങ്ങളെയും ചൊല്ലി ഉയർന്ന വാദകോലാഹലത്തിന്റെ പൊടി അടങ്ങിത്തീരുംമുമ്പേതന്നെ, മൂന്നുദിവസം നീണ്ടുനില്ക്കുന്ന ഒരു ദേശീയമോഹിനിയാട്ടമേള തലസ്ഥാനത്തു് ഒരുക്കിയതു് ട്രിവാൻഡ്രം കംച്ചറൽ സൊസൈററിയാണ്. പ്രമുഖർ രംഗത്തുവന്ന മോഹിനിയാട്ടവും, പിന്നെ സെമിനാറും. ഇതായിരുന്നു പരിപാടി. ജനുവരി 18, 19, 20 തീയതികളിൽ കാർത്തിക തിരുനാൾ തിയേററിലാണ് ഇതു നടന്നതു്.

കേരളത്തിന്റെ വകയായ 'മോഹിനി'യെ അന്യനാട്ടുകാർ തട്ടിക്കൊണ്ടുപോകുന്നുവെന്നും, അതിനു് ഇവിടെയുള്ള ചിലർ തന്നെ കൂട്ടുനില്ക്കുന്നുവെന്നും, മോഹിനിയാട്ടത്തറവാട്ടിലെ കാരണവത്തിയായ കലാമണ്ഡലം കല്യാണിക്കുട്ടിയമ്മ ഈയിടെ ആക്ഷേപം ഉന്നയിച്ചതോടെയാണല്ലോ, വിവാദം ഉയർന്നതു്. മോഹിനിയാട്ടത്തെ ഇന്നത്തെ നിലയിലേക്കു് വളർത്തിയെടുത്തതു് താനാണെന്നു്, ഈ ലാസ്യ നൃത്തത്തെ തോന്നിയ രീതിയിലെല്ലാം അവതരിപ്പിക്കുന്ന ഡോ. കനക്‌റിലേ അവകാശപ്പെട്ടതിനെ വെല്ലുവിളിച്ച കല്യാണിക്കുട്ടിയമ്മ, മോഹിനിയാട്ടത്തിനു നേരേ വടക്കേ ഇന്ത്യാക്കാരിൽ ചിലർ നടത്തുന്ന കടന്നാക്രമണങ്ങൾക്കു് കാവാലം നാരായണപ്പണിക്കർ കൂട്ടു നില്ക്കുന്നുവെന്ന ആരോപണവും ഉന്നയിച്ചിരുന്നു. കലാമണ്ഡലത്തിൽ മോഹിനിയാട്ടത്തിന്റെ ഒന്നാം ബാച്ചിലെ വിദ്യാർത്ഥിനിയും ജീവിതകാലം മുതൽ അർപ്പണബുദ്ധിയോടെ ഈ രംഗത്തു് പ്രവർത്തിക്കുന്ന കലാകാരിയുമായ കല്യാണിക്കുട്ടിയമ്മയുടെ ഈ പരാമർശങ്ങൾക്കു് കാവാലം പറഞ്ഞ മറുപടി ഏതാണ്ടു് ഇങ്ങനെയാണ്: കേരള സംഗീതത്തിന്റെ ചൈതന്യം ഈ നൃത്തരൂപത്തോടു് സമന്വയിപ്പിച്ചതു് ഞാനാണ്. സോപാന സംഗീതത്തിന്റെ ചൊല്ലുകളും വായ്ത്താരികളും അതിന്റെ ഈണങ്ങളും ആർക്കും അതിനെ പ്രബലമായി പ്രയോഗവിധേയമാക്കിയെന്നതാണ് താൻ ചെയ്ത ഏക അപരാധം. കേരളത്തിന്റെ താളങ്ങൾ ഉൾപ്പെടെയുള്ള സംഗീതപദ്ധതിയിൽനിന്നും അകന്നു് ഭരതനാട്യത്തിന്റെ അതിപ്രസരമുള്ള നൃത്തമാണ് കല്യാണിക്കുട്ടിയമ്മ പ്രയോഗിച്ചതു്. ഉത്തരേന്ത്യാക്കാരോ വിദേശികളോ ഈ കലയ്ക്കു് എന്തെങ്കിലും നവ ചൈതന്യം പ്രദാനം ചെയ്തുപോയാൽ, അതിനെ ഒന്നു തൊട്ടുപോയാൽ ആ കല അശുദ്ധമാകുമെന്നോ നശിക്കുമെന്നോ വിചാരിച്ചിട്ടു കാര്യമില്ല,

ഈ തർക്കവിതർക്കങ്ങളുടെ ചൂടാറുന്നതിനു മുൻപേ നടന്ന മേളവിരുദ്ധാഭിപ്രായക്കാർക്കു് ഒത്തുചേരാനും അഭിപ്രായങ്ങൾ കൈമാറാനും അവസരം നൽകി. 'ഗോദ'യിലെ മുഖ്യ എതിരാളികളും ഈ രംഗത്തെ മററു പ്രഗല്ഭരും പ്രശസ്തരും പങ്കെടുത്ത ചർച്ച ഈ കലയുടെ നിലനില്പിനും വികസനത്തിനും പ്രചോദകമായിത്തീർന്നിട്ടുണ്ടാവണം.

മററു നൃത്തരൂപങ്ങളുടെ കടന്നാക്രമണം മൂലം മോഹിനിയാട്ടത്തിനു് ലാസ്യാംശം നല്കുന്ന സംഗീതത്തിലെയും മുദ്രകളിലെയും ആന്ദോളിക രീതി അപ്രത്യക്ഷമാകുന്നുവെന്നു് സെമിനാർ ഉദ്ഘാടനം ചെയ്ത ടി. എം. ബി. നെടുങ്ങാടി അഭിപ്രായപ്പെട്ടു. ഔചിത്യപൂർണ്ണമായ സംവേദന തന്ത്രത്തിലൂടെ മോഹിനിയാട്ടത്തെ വളർത്തിയെടുക്കണം. ശൃംഗാരത്തെ മുക്തിസാന്ദ്രതയുടെ തലത്തിലേക്കുയർത്താൻ കഴിവുകളുള്ള നൃത്തരൂപമാണിതു്.

മോഹിനിയാട്ടം ആദ്യമായി കലാമണ്ഡലത്തിൽ കൊണ്ടുവരാനുണ്ടായ ബുദ്ധിമുട്ടുകളെപ്പററിയാണ് കെ. എം. കണ്ണമ്പള്ളി പ്രധാനമായും പരാമർശിച്ചതു്. പഠിക്കാനും പഠിപ്പിക്കാനും ആളെ കിട്ടുക വിഷമമായിരുന്നു. ഈ കലയെപ്പററി വിവരമുള്ള ആളിനെ കിട്ടുമോയെന്നന്വേഷിക്കാൻപോയ വള്ളത്തോളിന്റെ മകന്റെ കാര്യം പരമദയനീയമായിരുന്നു. മോഹിനിയാട്ടം നന്നായി ചെയ്തിരുന്ന ഒരു തറവാട്ടിലെ സ്ത്രീയെ കാണാനദ്ദേഹം പോയി. പടി തുറന്നു ചെന്നപ്പോൾ പുഞ്ചിരിയോടെ എതിരേററ ആ സ്ത്രീ മോഹിനിയാട്ടത്തെക്കുറിച്ചു് ചോദിക്കുവാനാണ് ചെന്നതെന്നു പറഞ്ഞപ്പോൾ അകത്തുപോയി ഒരു ചൂലുമായാണ് മടങ്ങിവന്നതു്. മര്യാദക്കാരെ ചീത്തയാക്കാൻ വന്നിരിക്കയാണല്ലേയെന്നായിരുന്നു അവരുടെ ചോദ്യം. മോഹിനിയാട്ടം കലാമണ്ഡലത്തിലാരംഭിച്ചപ്പോഴത്തെ സ്ഥിതി ഇതായിരുന്നു. 'മോഹിനിയാട്ടരംഗത്തു് പ്രൊഫഷനൽ ഗ്രൂപ്പുകളില്ലാത്തതിൽ കണ്ണമ്പള്ളി പരിതപിച്ചു. യുവജനോത്സവങ്ങളിൽ സമ്മാനം നേടാൻ മാത്രമായുള്ള കലയായി ഇതധഃപതിച്ചിരിക്കുന്നു. കേരളത്തിലെ ഒരാൾക്കും ഈ രംഗത്തു് ഇന്ത്യയിൽപ്പോലും പേരെടുക്കാൻ കഴിഞ്ഞിട്ടില്ല. വെളിയിൽ മോഹിനിയാട്ടമെന്നാൽ കനക്‌റെലേയോ ഭാരതീ ശിവജിയോ യാണെന്നു് അല്പം ദുഃഖത്തോടെ അദ്ദേഹം പറഞ്ഞു.

ഇന്നു് കേരളത്തിൽ നടത്തുന്ന അഭ്യാസംകൊണ്ടു് ഭാവിയിൽ മോഹിനിയാട്ടത്തിനു് യാതൊരു നിലനില്പുമില്ലെന്നു് ചരിത്രത്തിലൂന്നിയ മുഖ്യ പ്രബന്ധമവതരിപ്പിച്ചുകൊണ്ടു് എം. കെ. കെ. നായർ പറഞ്ഞു. അര കിലോഗ്രാം മോഹിനിയാട്ടവും 200 ഗ്രാം ഭരതനാട്യവും 100 ഗ്രാം കച്ചിപ്പുടിയും പഠിപ്പിച്ച് കുട്ടികളെ വഷളാക്കുന്നു. ഭരതനാട്യവും കച്ചിപ്പുടിയും അഭ്യസിക്കുന്ന ഒരു കുട്ടിക്കു് മോഹനിയാട്ടത്തിന്റെ യാതൊരു ശുദ്ധഭാവവുമുണ്ടായില്ല. മോഹിനിയാട്ടവും കച്ചിപ്പുടിയും ഒരേസമയം അഭ്യസിച്ചു തുടങ്ങിയാൽ മോഹിനിയാട്ടത്തിന്റെ ലാസ്യ പ്രധാനമായ, സുന്ദരമായ അടവുകൾ തെററി അവിയൽ പരുവമാകുന്നു. ശുദ്ധസുന്ദരമായ മോഹിനിയാട്ടം ഇന്നു് കേരളത്തിൽ ഒന്നുരണ്ടുപേരൊഴിച്ച് ആരുംതന്നെ ആടുന്നമില്ല.

മോഹിനിയാട്ടത്തിന്റെ പേരിൽ താനുയർത്തിവിട്ട കലാപത്തിന്റെ പേരിൽ കൊലപാതകമൊഴിച്ച് ബാക്കി എല്ലാ അപവാദങ്ങളും ആരോപണങ്ങളും നേരിടേണ്ടിവന്നുവെന്നു് 46 വർഷമായി മോഹിനിയാട്ടംകൊണ്ടു് ജീവിക്കുന്ന കലാമണ്ഡലം കല്യാണിക്കുട്ടിയമ്മ പറഞ്ഞു. 'തേവിടിശ്ശിയാട്ട'മെന്ന പേരിലായിരുന്നു മോഹിനിയാട്ടം അറിയപ്പെട്ടിരുന്നതു്. തേവിടിച്ചി ആട്ടത്തിനു് അല്പം അശ്ലീലച്ചുവയുള്ളതിനാൽ ഭാഷ സംസ്കരിച്ചു വന്നപ്പോൾ അതു് മോഹിനിയാട്ടമായിത്തീർന്നതായിരിക്കാമെന്നു് മഹാകവി വള്ളത്തോളും പറഞ്ഞിരുന്നു. തേവിടിച്ചി എന്നു പറഞ്ഞാൽ ദേവ പദദാസി എന്നാണർത്ഥം. നങ്ങ്യാർകൂത്തും ചാക്യാർകൂത്തും കൂടിയാട്ടവും പഠിച്ചാലേ മോഹിനിയാട്ടം വശംവദമാകൂ. മോഹിനിയാട്ടത്തിനു് തനതായ ശൈലിയുണ്ടു്. പാദചലനങ്ങൾ, ഭാവാഭിനയം, ദേഹചലനങ്ങൾ ഇവയ്ക്കെല്ലാം; അതിന്റേതായ പ്രത്യേകതയുണ്ടു്. കഥകളിക്കുപയോഗിക്കുന്ന ഹസ്തലക്ഷണദീപികയുടെ മുദ്രകളാണ് മോഹിനിയാട്ടത്തിലും ഉപയോഗിക്കുന്നതു്. മോഹിനിയാട്ടം ക്ലാസ്സിക്കൽ നൃത്തമല്ലെന്നു പറയുന്നതു ശരിയല്ല. എന്നാൽ അതിന്റെ വശങ്ങളെ ആരും അനുസരിക്കുന്നില്ലെന്നതാണ് കുഴപ്പം. മുമ്പു് വിവാദത്തിനു് തിരികൊളുത്തിയ കല്യാണിക്കുട്ടിയമ്മ കൂടുതൽ വിവാദങ്ങളിലേക്കു് കടക്കാത്തതു് ശ്രദ്ധേയമായിത്തോന്നി.

പരസ്പര വൈരുദ്ധ്യമുള്ള അഭിപ്രായങ്ങളാണ് മോഹിനിയാട്ടത്തെപ്പററിയുള്ളതെന്നാണ് കലാമണ്ഡലം സത്യഭാമയുടെ അഭിപ്രായം. മോഹിനിയാട്ടത്തിന്റെ മിക്ക വർണ്ണങ്ങളും പദങ്ങളും സ്വാതി തിരുനാളിന്റെയും, ഇരയിമ്മൻതമ്പിയുടേതുമാണ്. ലാസ്യം, അതിലാസ്യമെന്ന രണ്ടുവിഭാഗംവന്നാൽ അതിലാസ്യവിഭാഗത്തിലാണ് മോഹിനിയാട്ടം. തുടർന്നു് കലാമണ്ഡലം ക്ഷേമാവതി മോഹിനിയാട്ട നൃത്തം അവതരിപ്പിക്കുകയുണ്ടായി.

മേളയുടെ രണ്ടാംദിവസം അല്പം വിവാദമുയർത്തിവിട്ടതു് ആർ. രാമചന്ദ്രൻ നായരുടെ ഉദ്ഘാടനപ്രസംഗമായിരുന്നു. മോഹിനിയാട്ടത്തിലെ നർത്തകി തലമുടി എങ്ങനെ കെട്ടണമെന്നുപോലും തർക്കവിഷയമായി. ഒരു ക്ലാസ്സിക്കൽ നൃത്തസമ്പ്രദായത്തെ സംബന്ധിച്ചിടത്തോളം തലമുടി കെട്ടുന്നതു് അത്ര പ്രധാനമല്ല. മുടിക്കെട്ടിന്റെ പേരിൽ കോലാഹലത്തിന്റെ കാര്യവുമില്ല. കലാമണ്ഡലം ക്ഷേമാവതി 'വേണുഗാന'ത്തിൽ സിംഹത്തെ അവതരിപ്പിച്ചതു് നായരെ അല്പം ചൊടിപ്പിച്ചു. അതു് മോഹിനിയാട്ടത്തിന്റെ പ്രതിഷ്ഠിതമായ ശൈലിയിൽ നിന്നുള്ള വ്യതിയാനമാണെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. കഥകളി താണ്ഡവമുൾക്കൊള്ളുന്ന ഒരു കലാശൈലിയായതിനാൽ അതിൽ സിംഹമാകാം. എന്നാൽ മോഹിനിയാട്ടത്തിൽ സിംഹത്തെ ഒരിക്കലും ചേർക്കാനേ പാടില്ലെന്നു് സഹൃദയനായ പ്രേക്ഷകന്റെ കണ്ണുകൾ തീർച്ചയായും പറയുമെന്നു് അദ്ദേഹം പറഞ്ഞു. മോഹിനിയാട്ടത്തിന്റെ കാര്യങ്ങൾ ഡെൽഹിയിലും ബോംബെയിലുമല്ല തീരുമാനിക്കേണ്ടതു്. മോഹിനിയാട്ടത്തിന്റെ രൂപത്തെപ്പററിയുള്ള സംശയം തീർക്കേണ്ടതു് കേരളത്തിൽത്തന്നെയാണെന്നും കലാമണ്ഡലം അതിന്റെ ചുമതല ഏറെറടുക്കണമെന്നും വിവാദം ആഗ്രഹിക്കുന്നില്ലെന്നു് പറഞ്ഞുകൊണ്ടുതന്നെ രാമചന്ദ്രൻനായർ പറഞ്ഞു.

കേരള സംഗീതത്തിനു് അതിന്റേതായ ഒരു ഗതിയന്ത്രമുണ്ടെന്നു് കാവാലം നാരായണപ്പണിക്കർ അഭിപ്രായപ്പെട്ടു. അതിന്റെ വിന്യാസത്തിൽ അടങ്ങിയിള്ള ഊർജ്ജം അതിന്റെ പ്രവർത്തനങ്ങൾ വ്യാപരിക്കുന്ന ഭൂമിശാസ്ത്രഭാഷാമേഖലകളിൽപ്പെട്ട മറെറല്ലാ കലാവിദ്യകളുടെയും ആന്തരവിന്യാസങ്ങളുമായി ജൈവമായ പാരസ്പരികബന്ധം പുലർത്തുന്നതാണ് കേരളത്തിലെ ലാസ്യനൃത്തമായ മോഹിനിയാട്ടം. ഗതിഘടനകൾ സോപാന സംഗീതത്തിലെ ഗമകങ്ങളോടും താളവിന്യാസങ്ങളോടും അഭേദ്യമായിബന്ധ



കലാമണ്ഡലം സത്യഭാമ



മോഹിനിയാട്ടം ക്ലാസിക്കൽ നൃത്തമല്ലെന്നോ? കലാമണ്ഡലം കല്യാണിക്കുട്ടിഅമ്മ



പ്പെടാതെ താമില്ല. ഇന്നത്തെ മോഹിനിയാട്ടത്തിൽ സോപാന സംഗീതത്തിന്റെ ഗതിക്രമങ്ങളും ഗമകവിധികളും താളപ്രയോഗങ്ങളും പ്രായേണ കുറഞ്ഞു കേൾക്കുന്നുള്ളു. ആ നൃത്തത്തിന് അടിസ്ഥാനപരമായി ഉണ്ടായിരിക്കേണ്ട ഘടനാഭദ്രത നഷ്ടമായിരിക്കുന്നു. ഇന്ന് കേരളീയ സംഗീതത്തിന്റെ പ്രാദേശിക സ്വഭാവം നിലനിർത്തിക്കൊണ്ടല്ലാതെ ഈ നൃത്തത്തിന്റെ ചാരുകളും കരണങ്ങളും വടിവുകളും എല്ലാം തനിമയോടെ പ്രദർശിപ്പിക്കാൻ കഴിയുന്നതല്ല. സിംഹത്തെപ്പററി സ്ത്രീ സ്ത്രീയുടെയും പുരുഷൻ പുരുഷന്റെയും ശബ്ദത്തിൽ പറയും. അതല്ലാതെ സ്ത്രീകളഭിനയിക്കുന്ന നൃത്തത്തിൽ

ട്ടത്തിൽ കടന്നു കൂടരുത്. മൗലികത വിടാതെ നൂതന ശൈലികളാവിഷ്കരിക്കണം. മോഹിനിയാട്ടത്തിൽ സിംഹത്തെ അവതരിപ്പിച്ചതിനെ പരാമർശിച്ച രാമചന്ദ്രൻനായരുടെ അഭിപ്രായത്തോട് അവർക്ക് യോജിപ്പില്ല. കവിയുടെ പദ്യത്തിലുള്ള സിംഹത്തിനെ അവതരിപ്പിക്കുന്നതിൽ അപാകതയുണ്ടെന്ന് തനിക്ക് തോന്നിയിട്ടില്ലെന്നവർ പറഞ്ഞു. ഇതു കാണിക്കുന്നതിലുള്ള തെറെറന്തെന്നും എന്തുകൊണ്ട് കാണിച്ചുകൂടായെന്നും പറയാത്തതെന്തെന്നും അവർ ചോദിച്ചുവെങ്കിലും ഉത്തരമുണ്ടായില്ല.

മോഹിനിയാട്ടത്തെ കേരളത്തിന് പുറത്തെത്തിച്ച ഡോ. കനക് റെലേ, ഈ കല ശാസ്ത്രനിബദ്ധമാണെന്ന് പറഞ്ഞു. അവരുടെ പ്രസംഗവും പ്രകടനവും കഥകളിയെപ്പോലെ മോഹിനിയാട്ടത്തിനും കേരളത്തിനു പുറത്ത് വളർന്നു വികസി

സ്ത്രീ സൗന്ദര്യത്തിന്റെ കോലാഹലമാണ് മോഹിനിയാട്ടമെന്ന് പി. കെ. ശിവശങ്കരപ്പിള്ള പറഞ്ഞു. തുള്ളലും കളിയും ആട്ടവും നമ്മുടെ ദൃശ്യകലാരൂപങ്ങളാണ്. അനേക സംസ്കാരങ്ങളുടെ സങ്കലനത്തിലൂടെ കല വളരുന്നു,

താൻ പറയുന്നത് മാത്രമാണ് ശരിയായിട്ടുള്ളതെന്ന് പരിഷ്കാരമോ മാററമോ വരുത്തുന്നവർ കരുതരുതെന്ന് ഗുരു ഗോപിനാഥ് പറഞ്ഞു. വിദഗ്ദ്ധ ഗുരുക്കന്മാരുടെ മേൽനോട്ടത്തിൽ ഒരു ശില്പശാല നടത്തി മോഹിനിയാട്ടത്തിനായി ഒരു രംഗ പ്രവർത്തന പദ്ധതിയുണ്ടാക്കണം.

സംഗീതത്തിന്റെ പ്രാദേശിക സ്വഭാവും തനതായ ശൈലിയും നിലനിറുത്തണമെന്ന കാവാലത്തിന്റെ അഭിപ്രായത്തെ നിർമ്മലാ പണിക്കർ ചോദ്യം ചെയ്തു. ഒരു നൃത്തശൈലിയിൽ പ്രധാനം അടിസ്ഥാന നിലകളിലെയും അംഗവി



ദേശീയ മോഹിനിയാട്ടമോ? ഭാരതി ശിവജി (ഇടത്ത്) കനക് റെലേ

സിംഹമെന്നൊരുവാക്ക് വന്നുകൂടായെങ്കിൽ ആ കലയ്ക്ക് നിലനില്ക്കാനാവുകയില്ലെന്നായിരുന്നു കാവാലത്തിന്റെ മറുപടി. കഥകളിയും കൃഷ്ണനാട്ടവും മോഹിനിയാട്ടവും ഒരേ മണ്ണിൽ നാമ്പെടുത്തു കലകളായിട്ടും ഓരോന്നിന്റെയും രൂപഭാവത്തിന്റെ സാമഞ്ജസ്യത്തിലൂടെ അതതിന്റെ ആത്മാവ് തന്നെയാണ് തെളിയുന്നത്. കഥകളിയിലെ മുദ്രകളും പദാർത്ഥാഭിനയവും ഗാനരീതിയും കൃഷ്ണനാട്ടത്തിൽ സന്നിവേശിപ്പിക്കാൻ അടുത്ത കാലത്ത് അപകടകരമായ ഒരു ശ്രമം ഗുരുവായൂർ ദേവസ്വത്തിൽ നടന്നുവെന്നു കാവാലം വെളിപ്പെടുത്തി.

കേരളീയ ജീവിത രീതികളുടെ ലാളിത്യവും സാരള്യവും ഒത്തിണങ്ങുന്നതാണ് മോഹിനിയാട്ടമെന്ന് കലാമണ്ഡലം ക്ഷേമാവതി പറഞ്ഞു. കൈയിൽ കിട്ടിയതും കാലിൽ തടഞ്ഞതുമൊക്കെ കൂട്ടിക്കെട്ടി ബാലേ എന്ന പേരിൽ അവതരിപ്പിച്ചു വരുന്ന സമ്പ്രദായം മോഹിനിയാ

ക്കാനാവുമെന്ന് തെളിയിക്കുന്നതായിരുന്നു.

നൃത്താചാര്യനായ ഗുരു ഗോപിനാഥിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന ചടങ്ങിൽ വേണുജിയും പ്രബന്ധം അവതരിപ്പിച്ചു.

ഏതെങ്കിലും ഒരു പ്രത്യേക സമ്പ്രദായത്തോട് ആവേശത്തോടെയുള്ള പിടിവാശി പാടില്ലെന്നാണ് സമാപന സമ്മേളനം ഉദ്ഘാടനം ചെയ്ത പി. ഭാസ്കരന്റെ അഭിപ്രായം.

നാട്യശാസ്ത്രം അടിസ്ഥാന നൃത്തതത്വമായതിനാൽ മററു കലകളിൽനിന്നും എന്തെങ്കിലും കടമെടുക്കുന്നതിൽ തെററില്ലെന്നായിരുന്നു 'തനിമ സംരക്ഷണക്കാർക്ക്'ഉള്ള വി. പി. ധനഞ്ജയന്റെ മറുപടി. മോഹിനിയാട്ടവും ഒരുതരത്തിൽ ഭരതനാട്യമാണ്. അതിനാൽ മറെറാരു നൃത്തരൂപത്തിൽനിന്ന് എന്തെങ്കിലും സ്വീകരിക്കുന്നതിലദ്ദേഹത്തിന് യാതൊരു എതിർപ്പുമില്ല.

ക്ഷേപങ്ങളിലെയും തനതായ ശൈലി നിലനിറുത്തുകയാണ്. ഒരു നൃത്തശൈലിയെ മറെറാന്നിൽനിന്ന് വേർ തിരിക്കുന്നത് അംഗ വിക്ഷേപങ്ങളാണ്. മോഹിനിയാട്ടനൃത്തസങ്കേതങ്ങളുടെ അടിസ്ഥാന സങ്കേതങ്ങളിൽനിന്നും കനക്റിലേ വളരെ അകന്നുപോയിരിക്കുന്നു. അവരുടെ നൃത്തത്തെ മോഹിനിയാട്ടമെന്ന് വിളിക്കാനാവില്ലെന്നും ശ്രീമതി പണിക്കർ പറഞ്ഞു.

തുടർന്ന് ഭാരതിശിവജിയും കലാമണ്ഡലം കല്യാണിക്കുട്ടിയമ്മയും ലക്ചർ ഡെമോൺസ്ട്രേഷൻ നടത്തി.

ദേശീയ മോഹിനിയാട്ട മേള എല്ലാംകൊണ്ടും ശ്രദ്ധേയമായി. മുടിയാട്ടം മുതൽ കൂടിയാട്ടം വരെ ഒരു വലിയ ഗാന നൃത്ത താള മേള ശൈലിയുടെ പൈതൃകം കേരളത്തിനുണ്ട്. അതു സമാഹരിച്ച് ഒരു അനുക്രമണിക തയ്യാറാക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു.





## ഇ. വി. ശ്രീധരൻ

# ഒരു മരണവാർത്ത

എന്റെ സിഗരററുവലി കൂടിയ ഒരു ദിവസമായിരുന്നു അതു്. ഇങ്ങനെയുള്ള ദിവസങ്ങളിൽ തനിച്ചിരിക്കാൻ കിട്ടുന്ന സമയത്തു് ഞാൻ ആലോചിക്കുന്നതു് മരണത്തെക്കുറിച്ചായിരിക്കും.

കലം തുടച്ച തുണിയുടെ രൂപത്തിൽ എന്റെ ശ്വാസകോശം കൺമുമ്പിൽ വന്നു നിൽക്കും. സിഗരററു തുലച്ചുവിട്ട എന്റെ നെഞ്ചിനകം കുടതുറന്നു പുറത്തിറങ്ങും. പക്ഷേ, അപ്പോഴും ഞാൻ സിഗരററ് വലിച്ചുകൊണ്ടിരിക്കുകതന്നെയാവും.

സിഗരററ് എന്ന ശാപത്തെക്കുറിച്ചാലോചിച്ച് വല്ലാതെ വ്യാകുലപ്പെട്ട ഒരു ദിവസം.

ഓരോ സിഗരററിന്റെയും ലാസ്റ്റ് പഫിനുശേഷം ഞാൻ എന്റെ ശ്വാസകോശത്തോട് സൗമ്യമായി പറയുന്നു—ആഫ്ററർആം ദിസ് ഈസ് എ പ്ലഷർ.

അങ്ങനെ സമാധാനപ്പെട്ടും, ഒന്നിനുപിറകെ മറെറാന്നായി സിഗരററു വലിച്ചുതള്ളിക്കൊണ്ടും ലോക്കൽ പേജിലേക്കുള്ള വാർത്തകൾ എഴുതിക്കൊണ്ടിരിക്കുമ്പോഴാണ് ഒരു മരണവാർത്തയുമായി ക്ഷീണിച്ചുവശനായ ആ ചെറുപ്പക്കാരൻ എന്റെ മുമ്പിൽ വന്നുനിന്നു കൈകൂപ്പിയതു്.

മരണവാർത്ത വാങ്ങിവച്ച്, അയാളോടൊന്നു ചെറുങ്ങനെ ചിരിച്ച്, ഞാൻ എന്റെ ജോലിയിൽ വ്യാപൃതനായി. കുറെനേരം എന്തൊക്കെയോ എഴുതിക്കൂട്ടി, ഒന്നു തലയുയർത്തി നോക്കിയപ്പോഴാണ് ആരുടെയോ മരണവാർത്തയും കൊണ്ടു വന്ന ആ ചെറുപ്പക്കാരൻ പോയിട്ടില്ലെന്നു ഞാനറിയുന്നതു്. ആ പാവം ചെറുപ്പക്കാരൻ ദയനീയമായി എന്നെ നോക്കി നില്ക്കുകയായിരുന്നു. എനിക്ക് അയാളോട് ഒരുതരം അനുകമ്പ തോന്നി. ഒരു പക്ഷേ, മരിച്ച ആൾ, അയാളുടെ ബന്ധുവായിരിക്കണം. അയാൾക്ക് കേൾക്കാനാവില്ലെങ്കിലും ഞാൻ അയാളോട് പറയുകയായിരുന്നു. സ്നേഹിതാ...എനിക്ക് ഇതാരുടെയോ ഒരു മരണം മാത്രമാണ്.

നിങ്ങൾ എന്താണിവിടെ കാത്തിരിക്കുന്നതെന്ന് ഞാൻ അയാളോട് ചോദിച്ചു. അയാൾക്കൊന്നും പറയാൻ കഴിയുന്നുണ്ടായിരുന്നില്ല. വാക്കുകൾ അയാളുടെ തൊണ്ടയിലെവിടെയോ പോയൊളിച്ചിരിക്കുകയാണെന്ന് എനിക്കു മനസ്സിലായി. ഹൃദയം മുറിഞ്ഞുപോകുന്ന വേദനകൾ വന്നുപെടുമ്പോൾ വാക്കുകൾ നിസ്സഹായരായി ചുരുണ്ടുകൂടുന്നു. ഞാൻ പറഞ്ഞു—നിങ്ങൾതന്ന മരണവാർത്ത ഇന്നുതന്നെ കൊടുക്കാം.

എന്നിട്ട്, ഞാൻ അയാളെ ഒന്നു സൂക്ഷിച്ചുനോക്കി. മെലിഞ്ഞു്, അലസനായ, താടിവച്ച ഒരു ചെറുപ്പക്കാരൻ. അയാൾ ഒരു കണക്കിൽ, എന്നെപ്പോലെയുണ്ട്. അയാളുടെ രൂപവും നില്പും എന്റെ മനസ്സിൽ വല്ലാത്തൊരസ്വസ്ഥത സൃഷ്ടിക്കുകയായിരുന്നു.

മിണ്ടാതെ ഇറങ്ങിപ്പോയ അയാൾ ഗേററു കടന്നു വെളിയിലെത്തിയപ്പോൾ ഞാൻ ആ മരണവാർത്ത വായിച്ചുനോക്കി. ഒരു മരണവാർത്തയുടെ രൂപം അതിനുണ്ടായിരുന്നില്ല. നഗരത്തിൽ അലഞ്ഞുനടക്കാറുള്ള ജിനചന്ദ്രൻ എന്ന ഒരു യുവാവ് ഇന്നലെ വൈകുന്നേരം അയാളുടെ മുറിയിൽ മരിച്ചുകിടക്കുന്നതു കണ്ടു. മുറി അകത്തുനിന്നു പൂട്ടിയിട്ടുണ്ട്. അതൊരാത്മഹത്യയല്ലെന്നു ബോദ്ധ്യപ്പെട്ട നാലഞ്ചു യുവാക്കൾ ചേർന്ന് ജിനചന്ദ്രന്റെ ശവം സംസ്കരിച്ചു. ശവസംസ്കാരത്തിൽ പങ്കെടുക്കാൻ ആ നാലഞ്ചുപേരേ ഉണ്ടായിരുന്നുള്ളൂ. ജിനചന്ദ്രന്റെ വീടും നാടും എവിടെയാണെന്നാർക്കും അറിഞ്ഞുകൂടാ. ജിനചന്ദ്രനെ ഈ നഗരത്തിൽ കണ്ടുതുടങ്ങിയിട്ട് രണ്ടുവർഷത്തോളമായി. ആളെ കണ്ടാൽ ഒരെഴുത്തുകാരനോ, ചിത്രകാരനോ, ചിന്തകനോ ആണെന്നൊക്കെ തോന്നിപ്പിക്കും. എന്നാൽ, അയാൾ അതൊന്നുമായിരുന്നില്ല. ജിനചന്ദ്രന്റെ മുറിയിൽ അയാളുടെ നാലു ജോഡി വസ്ത്രങ്ങളല്ലാതെ മറെറാന്നുമില്ലായിരുന്നു. നിരത്തുവക്കിലെ തട്ടുകടകളിൽ നിന്നാണ് അയാൾ ചിലപ്പോഴൊക്കെ ആഹാരം കഴിക്കുന്നതു്. അതെ, അയാൾ ചിലപ്പോഴേ ആഹാരം കഴിക്കാറുള്ളൂ. സ്വന്തം ജീവിതത്തെക്കുറിച്ച് എപ്പോഴെങ്കിലും ചിന്തിച്ച ഒരാളായിരുന്നില്ല ജിനചന്ദ്രൻ. പ്രഭാതങ്ങളും പ്രദോഷങ്ങളും നഷ്ടപ്പെട്ട ഒരാളായിരുന്നു ജിനചന്ദ്രൻ. പല പല പാതകളിലൂടെ പകൽ മുഴുവൻ അയാൾ നടന്നുപോയതു് എന്തിനാണെന്ന് ജിനചന്ദ്രനറിയില്ലായിരുന്നു. നിത്യവും രാവിലെ കുളിക്കുന്ന സ്വഭാവംപോലും ജിനചന്ദ്രനുണ്ടായിരുന്നില്ല. ജിനചന്ദ്രൻ ആരോടെങ്കിലും ചിരിക്കുന്നതു് ഇതുവരെ ആരും കണ്ടിട്ടില്ല. അയാൾ ഈ ഭൂമിയിൽ ജീവിക്കുകയാണെന്ന് അയാൾ അംഗീകരിച്ചിട്ടില്ലെന്നു തോന്നുന്നു. സദാ, എന്തിനെക്കുറിച്ചോ ചിന്തിച്ചുകൊണ്ടാണ് ആ യുവാവ് നടക്കാറ്. ഭാവിയിലെ ഒരു ദാർശനികന്റെ മുഖമായിരുന്നു ആ യുവാവിന്റേതു്. പക്ഷേ, ജിനചന്ദ്രൻ ജീവിച്ചതും മരിച്ചതും എന്തിനാണെന്ന് ആർക്കുമറിഞ്ഞുകൂടാ.

ഞാൻ ആ വിചിത്രമായ മരണവാർത്തയുടെ മുമ്പിൽ കുറെനേരമിരുന്നു. ആ മരണവാർത്ത എന്നെ സിഗരററിലേക്കടുപ്പിക്കുകയായിരുന്നു.

പതിന്നാലുകൊല്ലമായി ഒരു പത്രമാപ്പീസിലിരുന്നു ഞാൻ എഴുതിയ മരണവാർത്തകൾക്ക് കണക്കില്ല. ഈയിടെയായി, ദിവസവും മരണവാർത്തകൾ എഴുതുന്നവനാണ് ഞാൻ. ഇത്ര വിചിത്രമായ ഒരു മരണവാർത്ത ഇതുവരെ എന്റെ കൈയിൽ വന്നു പെട്ടിട്ടില്ല. ഈ വരികളിൽനിന്ന് എങ്ങനെയാണൊരു മരണവാർത്തയുണ്ടാക്കുക. അതോർത്തപ്പോൾ എന്റെ ഉള്ളിലൊരു ചിരിയുറി. പക്ഷേ, അങ്ങനെ കുറെനേരം ആ ചിരിയെ നിലനിറുത്താൻ എനിക്കു കഴിഞ്ഞില്ല. ഞാൻ കണ്ടിട്ടില്ലാത്ത ജിനചന്ദ്രന്റെ ദയനീയമായ ഒരു ചിത്രം എന്റെ മുമ്പിൽ തെളിഞ്ഞുവരികയായിരുന്നു. ടെലിപ്രിൻററിനടുത്തുകൂടി ഭാവിയിലെ ഒരു ദാർശനികനെപ്പോലെ ജിനചന്ദ്രൻ നടന്നുവരുന്നതു ഞാൻ കണ്ടു. ഞാൻ കണ്ടിട്ടില്ലാത്ത ജിനചന്ദ്രൻ, മററാർക്കും കാണാൻ കഴിയാത്ത വിധത്തിൽ എന്റെ മുമ്പിൽവന്നു നില്ക്കുകയായിരുന്നു. സിഗരററ് ആഞ്ഞാഞ്ഞു് വലിച്ചുകൊണ്ട് ഞാൻ ഓർത്തു—ഇതെന്തൊരു കഷ്ടമാണ്. ഇതെന്തൊരു ഭ്രാന്താണ് എന്റെ ജീവിതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതു്! മറെറാരിക്കലുമില്ലാത്തവിധത്തിൽ, ഏതോ ഒരു മരണവാർത്തയിൽനിന്ന് മരിച്ചമനുഷ്യൻ എഴുന്നേററുവന്ന് എന്റെ മുമ്പിലൂടെ ഇങ്ങനെ നടക്കുക. എന്റെ ഇപ്പോഴത്തെ അവസ്ഥ ആരറിയുന്നു. മനസ്സിലെ ജീവിതത്തിന്റെ ധർമ്മസങ്കടങ്ങൾ ആരറിയുന്നു? ജീവിതം മുഴുവൻ എന്റെ സിമോൺ ദ ബൊവ്വാർ ആകാമെന്ന് തമാശയായി സമ്മതിച്ച സ്ത്രീയെ ഫോണിലൂടെ വിളിച്ചു. എന്റെ മുമ്പിലുള്ള മരണവാർത്തയെക്കുറിച്ച് അവളോട് പറഞ്ഞു. അവൾ തീരെ താല്പര്യമില്ലാതെയാണ് എല്ലാം മൂളികേട്ടതു്. ജിനചന്ദ്രൻ എന്റെ മുമ്പിൽ നില്ക്കുന്ന കാര്യവും ഞാൻ പറഞ്ഞു. അവളുടെ എലത്താളമടിപോലുള്ള ചിരി കാതിലൂടെ എന്റെ തലയോട്ടിലേക്കിരമ്പിക്കയറി. യു ആർ മാഡ്...മാഡ്...മാഡ് എന്നുപറഞ്ഞുകൊണ്ട് അവൾ സംസാരം നിറുത്തി.

എന്റെ വിരലിനിടയിൽ എരിയുന്ന സിഗരററ് ശ്രദ്ധിച്ചുകൊണ്ടിരുന്ന കീഴ്‌വനായ പ്രൂഫ്റീഡർ സ്വാമിനാഥൻ ഉപദേശിച്ചു—മനുഷ്യന്റെ പുകവലിയെ

അപമാനിക്കുന്ന രീതിയിലാണ് നിങ്ങൾ സിഗരറ്റ് വലിക്കുന്നത്. നിങ്ങളുടെ കൈകളിൽ സിഗരറ്റിന്റെ പേര് മരണമെന്നാണ്. സിഗരറ്റ് വലിച്ച് മനുഷ്യായുസ്സ് ഒടുക്കിക്കളയുന്നതിൽ നിങ്ങൾ വല്ല അർത്ഥവും കാണുന്നുണ്ടെങ്കിൽ എന്നോട് ക്ഷമിക്കൂ, എനിക്കൊന്നും പറയാനില്ല.

പക്ഷേ, ഞാൻ തികച്ചും ജിനചന്ദ്രന്റെ ലോകത്തായിരുന്നു. എന്നെപ്പോലെ നിസ്സാരനാണ് ജിനചന്ദ്രൻ. അവൻ എന്നെപ്പോലെ നിസ്സഹായനാണ്. ഞാൻ ജിനചന്ദ്രനായി എന്റെ മുമ്പിൽ നിൽക്കുകയായിരുന്നു. എന്റെ കട്ടികൂടിയ മീശ ജിനചന്ദ്രന്റെ മുഖത്തുമുണ്ട്. ജിനചന്ദ്രനുള്ളതും എന്റേതുപോലുള്ള വരണ്ട ചുണ്ടുകൾ തന്നെ. അയാൾ എന്നെപ്പോലെ ഏകാന്തനായിരുന്നിരിക്കണം. എന്റെ അമ്മയെപ്പോലുള്ള ഏതോ പാവപ്പെട്ട അമ്മയുടെ മകനായിരുന്നിരിക്കണം.

ജിനചന്ദ്രന്റെ മരണവാർത്ത ഞാൻ മടക്കി പോക്കറ്റിലിട്ടു. എനിക്കെന്തുപറ്റി? ഞാൻ മറ്റൊന്നിനെക്കുറിച്ചും ആലോചിച്ചിരിക്കേണ്ടുന്ന സമയമല്ലിത്. പത്രത്തിന്റെ ഒരുപുറം നിറയ്ക്കാനുള്ള വാർത്തകൾ ഇനിയും എന്റെ കൈയിലൂടെ കടന്നുപോകണം. പൊടുന്നനെ ഞാനൊരു യന്ത്രമായി മാറി. തലക്കെട്ടുകളും ടൈപ്പിന്റെ ജാതികളും നിയന്ത്രിക്കുന്ന യാന്ത്രികമായ ജോലിക്കിടയിലും ജിനചന്ദ്രൻ എന്റെ മനസ്സിൽനിന്നൊഴിഞ്ഞില്ല. അഞ്ചുമരണവാർത്തകൾ അന്നും ഞാൻ എഴുതിയിരുന്നു. മരണവാർത്തകൾക്കു മുമ്പിലാണ് എന്റെ പേന ഏറ്റവും നിർവ്വികാരമായി പ്രവർത്തിക്കുന്നത്. മരണ വാർത്തകളിലെ അലങ്കാരങ്ങൾ അരിഞ്ഞുകളയാൻ എന്റെ പേന പ്രത്യേകം പരിശീലനം നേടിയിട്ടുണ്ട്.

പത്രത്തിന്റെ ഒരുപുറം നിറച്ചുകൊടുത്തതിനുശേഷം ജിനചന്ദ്രന്റെ മരണവാർത്ത ഒരിക്കൽക്കൂടി പോക്കറ്റിൽ നിന്നെടുത്തു വായിച്ചു. ഞാൻ ആലോചിക്കുകയായിരുന്നു—ജിനചന്ദ്രന്റെ മരണവാർത്ത പത്രമാഫീസിൽ നേരിട്ടുകൊണ്ടുവരണമെങ്കിൽ ആ ചെറുപ്പക്കാരന് ജിനചന്ദ്രനോട് ഏതെങ്കിലുംവിധത്തിലുള്ള അടുപ്പംകാണണ്ടേ? എനിക്ക് വേണമെങ്കിൽ ഈ കുറിപ്പിൽനിന്ന് ഒരു മരണവാർത്തയുണ്ടാക്കാം. ഞാൻ ആ കുറിപ്പെടുത്തു മുമ്പിൽവച്ചു. ജിനചന്ദ്രന്റെ മരണവാർത്ത എഴുതിനോക്കി. പക്ഷേ, എന്റെ പേന വിറയ്ക്കുകയായിരുന്നു. സാധാരണപോലെ മരണവാർത്തയെഴുതാനുപയോഗിക്കുന്ന വാചകങ്ങളൊന്നും എന്റെ പേനത്തുമ്പിൽ വരുന്നില്ല. എന്റെ പേനയ്ക്കും എനിക്കും എന്തുപറ്റി? ഒന്നും ചെയ്യാനാവാതെ ആ മരണവാർത്ത ഞാൻ വീണ്ടും പോക്കറ്റിലിട്ടു. പിന്നെ, ഞാൻ ആലോചിച്ചു. ഏതോ ഒരു ചെറുപ്പക്കാരൻ, ഏതോ ഒരു ജിനചന്ദ്രന്റെ മരണവാർത്ത എഴുതിക്കൊണ്ടുവന്നാൽ എങ്ങനെയാണ് പത്രത്തിൽ കൊടുക്കുക. ഒരുപക്ഷേ, ആ ചെറുപ്പക്കാരന് മരണവാർത്തയെഴുതി ശീലമുണ്ടാവില്ല. എന്റെ നെഞ്ചിനകത്താകെ ഒരു പിരിമുറുക്കം അനുഭവപ്പെട്ടു. അപ്പോൾ കഴിക്കാനുള്ള വാലിയം ഞാൻ കരുതിവച്ചിരുന്നു. മനസ്സിനെ ഏതാനും സമയം ശാന്തിനികേതനമാക്കി മാറ്റുന്ന ഋഷീശ്വരനാണ് വാലിയമെന്നുപദേശിച്ചുതന്ന ഡോക്ടർക്ക് എന്നെ നന്നായറിയാം. ജീവിതത്തിലേക്ക് ടെൻഷനെ വിളിച്ചുവരുത്തി, മരണത്തിലേക്കുള്ള ദൂരം കുറയ്ക്കുന്ന ആളാണ് ഞാനെന്ന് ഡോക്ടർ പറയാറുണ്ട്. അയാൾ പറയുന്നത് എത്ര ശരിയാണ്!

പത്രത്തിന്റെ ഫസ്റ്റ് എഡിഷൻ ഇറങ്ങിയ ഉടനെ ഞാൻ ഈ മരണവാർത്തയെക്കുറിച്ച് സിറ്റിബ്യൂറോയിൽ വിളിച്ചന്വേഷിച്ചു. അവിടെ അങ്ങനെയൊരു വാർത്ത വന്നിട്ടുണ്ടായിരുന്നില്ല. അതിനുശേഷം ഞാൻ നഗരത്തിലെ എല്ലാ പൊലീസ്സ്റ്റേഷനിലും വിളിച്ചു. ജിനചന്ദ്രന്റെ മരണം സിറ്റിയിലെ ഒരു പൊലീസ്സ്റ്റേഷനിലുമറിഞ്ഞിട്ടില്ല. എന്റെ സ്നേഹിതനായ ഒരു സബ്ബ് ഇൻസ്പെക്ടർക്ക് ജിനചന്ദ്രന്റെ മരണവാർത്ത വായിച്ചുകേൾപ്പിച്ചുകൊടുത്തു. അയാൾ അതുകേട്ട് പൊട്ടിച്ചിരിച്ചു. എന്നെ വിഡ്ഢിയാക്കുന്ന ഒരു ചിരി. നിങ്ങൾക്ക് ഒരു വേസ്റ്റ്പേപ്പർ ബാസ്കറ്റില്ലേ എന്ന ചോദ്യത്തിന്റെ ധ്വനിയുണ്ടായിരുന്നു ആ ചിരിയിൽ. ഞാൻ പറഞ്ഞു: ''നിത്യവും വിചിത്രമായ വാർത്തകളിലൂടെ കടന്നുപോകുന്നവനാണ് ഞാൻ. മരണവും കൊലപാതകവും ബലാൽസംഗവുമൊക്കെ വായിച്ചു വായിച്ച് മരവിച്ചുപോയവനാണ് ഞാൻ. വാർത്തകൾ ഇന്ന് എനിക്കു ചിരിക്കാനോ, കരയാനോ, അത്ഭുതംകൊള്ളാനോ ഉള്ളതല്ല. ഇന്നതെന്റെ വെറും പച്ചരിമാർഗ്ഗമാണ്.

ജിനചന്ദ്രന്റെ മരണവാർത്ത മനസ്സിൽനിന്നുമായ്ച്ചുകളയാൻ അന്നു രാത്രി ഞാൻ ഭഗവദ്ഗീത വായിച്ചു. ഞാൻ ഭഗവദ്ഗീതയിൽ കണ്ണുറപ്പിച്ചിരിക്കുന്നത് എന്റെ അമ്മ കണ്ടു. അമ്മ ഒന്നു രണ്ടു തവണ എന്റെ അടുത്തുവന്ന് മുഖം സൂക്ഷിച്ചുനോക്കി. നീ എന്താണിപ്പോൾ ഗീത വായിക്കുന്നതെന്ന് അമ്മ ചോദിച്ചില്ല. പക്ഷേ, ആ ചോദ്യം അമ്മയുടെ കണ്ണിലുണ്ടായിരുന്നു.

പിറ്റേദിവസം കാലത്തു തന്നെ ഞാൻ മറ്റു പത്രങ്ങളെല്ലാം പരിശോധിച്ചു. ഒരു പത്രത്തിലും അങ്ങനെയൊരു മരണവാർത്ത കാണാനില്ലായിരുന്നു. വട്ടുപിടിച്ച ഒരുവനായിരിക്കണം ജിനചന്ദ്രന്റെ മരണവാർത്തയുമായി വന്ന ആ ചെറുപ്പക്കാരൻ. പക്ഷേ, ഈ നഗരത്തിൽ എത്ര വട്ടുപിടിച്ച ചെറുപ്പക്കാരുണ്ട്. അവരാരും ഇന്നേവരെ ഇങ്ങനെയൊരു വാർത്ത എഴുതിക്കൊണ്ടു വന്നിട്ടില്ലല്ലോ. ലോകം മാറുന്നതനുസരിച്ച് ഭ്രാന്തിന്റെ ഭാവങ്ങളും മാറുകയാവണം.

അന്നു ഞാൻ ഓഫീസിലേക്കു പുറപ്പെടുമ്പോൾ അമ്മ പറഞ്ഞു: നിന്റെ മനസ്സിന്റെ ശാന്തി നഷ്ടപ്പെടുന്നുണ്ട്.

വെറുമൊരു സാധാരണ മനുഷ്യനായ എന്റെ മനസ്സിന്റെ ശാന്തി എങ്ങനെയാണ് നഷ്ടപ്പെടുന്നതെന്ന് എനിക്കറിഞ്ഞുകൂടാ. എല്ലാവരും അവരുടേതായ അശാന്തിയും പേറിയാണ് നടക്കുന്നതെന്നു വിശ്വസിക്കുന്നത് എന്റെ ഈ അവസ്ഥയ്ക്ക് ഒരു പരിഹാരവുമല്ല.

എന്റെ ബസ്സ്റ്റോപ്പിൽ എന്റെ സിമോൺ ദ ബൊവ്വാറുമുണ്ടായിരുന്നു. അവൾ പതിവിലേറെ ഉന്മേഷവതിയായിരുന്നു. അവൾ നിയന്ത്രണമില്ലാതെ ചിരിക്കുന്നതു കണ്ടപ്പോൾ എനിക്ക് അമർഷം തോന്നി. എന്നെ അവൾ പരിഹസിക്കുകയാണ്. ജിനചന്ദ്രന്റെ മരണ



വാർത്ത കൊടുത്തില്ലേയെന്നവൾ ചോദിച്ചു. അത്രനേരവും ചിരിച്ചുകൊണ്ടിരുന്നവൾ അവളുടെ മനസ്സിലെ സ്നേഹംകൊണ്ട് പെട്ടെന്ന് എന്നെ ഉഴിയുന്നതുപോലെ തോന്നി. ഓ സ്നേഹം—ഞാൻ മൂടൽമഞ്ഞിലകപ്പെടുന്നു. അവൾ പറഞ്ഞു: ''നിങ്ങൾ സിഗരറ്റുവലി കുറയ്ക്കണം. കിട്ടുന്ന ശമ്പളത്തിൽ പാതി സിഗരറ്റുവലിച്ചു തീർക്കുന്നു. ജീവിതത്തെ ഒന്നു നിയന്ത്രിക്കുകതന്നെവേണം. ഇങ്ങനെ പോയാൽ ജീവിതത്തെ എവിടെയും പിടിച്ചുകെട്ടാനാവില്ല. ഈയിടെയായി നിങ്ങൾ നഗരത്തിലെ പല ബാറുകളിലും കയറിയിറങ്ങുന്നുണ്ടെന്നെനിക്കറിയാം.

അവളെ ആ ബസ്സ്റ്റോപ്പിൽ ഉപേക്ഷിച്ച്, എന്റെ ബസ്സിനെ കാത്തുനില്ക്കാതെ ഞാൻ നടന്നു. ശരിയാണ്, അവൾ പറയുന്നതു ശരിയാണ്. മണ്ണിലെ സത്യം കൂടുതലറിയുന്നത് പെണ്ണിനാണ്.

സിഗരറ്റ്‌വലി നിറുത്തണമെന്നൊക്കെ ഞാനും ആലോചിച്ചു. അങ്ങനെയെല്ലാം രാവിലെ തീരുമാനിച്ചെങ്കിലും അന്നും ഞാൻ നാലുപാക്കറ്റോളം സിഗരറ്റ് വലിച്ചു. എന്നിട്ടോർത്തു. ആയുസ്സിന്റെ ദൈർഘ്യം കുറയുമെന്നല്ലേയുള്ളു. കൂടിയാലും അതെത്ര കൂടും? സിഗരറ്റ് വലിക്കാത്തവരെല്ലാം ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ മരിക്കുന്നവരാണോ?

ഞാൻ ജോലിയിൽ മുഴുകി. വാർത്തകൾ എഡിറ്റുചെയ്തു പ്രസ്സിലേക്കയയ്ക്കുകയും അന്നത്തെ പത്രങ്ങളോരോന്നായി ഇടയ്ക്കിടെ വായിക്കുകയും ചെയ്തു. അതിനിടയിൽ തലേന്നു വന്ന ആ വിചിത്രമായ മരണവാർത്തയെപ്പറ്റി ആരോടൊക്കെയോ പറയുകയും അവരോടൊപ്പം ചിരിക്കുകയും ചെയ്തു.

എന്നാൽ, അന്നു വൈകുന്നേരം അഞ്ചരമണിക്ക് സിറ്റി ബ്യൂറോയിൽ നിന്ന് ഒരു മരണവാർത്ത വന്നപ്പോൾ ഞാൻ അന്ധാളിച്ചുപോയി. 'അത് ജിനചന്ദ്രന്റെ മരണവാർത്തയായിരുന്നു. വാർത്ത ഫോണിലൂടെ എഴുതിയെടുത്തത് ഞാൻ തന്നെയായിരുന്നു. ഞാൻ ആകെ തളരുകയായിരുന്നു. കോർപ്പറേഷൻ ബസ്സ്റ്റാൻഡിനടുത്തുള്ള ഒരു മാസവാടക ലോഡ്ജിലെ പതിന്നാലാം നമ്പർ മുറിയിൽ ഇന്ന് ജിനചന്ദ്രൻ എന്ന ചെറുപ്പക്കാരൻ മരിച്ച നിലയിൽ കാണപ്പെട്ടു. മുറി അകത്തുനിന്ന് അടച്ചിട്ടുണ്ടായിരുന്നു. പൊലീസിന്റെ സാന്നിദ്ധ്യത്തിൽ ലോഡ്ജിന്റെ ഉടമ മുറി തുറന്നു. ജിനചന്ദ്രന്റെ മരണം ആത്മഹത്യയാണെന്ന് പൊലീസ് കരുതുന്നില്ല. രണ്ടു വർഷത്തോളമായി ജിനചന്ദ്രൻ ഈ ലോഡ്ജിലാണ് താമസമെങ്കിലും അയാളെപ്പറ്റി ആർക്കും ഒരു വിവരവുമില്ല. ഇന്നു രാവിലെയും അയാളെ ലോഡ്ജിലെ അന്തേവാസികൾ പുറത്തൊക്കെ കണ്ടിരുന്നു.

ഞാൻ ആ വാർത്ത എങ്ങനെ എഴുതിയെടുത്തുവെന്നെനിക്ക് അറിഞ്ഞുകൂടാ. ആ വാർത്തയുടെ മുമ്പിൽ ഞാൻ [illegible]പോയി. മിനിഞ്ഞാന്ന് മരിച്ച ജിനചന്ദ്രൻ ഇന്നും മരിക്കുകയോ?

സിറ്റി ബ്യൂറോയിലെ റിപ്പോർട്ടറോട് ജിനചന്ദ്രൻ മരിച്ചുകിടക്കുന്ന ലോഡ്ജ് ഒന്നു സന്ദർശിക്കാൻ ഞാൻ ആവശ്യപ്പെട്ടു. അയാൾ അതിനകം സ്ഥലം സന്ദർശിച്ചിട്ടുണ്ടായിരുന്നുവെന്ന് എന്നെ അറിയിച്ചു. ജിനചന്ദ്രൻ താടി നീട്ടിയിട്ടുണ്ടോ എന്ന് ഞാൻ ചോദിച്ചു. അതെ, താടിവച്ച ഒരു ചെറുപ്പക്കാരൻ.

അന്ന് ജിനചന്ദ്രന്റെ മരണവാർത്തയും കൊണ്ടുവന്ന ചെറുപ്പക്കാരനും താടിയുണ്ടായിരുന്നു. എനിക്കും താടിയുണ്ടല്ലോ. മെലിഞ്ഞ ശരീരമാണോ? അതെ, മെലിഞ്ഞശരീരം. ഞാനും മെലിഞ്ഞിട്ടാണല്ലോ. കറുത്തയാളാണോ? അതെ, കറുത്തുണങ്ങിപ്പോയ ഒരു മനുഷ്യൻ. ഞാനും അങ്ങനെയൊരുത്തനാണല്ലോ.

എന്തിനാണിതെല്ലാം അന്വേഷിക്കുന്നതെന്ന് ഞങ്ങളുടെ റിപ്പോർട്ടർ എന്നോട് ഇങ്ങോട്ടു ചോദിച്ചു. ഞാൻ അയാളോട് ഇങ്ങനെ പറഞ്ഞു: ''അത് ഞാനാണോ എന്നു സംശയമുള്ളതുകൊണ്ടാണ്.''

എന്നിട്ട് ഞാൻ അനങ്ങാതെ ഒരിടത്തിരുന്നു. അങ്ങനെ അധികനേരമിരിക്കാൻ എനിക്കവകാശമില്ല. ഞാൻ ജിനചന്ദ്രന്റെ മരണവാർത്ത എഴുതി. ''മരിക്കുന്നതിനുമുമ്പേ സ്വന്തം മരണവാർത്തയെഴുതുന്ന മനുഷ്യരെക്കൊണ്ട് ഈ ഭൂമി നിറയാൻ പോകുന്നു''വെന്ന വാചകവും ആ വാർത്തയിലുണ്ടായിരുന്നു. അത് പത്രത്തിൽ അച്ചടിച്ചുവരില്ലെന്നെനിക്കറിയാം. എന്നാലും ഈ സത്യം ഞാൻ എവിടെയെങ്കിലും എഴുതേണ്ടതല്ലേ?



ടി. രാമദാസ്

# യാത്ര

പണ്ടൊരിക്കൽ ഇവിടെ വന്നിട്ടുണ്ട്.

മറവികളിൽ ആണ്ടുകിടക്കുന്ന വഴിത്താരകൾക്ക് പുനർജീവൻ കൊടുക്കുന്ന ഓർമ്മകളുടെ വളഞ്ഞു പുളഞ്ഞു കിടക്കുന്ന ഊടുവഴികളും കയററിറക്കങ്ങളും.

പള്ളിമുററത്ത് ബസ്സിറങ്ങിയപ്പോൾ ആരോടും ചോദിക്കേണ്ടിവന്നില്ല. നാലു കാലുകളിൽ താങ്ങിനിന്ന പെട്ടിപ്പീടികയുടെ വശത്തുകൂടെ ഒലിച്ചുപോകുന്ന ഓർമ്മകളുടെ ഒററയടിപ്പാത തന്റെ വരവിനായി കാത്തുകിടന്നിരിക്കണം.

നീണ്ട യാത്രയായതുകൊണ്ട് നന്നേ മുഷിഞ്ഞുപോയിരുന്നു. വഴിമുക്കിലുള്ള അഴിയടിച്ച ചായക്കടയിലെ ആടുന്ന ബെഞ്ചിൽ കയറിയിരുന്നപ്പോൾ മുറിക്കയ്യൻ ബനിയനിട്ട മെലിഞ്ഞുനീണ്ട വൃദ്ധൻ മുന്നിൽവന്നു മുരടനക്കി:

''പാലില്ല; കട്ടനടിക്കട്ടെ?''

''ഓ. ആയിക്കോട്ടെ.''

കപ്പിഗ്ലാസ്സിൽ ആവിപാറുന്ന കട്ടൻ തേയിലയോടൊപ്പം ചോദിക്കാതെ തന്നെ അയാൾ വാടിയ വാഴയിലയിൽ രണ്ടു വടകളും കൊണ്ടുവച്ചു. തണുത്തു വിറങ്ങലിച്ച പരിപ്പുവടയും മധുരം തീണ്ടാത്ത കടുത്ത തേയിലച്ചൂടും ഉൾക്കൊണ്ടപ്പോൾ, നീണ്ട യാത്രയ്ക്കിടയിൽ മനസ്സിൽ അടർന്നുവീണ മടുപ്പിന്റെ കരിയിലകൾ പറന്നുപോയി.

ഈ യാത്രയും തുടങ്ങിയ നാടും വീടും എല്ലാം ഒരു വിസ്മൃതിയുടെ ഇടത്താവളം. ഇനി തേടുമ്പോൾ മനസ്സിലുണരുന്ന നേരമ്പോക്കുകളിൽ നഷ്ടപ്പെടുന്ന അന്യതകൾ. പണ്ടുമുതല്ലേ താൻ ഇവിടെത്തന്നെയായിരുന്നിരിക്കണം. ജനിച്ചതും വളർന്നതും മരിച്ചുകൊണ്ടിരിക്കുന്നതും എല്ലാം ഇവിടെ, ഈ മണ്ണിൽത്തന്നെയാവണം.

സമയം ആറാകാൻപോകുന്നു. ഇവിടെയിരുന്നാൽ കാലംമുഴുക്കെ ഇവിടെത്തന്നെ, ഇങ്ങനെതന്നെ ഇരുന്നുപോകും. മഴ തോന്നുന്നനേരമാണ്. അടുത്ത മഴ എപ്പോൾ വേണമെങ്കിലും പെയ്യാം. അതിനുമുൻപ് വീടെത്തണം. വഴിയരികിൽ കയറിനില്ക്കാൻ ഒരിടംപോലുമില്ല.

തൊട്ടടുത്ത പെട്ടിപ്പീടികയിൽനിന്നും ഒരു പാക്കററ് ചാർമിനാർ വാങ്ങി. ഒരെണ്ണത്തിന് തീ മുട്ടി ആഞ്ഞു വലിച്ചുകൊണ്ട് വേഗം നടന്നു.

നോക്കെത്താത്തിടത്തോളം നീണ്ടുപരന്നുകിടക്കുന്ന നെല്പാടങ്ങൾ. ഓർമ്മത്തെററുകൾ പോലെ അങ്ങിങ്ങായി ഒററപ്പെട്ടു കിടക്കുന്ന വീടുകൾ.

ചരൽനിറഞ്ഞ ഒററയടിപ്പാത നെല്പാടത്തിൽ അവസാനിക്കുന്നു. ഇനി വരമ്പിലൂടെയുള്ള നടത്തം. അതു കഴിഞ്ഞാൽ ചെറിയൊരു കുന്നായി. മാവുകളും പ്ലാവുകളും നിറഞ്ഞ ആ കുന്നിൻനിറുകയിലെത്തുമ്പോഴേക്കും...

ഇടവപ്പാതി മഴയിൽ കലങ്ങിമറിഞ്ഞ നടവരമ്പ്. മഴവെള്ളത്തിൽ മുങ്ങിക്കിടക്കുന്ന ഞാററടികൾ. ഇനി അക്കരെ കടക്കുന്നതെങ്ങനെ? പാൻറിടാതെ, മുണ്ടുടുത്തുവന്നതു രക്ഷ. അടുത്ത മഴയ്ക്കുമുൻപ് അങ്ങെത്തണം.

അകലെ കുന്നിലെ മാഞ്ചോലയിൽ ഈറനണിഞ്ഞ ഇരുൾപറവകൾ ചേക്കേറാൻ ധൃതികൂട്ടുന്നു. മുണ്ടും മടക്കിക്കുത്തി, ചെരുപ്പൂരി കൈയിൽ പിടിച്ചുകൊണ്ട് മെല്ലെ ചെളിനിറഞ്ഞ വയൽവരമ്പിലിറങ്ങി.

കലങ്ങിമറിഞ്ഞ ചെളിവെള്ളത്തിന്റെ മണമേററിട്ട് വർഷങ്ങൾ എത്ര കഴിഞ്ഞു!

തവളകളുടേയും ചീവീടുകളുടേയും ധാരമുറിയാത്തുള്ള ശബ്ദകേളി. ഓരോ അടി വയ്ക്കുമ്പോഴും കാൽ വിരലുകൾക്കിടയിലൂടെ തുളച്ചുകയറുന്ന കുഴഞ്ഞുമറിഞ്ഞ ചെളി.

ആകാശത്ത് ചിതറിക്കിടന്ന മേഘപാളികൾ വീണ്ടും സംഘം ചേരുകയായി. പെട്ടെന്നാണ് മഴ വന്നത്. വല്ലാത്ത തണുപ്പും. പടർന്നു പന്തലിച്ച മാഞ്ചുവട്ടിൽ തങ്ങിനിന്നാൽ അല്പം മഴച്ചാറൽ ഏല്ക്കേണ്ടതായേ വരൂ. പക്ഷേ, ഈ മഴ എപ്പോൾ തോരും?—ഈ കാത്തുനില്പ് എപ്പോൾ അവസാനിക്കും ?

നനഞ്ഞു കഴിഞ്ഞു. കാത്തു നില്ക്കാതെ, കാലം കളയാതെ ഇനി നടക്കുകയാണ് ഭേദം.

പിന്നെ ഒന്നും ആലോചിച്ചു നിന്നില്ല. കൈയിലിരുന്ന കടലാസുപൊതികൾ നനയാതിരിക്കാൻ ഷർട്ടിന്റെ ഉള്ളിലൊതുക്കി മാറോടു ചേർത്തുവച്ച് വേഗം കുന്നുകയറി.

മുകളിലെത്തിയപ്പോഴേക്കും നേരിയ ആശ്വാസം തോന്നി.

അജ്ഞാതമായൊരു ഏകാന്ത ദുഃഖം പോലെ ഒററപ്പെട്ടുനിന്ന പഴയ വീട്. കടലാവണക്കിന്റേയുംകാരവള്ളിയുടേയും പടർപ്പുകയറിയ വേലി. പാലക്കല്ലുകൾ പാകിയ പടിക്കെട്ടുകൾ കയറിച്ചെന്നാൽ കൊട്ടിയമ്പലമായി. വിള്ളലുകൾ വീണ ആടുന്ന വാതിൽ ഉള്ളിൽ കെട്ടിവച്ചിട്ടുണ്ടാവും. മുട്ടി വിളിച്ചാലോ ശബ്ദമുണ്ടാക്കിയാലോ, വലിയ മുററവും കടന്ന് വീട്ടിനുള്ളിൽ ചെച്ചയെത്തി, ഈ പെരുമഴയത്ത് ആരു വന്ന് വാതിൽ തുറക്കാൻ?

വാതിൽ തള്ളിയപ്പോൾ താനേ തുറന്നു. കൊട്ടിയമ്പലത്തിന്റെ തണലിൽ ഒരു നിമിഷം ഇരുളിൽ കുളിച്ചു നിന്ന ആ പഴയ വീടിനെ നോക്കി നിന്നു.

ഇറയത്ത് കെട്ടിത്തൂക്കിയിരുന്ന ശരറാന്തലിന്റെ ഭീതിയാന്ന നിഴൽ, നിലത്ത് പടർന്നു കിടന്നിരുന്നു. പുറത്ത് ആളനക്കമില്ല. ഒഴിഞ്ഞു കിടക്കുന്ന തുക്കു മഞ്ചം.

കുളംപോലെ മുററത്ത് മഴവെള്ളം കെട്ടിനില്ക്കുകയായിരുന്നു. കൊട്ടിയമ്പലത്തുനിന്നും നടവരെ മുററത്തു പതിച്ചിട്ടിരുന്ന ചവിട്ടുകല്ലുകൾ മുങ്ങിക്കിടന്നിരുന്നത് നടന്നപ്പോഴേ അറിഞ്ഞുള്ളൂ.

ഇറയത്തെ നടയിൽ വിരിച്ചിട്ടിരുന്ന ചാക്കിൽഒടിച്ചുകുത്തിക്കിടന്നകൊടിച്ചിപ്പട്ടി മുരടനക്കി. കടിക്കുമോ?...തലപൊക്കി നോക്കിയിട്ട് അതു് ഒന്നുകൂടെ ചുരുണ്ടു മുറുകിക്കിടന്നു. നായയുടെ വശത്തുകൂടെ പടികയറി ഇറയത്തു ചെന്നു.

ആരേയും പുറത്തു കാണുന്നില്ല. അകത്തളത്തിൽ മരപീഠത്തിനു മുകളിൽ മുനിഞ്ഞു കത്തുന്ന നിലവിളക്കിന്റെ നാളം ഇളകിയാടിക്കൊണ്ടിരുന്നു. അതിന്റെ വെളിച്ചമെത്താത്ത ഭിത്തിയോടു ചേർത്തിട്ട നാരുകട്ടിലിൽ മൂടിപ്പുതച്ചു കിടക്കുന്നതാരാണ്? മെല്ലെ അടുത്തെത്തി മുരടനക്കി.

മൂടിയിരുന്നപുതപ്പിന് ഇളക്കമുണ്ടായി. കറുത്തുകരുവാളിച്ചു കുററിരോമം പടർന്ന മുഖത്തെ കുഴിയിലാണ്ട കണ്ണുകളിൽ ഒരു തിരിവെട്ടം.

'ആരാത്?'

'ഞാനാ...'

മനഃപൂർവ്വം പേരു പറയാതിരുന്നു. ആ മുഖത്ത് കാലം പുറകിലോട്ടോടുന്നതിന്റെ ചാലുകൾ വീണു. പാറക്കെട്ടുകൾക്കിടയിൽ ഊറിനിന്ന വേനൽക്കാലത്തെ കരുണാർദ്രമായ നീരുറവപോലെ മുഖത്ത് ഉന്തിനിന്ന അസ്ഥികൾക്കിടയിൽ കുരുങ്ങിക്കിടന്ന മിഴികൾ. കാലത്തിന്റെ ഭ്രതകയങ്ങളിൽ നിന്നും പ്രതിദ്ധ്വനിക്കുന്ന ഈറനണിഞ്ഞ ശബ്ദം: അപ്പുവല്ലെ...?

'അതെ, അപ്പു തന്നെയാണ്!'

തന്റെ മുന്നിലേക്കു നീണ്ടുവന്ന കൈകൾ ചുള്ളിക്കമ്പുകളായിരുന്നോ?



ച്ചുള്ളിക്കമ്പുകൾ തന്നെ കട്ടിലിന്റെ ചാരത്തു് പിടിച്ചിരുത്തി.

ഒരു കാലത്തു് ശാഖകളും ഉപശാഖകളുമായി പ്രതാപത്തോടെ പടർന്നു പന്തലിച്ചു നിന്നിരുന്ന വടവൃക്ഷം. എത്രപേർ ഇതിന്റെ നിഴലിൽ മധ്യാഹ്നവേനൽ മറന്നു് എത്രകാലം മയങ്ങിക്കിടന്നിരിക്കുകയില്ല! ഇന്നു് വേരുകൾ ദ്രവിച്ചുതുടങ്ങിയിരിക്കുന്നു. കൊമ്പുകൾ ഉണങ്ങിക്കഴിഞ്ഞിരിക്കുന്നു. പച്ചിലകൾ പഴുത്തു; കരിഞ്ഞു. വിണ്ടുണങ്ങിയ കൊമ്പുകളുമായി ഇനിയൊരു ചെറുകാററടിക്കുന്നതും കാത്തു്—

''മോനാകെ നനഞ്ഞല്ലോ;'' ഈറനണിഞ്ഞ തന്റെ ഷർട്ടിലെ നനവു് കൈയിൽ തട്ടിയപ്പോൾ മുത്തശ്ശൻ പറഞ്ഞു:

''ആ കുന്നിൻമുകളിലെത്തിയപ്പോഴേക്കും മഴ വീണുകഴിഞ്ഞു. പിന്നെ കാത്തുനിന്നില്ല. നനഞ്ഞുകൊണ്ടിതുവരെ എത്തി.''

''മഴക്കാലമല്ലെ. കുടയെടുക്കാമായിരുന്നില്ലേ?'' എന്നിട്ടു് വീട്ടിനുള്ളിൽ നോക്കി മുത്തശ്ശൻ വിളിച്ചുപറഞ്ഞു: ''മാളൂ, ആ തുവർത്തൊന്നിങ്ങെടുക്കൂ''

—ആരാണു് മാളു?

വടക്കിനിയിലെങ്ങോ കുപ്പിവളകൾ കിലുങ്ങി. അടുത്തുവരുന്ന പാദപതനങ്ങൾ.

തലയിൽനിന്നും മുഖത്തേക്കൊലിച്ചു നീങ്ങുന്ന ജലകണങ്ങളോടെ നോക്കിയിരുന്നപ്പോൾ വാതിൽപ്പലകയിൽ ഒരു നിഴൽവീണു. കൈവളകൾ കിലുങ്ങി.

മുന്നിലേക്കു നീണ്ടുവന്ന കൈപ്പത്തിയിൽ തുവർത്തു്.

''മോൻ തലതുവർത്തു്; നീരുതാണാൽ ജലദോഷമുണ്ടാകും'' മുത്തശ്ശൻ ധൃതി കൂട്ടുകയായിരുന്നു.

കാച്ചിയ എണ്ണയുടേയും സോപ്പിന്റെയും മണം പുരണ്ട, കരപ്പൻകുത്തിയ നരച്ചതുവർത്തു്. അമർത്തിത്തുവർത്തിയപ്പോൾ ഉള്ളിൽ ഉറങ്ങിക്കിടന്നിരുന്ന കാട്ടുവേഴാമ്പലുകൾ ഉണർന്നു.

''ചിററമ്മയെവിടെ?''

''ങാ, അതറിയില്ലേ? അവളിവിടില്ല. ബാംഗ്ളൂരിലാ; ദേവൂന്റെ കൂടെ. ദേവൂനിതല്ലെ മാസം. പേററിനവളെ നാട്ടിൽ കൊണ്ടുവരുന്നതവളുടെ ഭർത്താവിനിഷ്ടമില്ല. അവിടുള്ളത്ര സൗകര്യം ഇവിടെ ഇല്ലാന്നു്. മാത്രമല്ല; അവിടാകുമ്പോളവനു് ലീവെടുക്കാതെ കൂടെനിന്നെല്ലാം അന്വേഷിച്ചോളാം. അതുകൊണ്ടിവളെ അങ്ങോട്ടു വിളിച്ചു. പോകാണ്ടിരിക്കുവാനാകുമോ? ശരി; നമുക്കെങ്ങനെയെങ്കിലും കഴിഞ്ഞോളാമെന്നുവച്ചു. ദേവൂന്റെ പ്രസവം കഴിഞ്ഞിട്ടേ ഇനി അവളു് വരത്തുള്ളൂ.''

ചിററമ്മയുടെ ഒരു ചിത്രം മനസ്സിൽ തെളിഞ്ഞു മറഞ്ഞു. പ്രായത്തിലധികം പകുതവന്ന പ്രകൃതം, അധികം ആരോടും സംസാരിക്കുകയില്ല. അതുതന്നെ വളരെ ശബ്ദം താഴ്ത്തി, ഇഴഞ്ഞിഴഞ്ഞാണത്രെ. എപ്പോഴും എന്തോ, എവിടെയോ നഷ്ടപ്പെട്ടുപോയതിന്റെ അന്വേഷണം. കണ്ടാൽ, ഇപ്പോൾ കരഞ്ഞെണീററു വരികയാണെന്നേ തോന്നൂ. ഈറനണിഞ്ഞ മിഴികൾ. പറന്നു നടക്കുന്ന മുടിയിഴകൾ.

ഇതിനുമുൻപു് ഇവിടെ വന്നപ്പോഴാണവരെ അവസാനം കണ്ടതു്. അന്നവർ അലമുറയിട്ടു കരയുകയായിരുന്നു. ഇളയച്ഛന്റെ മരണശേഷം തനിക്കിന്നുവരെ ഇവിടെ വരാൻ കഴിഞ്ഞിട്ടില്ല.

ദേവൂന്റെ കല്യാണം നടന്നിട്ടു് എത്ര വർഷം കഴിഞ്ഞുകാണും? അതിനുമുൻപു് താൻ നാടുവിട്ടുകഴിഞ്ഞിരുന്നു. കത്തും കല്യാണക്കുറിയും ഓഫീസിൽ അയച്ചുതന്നെങ്കിലും വരാനായില്ല. ഒരു ഗ്രീററിങ്ങ് ടെലഗ്രാമെങ്കിലും അയയ്ക്കാമായിരുന്നു.

ഒന്നിനും കഴിഞ്ഞില്ല.

നാടുവിട്ട ആയിടയ്ക്കൊക്കെ ഗൃഹാതുരത്വം തന്നെ വല്ലാതെ ബാധിച്ചിരുന്നു. പിന്നെ, പിന്നെ എല്ലാം നഷ്ടപ്പെട്ടൊരു വേനലവധിക്കാലത്തിലെ അപരാഹ്നമയക്കംപോലെ; സ്വപ്നംപോലെ, അങ്ങകലെ ലോഡ്ജിലെ ഇടുങ്ങിയ മുറിയിൽ ഉറക്കംകാത്തുകിടന്നപ്പോൾ മൊട്ടിട്ട കുരുക്കുത്തിമുല്ലകളായി വിടർന്നു്; വാടി; കൊഴിഞ്ഞുപോയി.

മുത്തശ്ശൻ എന്തോ ചോദിച്ചപ്പോഴാണു് നഷ്ടപ്പെട്ടുപോയ ഗതഃകാല ചിന്തകളിൽ നിന്നും ഉണർന്നതു്. എവിടെയാണു് പറഞ്ഞുനിറുത്തിയതു്?

''...അങ്ങനെ കഴിഞ്ഞുകൂടുന്നു. ഞാൻ ഇന്നല്ലെങ്കിൽ നാളെ! എനിക്കെന്തു വേണം?—ഈ കട്ടിലുമുണ്ടു്; ഞാനുമുണ്ടു്. ഇന്നൊരങ്ങിയാൽ നാളെ പുലർന്നാൽ വക.''

മനസ്സിലെവിടെയോ ഒരു ദുഃഖം ചിറകെട്ടി.

''ഇവിടൊരു സഹായത്തിനിപ്പോൾ ഇവളാണു്. അടുത്തുള്ളൊരു കുട്ട്യാ. ഇവളെ ആക്കീട്ടാ അവളു് പോയതു്.''

തൊട്ടപ്പുറത്തു് വടക്കേ തളത്തിൽ മുഴ്കി. നിന്ന ഇരുളിൽ ആരുടെ കൈവിരലുകളിൽ ഉറങ്ങിക്കിടന്നിരുന്ന ആലസ്യത്തിന്റെ കുരുവികളാണു് ഞൊടികൾ പൊട്ടിച്ചു പറന്നുപോയതു്?

''മോനൊന്നും കഴിച്ചിരിക്കുകയില്ലല്ലോ. നനഞ്ഞൊലിച്ചു വന്നതല്ലെ.'' എന്നിട്ടു് മുത്തശ്ശൻ ഉള്ളിൽ നോക്കി വിളിച്ചുപറഞ്ഞു; ''മാളൂ, പാലുണ്ടോ ചായ കൂട്ടാൻ?—ഇല്ലേൽ കട്ടനായ്ക്കോട്ടെ.''

വടക്കേതളത്തിൽ അകന്നുപോകുന്ന കാലടികൾ.

വാതിൽപലകയിൽ വീണ്ടും നിഴൽ വീണു. ചില്ലുഗ്ലാസ്സിൽ കട്ടൻചായ കൊണ്ടുതന്നിട്ടു് അവൾ വീണ്ടും വടക്കേതളത്തിലെ ഇരുളിൽ മറഞ്ഞു.

''മുത്തശ്ശനു്?—''

ആരോടെന്നില്ലാതെ ചോദിച്ചപ്പോൾ അവിടെത്തന്നെ ഒത്തിരിനേരം അവളങ്ങനെ നിന്നു.

മുത്തശ്ശൻ ഇടയ്ക്കു കയറിപ്പറഞ്ഞു: ''ഞാനത്താഴം കഴിഞ്ഞതാ. ഇനി ഇപ്പോൾ കുടിച്ചാൽ ഉറക്കം വരില്ല.''

ചൂടുള്ള കട്ടൻ ചായ കുടിച്ചപ്പോൾ ഒരു ജീവൻ വീണു.

മുത്തശ്ശൻ വാതോരാതെ സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അന്വേഷണങ്ങൾ...വാർത്തകൾ...വിശേഷങ്ങൾ... പഴങ്കഥകൾ...സംസാരത്തിനിടയ്ക്കു് പലപ്പോഴും മുത്തശ്ശൻ തന്റെ കൈപിടിച്ചു് തഴുകുകയും മുഖത്തമർത്തി വയ്ക്കുകയും ചെയ്തു. വാക്കുകളെ വിഴുങ്ങിക്കളയുന്ന ഗദ്ഗദങ്ങൾ.

''നീയ് ഇപ്പോഴെങ്കിലും വന്നല്ലോടാ മോനെ;—എന്നെ തിരക്കി. മോൻ ജോലിക്കു പോയിട്ടു് എത്ര വർഷമായി?''

''നാലുവർഷം കഴിഞ്ഞു.''

അതെ; നീണ്ട നാലുവർഷങ്ങൾ. ഇതിനിടയ്ക്കു് ഇതുവരെ നാട്ടിൽ വരാൻ തരപ്പെട്ടിട്ടില്ല. നഗരത്തിലെ ഏകാന്തതയും മടുപ്പിക്കുന്ന ജോലിയും വിട്ടെറിഞ്ഞു് പലപ്പോഴും നാട്ടിലേക്കു മടങ്ങാൻ തുനിഞ്ഞെങ്കിലും ഒടുവിലൊടുവിൽ വിട്ടുപിരിയാനാവാത്തവണ്ണം തിരക്കുപിടിച്ച ആ ജീവിതം താനറിയാതെ തന്നിൽ ഇഴുകിച്ചേരുകയായിരുന്നു. മാററിവച്ചും മറന്നും അങ്ങനെ നാട്ടിലെ വരവു് നീണ്ടു നീണ്ടുപോയി.

സമയം ഒൻപതടിച്ചപ്പോഴാണു് നേരം പോയതറിഞ്ഞതു്. അങ്ങിങ്ങായി തേഞ്ഞുടർന്ന ഭിത്തിയിലെ നടുവാതിലിനു മുകളിൽ പതിച്ചുവച്ച പഴയ ഘടികാരം. അതിലെ റോമൻ അക്കങ്ങളേയും തുരുമ്പെടുത്ത സൂചികളേയും നിഴൽപരത്തുന്ന കാ പടർന്ന ചില്ലു്. ശബ്ദംകേട്ടമാത്രം സമയം തിട്ടപ്പെടുത്തുന്ന ഘടികാരത്തിനു് എന്തിനാണു് അക്കങ്ങളും സൂചികളും?—ആരാവും ഇതിനു് കീകൊടുക്കുക?

''മോനു് വിശക്കുന്നില്ലേ? നേരം ഒരുപാടായി. മാളൂ, അപ്പൂനു് കഞ്ഞി വിളമ്പിക്കോളൂ.''

അടുക്കളയിൽ പാത്രങ്ങൾ കലമ്പി. പുറത്തെ ഇരുളിലെങ്ങോ ചീവീടുകൾ വാതോരാതെ ചിലച്ചുകൊണ്ടിരുന്നു. അടുത്ത മഴ പുറത്തു് മേളം ഒരുക്കുകയായി.

''ങാ, മറന്നുപോയ്. മോൻ മുണ്ടുമാറിയിരിക്കുകയില്ലല്ലോ.''

മുത്തശ്ശൻ മാളുവിനോടു് തനിക്കൊരു കൈലിമുണ്ടു് എടുത്തുവയ്ക്കാൻ പറഞ്ഞു.

ഒരു പാട്ടുപോലെ മുത്തശ്ശൻ ആരോടെന്നില്ലാതെ പുലമ്പിക്കൊണ്ടിരുന്നു...'ഇതെന്തൊരു മഴ?—നേരം പുലർന്നാൽ ഇരുട്ടുന്നതുവരെ; ഇരുട്ടിയാൽ പുലരുന്നതുവരെ. നാഴികയ്ക്കു നാല്പതുവട്ടം പെയ്യും. എത്ര നാളായി തുടങ്ങിയിട്ടു്. കാലംകെട്ട കാലം...' അകലങ്ങളിൽ നഷ്ടപ്പെട്ടുപോകുന്ന ഒരുറക്കുപാട്ടുപോലെ മുത്തശ്ശന്റെ വാക്കുകൾ മയക്കത്തിന്റെ അലകളിൽ അലിഞ്ഞുപോയി.

''കഞ്ഞി വിളമ്പീട്ടുണ്ടു്,'' വാതിൽപ്പലകയിൽ നിഴലനക്കം.

''അപ്പു പൊയ്ക്കോളൂ. കഞ്ഞികുടിച്ചിട്ടു വരൂ.''

വടക്കിനിയിലെത്തിയപ്പോൾ മാളു ഒരലക്കിയ കൈലിമുണ്ടും തുവർത്തും കൊണ്ടുതന്നു. അപ്പോൾ മാത്രമാണു് അവളെ ശരിക്കും കണ്ടതു്. സുന്ദരിയല്ലെങ്കിലും ലക്ഷണമുള്ളൊരു പെണ്ണു്. എള്ളെണ്ണയുടെ നിറം. അവളുടെ തുടുത്ത ചുണ്ടുകളും നിറഞ്ഞ മാറിടങ്ങളും കണ്ടപ്പോൾ മനസ്സിൽ ഒരായിരം ചീവീടുകൾ ചിറകടിച്ചുയർന്നു.





അകത്തിലെ നാലു് ഓവിലൂടെ പൊട്ടിവീഴുന്ന മഴവെള്ളം.

വല്ലാത്ത തണുപ്പു്.

താൻ നിന്നു തിരിയുന്നതു കണ്ടിട്ടാകണം, അവൾ പറഞ്ഞു.

''വടക്കേ തളത്തിൽ അയയുണ്ടു്. ഉടുപ്പൂരി അവിടെയിടാം.''

തുണി മാറി വന്നപ്പോൾ അകത്തെ കൈച്ചുമരിൽ അവൾ പിച്ചളമൊന്തയിൽ വെള്ളം കൊണ്ടുവച്ചു. മഴയത്തു് ഏററുവച്ച വെള്ളമായതുകൊണ്ടാവും ഓടിന്റെ, വെന്ത മണ്ണിന്റെ ഗന്ധം. കൈ കഴുകിയിട്ടു് ചാണകനിലത്തു് ഇട്ടുവച്ച തടുക്കിൽ ചടഞ്ഞിരുന്നപ്പോൾ അവൾ ഇരുമ്പു പിഞ്ഞാണത്തിൽ കഞ്ഞിവിളമ്പി.

കഞ്ഞിയും കാച്ചിയ മുളകും കാച്ചിലിൻപുഴുക്കും പർപ്പടവും. വിശപ്പും തണുപ്പും കഞ്ഞിക്കു് സ്വാദേററി. താൻ കഞ്ഞി കുടിക്കുന്നതും നോക്കി അടുക്കളവാതില്ക്കൽ പാതി മറഞ്ഞുനിന്നുകൊണ്ടു് അസംതൃപ്തമായ മനസ്സോടെ മടിച്ചുമടിച്ചു പറഞ്ഞു:...''കറിയെന്തും...''

''ഇതൊക്കെ പിന്നെന്താ?''

എവിടെനിന്നോ ഒരു പൂച്ച കരഞ്ഞുകൊണ്ടു് അടുത്തുവന്നു് കണ്ണും തുടച്ചിരുന്നു. ഒരുരുള ചോറു് അതിന്റെ മുന്നിൽ വച്ചപ്പോൾ ഒന്നു മണപ്പിച്ചുമാത്രം നോക്കിയിട്ടു് അതു് വീണ്ടും കരഞ്ഞുകൊണ്ടിരുന്നു. അവൾ പൂച്ചയെ വിരട്ടിയോടിച്ചു.

''ഓ. അതിനു കൊടുക്കേണ്ട. മീനില്ലാണ്ടതു് കഴിക്കില്ല. നാലഞ്ചു ദിവസം കൊണ്ടു് പട്ടിണിയാ. ഈ മഴയത്തു് എവിടെച്ചെന്നു് മീൻ വാങ്ങാനാ?''

പാവം, പൂച്ച ഒരു മാംസഭുക്കായിപ്പോയി.

കഞ്ഞിയും കറിയുമൊക്കെ നന്നായിട്ടുണ്ടെന്നു് അവളോടു് പറയണമെന്നുണ്ടായിരുന്നു. ഒന്നും മിണ്ടാൻ കഴിഞ്ഞില്ല.

കഞ്ഞി കുടിച്ചു തീരാറായപ്പോൾ അവൾ പാത്രത്തിലുള്ള വററത്രയുംകൂടി വിളമ്പി.

''മാളൂന്റെ വീടെവിടയാ?''

''താഴെ കുന്നിൻചെരുവിലാ.''

''മാളു കഞ്ഞി കുടിച്ചോ?''

''മുത്തശ്ശനും കൊടുത്തിട്ടു് ഞാൻ കഴിച്ചുകൊണ്ടിരിക്കുമ്പോഴാ...''

''ഞാൻ വന്നതല്ലേ?''

അവൾ ഒന്നു ചിരിക്കാൻ ശ്രമിച്ചു.

''കഞ്ഞിയും കറിയുമൊക്കെ അസ്സലായിട്ടുണ്ടു്. ഇതൊക്കെ എങ്ങനെ കരുതിവച്ചു?—ഞാൻ വരുമെന്നറിയാമായിരുന്നോ?''

''ഒരാൾക്കുള്ളതെന്നും ബാക്കിയുണ്ടാവും. ആരും വരില്ലെന്നറിയാമെങ്കിലും...''

അപൂർണ്ണമായ അവളുടെ വാക്കുകളുടെ അലകൾ അകലെ അപാരതകൾ തേടിയലഞ്ഞു; അജ്ഞാതമായ ഒരു ദുഃഖത്തിന്റെ പാറക്കെട്ടിൽ അവ തല്ലിച്ചിതറി.



പാത്രം വീണ്ടും ഒഴിയാറായപ്പോൾ അവൾ ചോദിച്ചു: ''കഞ്ഞികൊണ്ടുവരട്ടെ?''

''വേണ്ടാ; മതി.''

തനിക്കറിയാം, കഞ്ഞി ഇനി ബാക്കിയുണ്ടാവില്ലെന്നുള്ളതു്.

കൈ കഴുകിയിട്ടു് നടുത്തളത്തിൽ വന്നപ്പോൾ മുത്തശ്ശൻ കൂക്കംവലിച്ചുറങ്ങുകയായിരുന്നു. പാവംതോന്നി. ഒച്ചയുണ്ടാക്കാതെ ഇറയത്തുചെന്നു. ചായ്ച്ചിറക്കിയ ഓലവാരിയിൽ കലമ്പൽ കൂട്ടുന്ന തോരാറായ മഴ. വേലിക്കപ്പുറത്തു് ഇരുണ്ട മഹാസമുദ്രം പോലെ രാത്രി.

ഇനി ഒന്നുരണ്ടു ചാർമിനാറിൻപുക കൂടി അകത്തുചെന്നാൽ കനിഞ്ഞെത്തുന്ന ഉറക്കം. ഊരിയിട്ട ഉടുപ്പിൽനിന്നും സിഗരററുപാക്കററും തീപ്പെട്ടിയുമെടുത്തു് ഇറയത്തു ചെന്നു.

നനഞ്ഞു കുതിർന്ന തീപ്പെട്ടി. നാലഞ്ചു തിരികൾ ഉരച്ചിട്ടും കത്തിയില്ല. ഉരച്ചുരച്ചു് തീപ്പെട്ടിയുടെ മരുന്നുതേച്ച പേപ്പറാകെ കീറിയിളകിപ്പോയിരിക്കുന്നു. നടുത്തളത്തിലെ നിലവിളക്കിൽനിന്നും സിഗരററു കത്തിക്കാമൊ? അടുക്കളയിൽ ചെന്നാൽ തീപ്പെട്ടികാണും. ചെന്നു ചോദിച്ചാലൊ?

അവസാനം അടുക്കളയിൽ ചെന്നു. മാളു അടുപ്പിൻകട തുടയ്ക്കുകയായിരുന്നു. തന്റെ കാൽപ്പെരുമാററം കേട്ടവൾ തിരിഞ്ഞുനോക്കി. ഒരുനിമിഷം കൊണ്ടവളുടെ കണ്ണുകളിൽ ആയിരം സൂര്യന്മാർ ഉദിച്ചുയർന്നു. ഞൊടിയിടയ്ക്കുള്ളിൽ ആ സൂര്യന്മാരെ കാർമേഘപടലങ്ങൾ വിഴുങ്ങി.

അപ്പോൾ മാത്രം ബോധംവീണതുപോലെ പെട്ടന്നവൾ കനൽ കെട്ടടങ്ങാത്ത അടുപ്പിൻപുറത്തുനിന്നും തീപ്പെട്ടിയെടുത്തു തന്നു.

ഇറയത്തു് ഒഴിഞ്ഞുകിടക്കുന്ന തൂക്കുമഞ്ചം. ചെന്നിരുന്നപ്പോൾ എണ്ണ വററിവരണ്ട കമ്പിക്കയറുകൾ കരഞ്ഞു.

നനഞ്ഞു കുതിർന്നസിഗരററും ചൂടാറാത്ത തീപ്പെട്ടിയും.

ഒരു സിഗരററിനു് തീ മുട്ടി ആഞ്ഞുവലിച്ചപ്പോൾ കിറുകിറുത്തുകൊണ്ടു് തൂക്കമഞ്ചം താനെ ഇളകി;—നഷ്ടപ്പെട്ടുപോയ പഴയൊരു പാട്ടുപോലെ.

പണ്ടു് മതിയാവോളം ഇതിലിരുന്നു് ആടിയിട്ടുണ്ടു്. ഇവിടെ നിന്നിരുന്ന ദിവസങ്ങളത്രയും ഇതിൽ കയറിക്കൂടാൻ തിരക്കായിരുന്നു. വശത്തെ കമ്പിച്ചരടിൽ ചാരിനിന്നു് കണ്ടക്ടറായി. പലകയിലിരുന്നു്, നിലത്തു് കാലുകൊണ്ടുകൊന്തി ഡ്രൈവറായി. ആടുന്നമഞ്ചലിൽ ചാടിക്കയറി യാത്രക്കാരനായി...

''എവ്ടയ്ക്കാ?''

''അതിരാണിപ്പാടം.''

അറിയാത്ത അതിരാണിപ്പാടത്തേക്കു് തെന്നിയാടുന്ന അവസാനിക്കാത്ത യാത്ര.

അന്നു് നാട്ടിലേക്കുള്ള മടക്കയാത്രയിൽ ബസ്സിലിരുന്നപ്പോഴും വീട്ടിൽ ചെന്നപ്പോഴുമുണ്ടു് അതിശയം നിലനില്ക്കുന്നു. ഓർമ്മ ചാഞ്ചാട്ടം വിട്ടുമാറാത്ത മനസ്സു്, ഓർമ്മകൾ...കൈവിട്ടുപോയ കാലത്തിന്റെ ആന്ദോളനങ്ങളിൽ താൻ ഇന്നും അങ്ങനെ ആടിയിരിക്കുകയാണൊ?

''ഉറങ്ങ്ണില്ലേ?''

ശബ്ദം കേട്ടു് തിരിഞ്ഞു നോക്കിയപ്പോളുണ്ടു് വാതിൽപ്പുറത്തു് മാളു!

''ങാ''

അവൾ അല്പനേരം അവിടെ അങ്ങനെ നിന്നു. എന്നിട്ടു പറഞ്ഞു:

''മുത്തശ്ശനുറങ്ങി''

''ഒരു പായ ഇവിടെ പുറത്തെടുത്തിട്ടേക്കൂ.''

''മഴയല്ലേ, ഇവിടെ വല്ലാത്ത തണുപ്പുണ്ടാകും. അകത്തെ മുറിയിൽ കട്ടിലുണ്ടു്.''

സിഗരററിന്റെ അവസാനത്തെ പുക ആഞ്ഞു വലിച്ചു കൊണ്ടു്, എരിഞ്ഞുതീർന്ന സിഗരററുകുററി മുററത്തു കെട്ടിനിന്ന വെള്ളത്തിൽ വലിച്ചെറിഞ്ഞു.

തിരിഞ്ഞു നോക്കിയപ്പോൾ മാളു ഉറങ്ങിയിരിക്കുന്നു, മനസ്സാകെ ശൂന്യമായതു പോലെ.

ഈ രാത്രി കൂടി കഴിഞ്ഞാൽ പിന്നെ എത്ര രാവുകളും പകലുകളും? ഒൻപതാം തീയതിക്ക് ടിക്കററു ബുക്കചെയ്യാൻ രവിയോട് പറഞ്ഞിട്ടുണ്ട്, അന്ന് താൻ പോകമാവും; ഓർമ്മകളുടെ മുൾവേലിയിൽ കുരുങ്ങിയ മനസ്സുമായി താൻ മടങ്ങിപ്പോകമാവും.

ഹിൽമാൻ ഹോട്ടലിലെ മുപ്പത്തൊന്നാം നമ്പർ മുറി. എരിഞ്ഞു പൊള്ളുന്ന വേനൽ ചൂടിനുതാഴെ തന്റെ വരവും കാത്ത് ഇരിക്കുകയാവും. ഓഫീസിലെ കെട്ടിവച്ച ഫയലുകളുടെ കുരുക്കുകൾ തേടി ഒരാഴ്ചത്തെ തപാലുകൾ തന്റെ മേശപ്പുറത്ത് ഉറങ്ങുകയാവും. ഈ പത്തുനാൾ സുവർണ്ണയുടെ കൈവിരലുകൾക്ക് ആലസ്യം. ടൈപ്പ്റൈറററിനുറക്കം.

ഞാൻ വരും,—നിന്റെ നീണ്ട കൂർത്ത കൈ വിരൽത്തുമ്പുകളെ തൊട്ടുണർത്തുവാൻ ഞാൻ വരും!

ആദ്യവണ്ടി എപ്പോഴാണാവോ?...രാവിലെ നേരത്തേ ഇറങ്ങണം; എങ്കിലേ ഉച്ചയ്ക്ക മുൻപെങ്കിലും വീട്ടിലെത്താനാകൂ. ഇവിടെ നിന്നും എപ്പോഴും ബസ്സ് കാണുകയില്ല. വരുമ്പോൾത്തന്നെ ഒരു പാട നേരം കാത്തുനില്ക്കേണ്ടിവന്നു. യാത്രയ്ക്ക മുൻപ് മാളുവിനോട് ബസ്സിന്റെ സമയം ചോദിച്ചിട്ടുവേണം പോകാൻ.

—ഇനി താൻ എപ്പോൾ വരും?
മുത്തശ്ശൻ അന്നുണ്ടാകുമോ?—

ഒരു കാര്യം മറന്നു. കൊണ്ടുവന്ന പൊതിക്കെട്ടുകൾ മുത്തശ്ശന്റെ കൈയിൽ കൊടുത്തില്ല. ജനലോരത്ത് വച്ചത് മുത്തശ്ശൻ കണ്ടിരിക്കുകയില്ല.

രാവിലെ യാത്രതിരിക്കും മുൻപ് അമ്മ പ്രത്യേകം പറഞ്ഞയച്ചതാണ്.

'അപ്പേ, ജോലി കിട്ട്യേപ്പിന്നെ നീയാദ്യോയിട്ട് പോകുല്ലേ. മുത്തശ്ശനും ഇളയമ്മയ്ക്കും എന്തെങ്കിലും വാങ്ങിക്കോളൂ. വെറുതേ കൈയും വീശിയങ്ങ് പോകരുതേട്ടോ! മുത്തശ്ശന് തിന്നാൽ മധുരമുള്ളതെന്തെങ്കിലും കൂടെ ആയിക്കോട്ടെ?

എന്തെല്ലാമാണ് വാങ്ങേണ്ടതെന്നു അമ്മതന്നെ പറഞ്ഞു തന്നു.

ബസ്സിൽ കയറുന്നതിനു മുൻപ് മുത്തശ്ശന് ഒരു പുളിയിലക്കര നേര്യതും ഒരു മല്ലുമുണ്ടും. ചിററമ്മയ്ക്ക് ഒരു സെററ്, അവർ വെള്ളയേ ധരിക്കുകയുള്ളുവെന്ന് അമ്മ പ്രത്യേകം പറഞ്ഞയച്ചതാണ്. നേരിയ പച്ചക്കരയുള്ളത് ചിററമ്മയ്ക്ക് പിടിക്കുമൊ ആവോ? ഒരു കിലൊ ഹൽവകൂടി വാങ്ങിയത്, തുണിക്കടക്കാരൻ എല്ലാം കൂടെ ഒരു പൊതിയിലാക്കിത്തന്നു.

വന്നു കയറിയപ്പോൾത്തന്നെ പൊതി മുത്തശ്ശന്റെ കൈയിൽ ഏല്പിക്കേണ്ടതായിരുന്നു. ഒരുകഷ്ണം ഹൽവ മുത്തശ്ശന്റെ വായിൽ വച്ചുകൊടുക്കേണ്ടതായിരുന്നു. ഇനിയിപ്പോൾ മുത്തശ്ശൻ ഉറങ്ങിപ്പോയി. നാളെ രാവിലെ പോകുംമുൻപ് മറക്കാതെ പൊതിയെടുത്ത് മുത്തശ്ശന്റെ കൈയിൽ കൊടുക്കണം.

ഓലവാരിയിൽ പിച്ചവച്ചിരുന്ന മഴച്ചാററൽ കനത്തു തുടങ്ങി. തണുത്ത കാററിൽ അകത്തളത്തിലെ നിലവിളക്ക് വിതുമ്പി. നേരം പതിനൊന്നടിച്ചു. പുലർച്ചയ്ക്കുണരേണ്ടതല്ലേ; — ഇനി കിടന്നേക്കാം.

ചൂക്കമഞ്ചത്തിൽ നിന്നും എഴുന്നേററപ്പോൾ തന്റെ കാലുകൾ ആടുകയാണൊ?

അകത്തളത്തിലെ ചുമരിൽ ചാരിയിരുന്ന് മാളു ഉറങ്ങുകയായിരുന്നു. തന്റെ കാലടിശബ്ദം കേട്ടിട്ടാവണം, അവൾ മയക്കം ഞെട്ടിയുണർന്നു.

''വാതിലടയ്ക്കട്ടെ ?''

''ഓ.''

മനസ്സിലെങ്ങോ തുരുമ്പു പിടിച്ച ഇരുമ്പു സാക്ഷകൾ നീങ്ങി. മാളു നിലവിളക്കിലെ മുനിഞ്ഞുകത്തുന്ന തിനാളം ചുവട്ടിൽ വച്ചിരുന്ന ചെമ്പരത്തിപ്പൂവുകൊണ്ട കെടുത്തി.

മനുഷ്യഗന്ധം മറന്നുപോയ പടിഞ്ഞാറെ മുറി. പണ്ട് ചിററമ്മയുടെ കിടപ്പുമുറിയായിരുന്നു. ഇളയച്ഛൻ മരിച്ചതിൽപ്പിന്നെ അവർ കിടപ്പുമാററിയിരിക്കും. ഉള്ളിലെ കെട്ട പിണഞ്ഞുകിടന്നിരുന്ന വായുവിനു് വല്ലാത്തൊരു ഗന്ധം. ഇരുട്ടിൽ ഒന്നും വ്യക്തമല്ല. മുറിക്കുള്ളിൽ മാളു ചിമ്മിനി കത്തിച്ചുകൊണ്ട വന്നപ്പോളാണ് കണ്ടത്; മേൽ പലകയില്ലാത്ത പഴയൊരു മേശയും നെല്ലുനിറച്ച ചാക്കുകളും. അതിനു മുകളിൽ ആമപ്പാററകൾ അരിച്ചു നടന്നിരുന്നു. കറ പടർന്ന മേൽത്തട്ടാകെ വല നിറഞ്ഞിരുന്നു.

ചുരുട്ടിവച്ചിരുന്ന പുല്പായ കുടഞ്ഞ് അവൾ നിവർത്തി വിരിച്ചു. എണ്ണ വിഴുക്കാർന്ന കറുത്ത, കനത്ത തലയണ മറച്ച് പുറത്ത് പഴയൊരു ബെഡ്ഷീററു വിരിച്ചിട്ട് അവൾ തിരിച്ചു നടന്നു,

ഇനി ഒരുറക്കം.

അക മുറികളിലെവിടെയൊ വാതിലുകൾ കലമ്പി.

നീലക്കള്ളികളുള്ള, അലക്കിയ മററൊരു പുതപ്പുകൂടി കൊണ്ടുതന്നിട്ടവൾ പറഞ്ഞു: ''മൂടാനിരുന്നോട്ടെ.''

അല്പനേരം അങ്ങനെ നിന്നിട്ടവൾ മെല്ലെ തിരിഞ്ഞുനടന്നു.

അകത്തെവിടെയോ ചൂക്കന്നശബ്ദം. പായ തട്ടിവിരിക്കുന്ന ശബ്ദം.

ചുരുണ്ടുകൂടി തലവഴി മൂടിയപ്പോൾ പുതപ്പാകെ മട്ടിപ്പശയുടേയും പാററാമുട്ടയുടേയും ഗന്ധം. എണ്ണക്കറ പടർന്ന കല്പൻ തലയണയിൽ നൂറുകണക്കിന്റെ പഞ്ഞിക്കെട്ടുകൾ കനത്തു കല്ലിച്ചിരിക്കുന്നു.

ഇനി എത്ര നേരങ്ങൾ?...

കിടന്നു കഴിഞ്ഞാൽ എന്നും ഒരു വെള്ളദാഹം. ഇവിടെ ഈ മഴസമയത്തും എന്താണൊരു ദാഹം? ലോഡ്ജിലാകുമ്പോൾ തലയ്ക്കൽ മേശപ്പുറത്ത് മൺകൂജ നിറച്ചു വെള്ളവും പ്ലാസ്ററിക്ക്കപ്പും ഉണ്ടാകും. ഒന്നു കൈനീട്ടേണ്ടതേയുള്ളു.

മാളു ഉറങ്ങിക്കാണുമോ?— വിളിച്ചുണർത്തുന്നതെങ്ങനെ?

വിളക്കുകളെല്ലാം കെടുത്തിക്കഴിഞ്ഞു. എങ്കിലും അണയാത്തൊരു ദീപം എവിടെയോ നിന്നെരിയുന്നു. മുനിഞ്ഞുകത്തുന്ന ആ ഈർക്കിൽനാളം ഊതിക്കെടുത്താനാവാത്ത അകലങ്ങളിൽ ഈ വീട്ടിനുള്ളിലെവിടെയോ കരുതിവച്ചതാരാണ്?

കനിഞ്ഞെത്തുന്ന ഒരു മയക്കത്തിന്റെ വർണ്ണനൂലിഴകളിലൂടെ . അക്കരെയ്ക്കുള്ള യാത്ര. ഞാൻ ചെന്നെത്തുന്നതിനുമുൻപ് എന്റെ നൂലിഴകളെ പൊട്ടിച്ചതാരാണ്?

ഇരുൾ വിഴുങ്ങിയ കാലടികൾ ആരുടേതാണ്?

മേനിയിലാകെ കത്തിവിരിയുന്ന കുരുക്കുത്തിമുല്ലമൊട്ടുകൾ. കൈക്കുടന്നയിലൂടെ പിടഞ്ഞു നീങ്ങുന്ന അരിപ്രാവുകൾ. ആകാശങ്ങൾതേടി നീ പറന്നെത്തിയ ഉയരങ്ങളിൽവച്ചു ഉതിർന്നുവീണ വെൺതൂവലുകളിൽ, നിലച്ചുപോയ നിന്റെ ചിറകടികളിൽ ഇനി ഞാനുറങ്ങട്ടെ!

മുറിഞ്ഞുപോയ ഉറക്കത്തിന്റെ വർണ്ണനൂലിഴകളിൽനിന്നും കൊഴിഞ്ഞുപോയ കുരുക്കുത്തിമുല്ലപ്പൂവുകൾ പെറുക്കിപ്പെറുക്കി..., പിന്നെ എപ്പോൾ ഉറങ്ങി?

—എപ്പോൾ ഉണർന്നു?

ഉറങ്ങാത്തവർക്ക് എന്തുണർച്ച?...

നേരം നന്നേ വെളുത്തിരിക്കണം. പടിഞ്ഞാറൻ ജാലകത്തിൽ ഈറനണിഞ്ഞ പ്രഭാതത്തിന്റെ വിളറിയ വെളിച്ചം കാത്തുകിടന്നു. പുറത്ത് കിളികൾ ചിലച്ചുകൊണ്ടിരുന്നു. നോക്കിക്കിടക്കവേ, മനസ്സിൽ എത്രയോ രാവുകൾ ഓർമ്മകളുടെ ഉതിർന്നുപോയ തൂവലുകൾക്ക് നിറം തേടുകയായിരുന്നു.

ഇങ്ങനെ കിടന്നാൽ അങ്ങനെ ഓരോന്നും ഓർത്തോർത്ത് കാലം മറന്നു കിടക്കാം. ഒരിക്കലും പോകാനാവില്ല.

ഒത്തിരിനേരംകൂടെ ഇങ്ങനെകിടന്നിട്ട് എഴുന്നേല്ക്കാമെന്നു വിചാരിച്ച് കിടക്കുമ്പോൾ മുറിക്കുള്ളിൽ കാലടികൾ വീണു. കൈവളകൾ കിലുങ്ങി.

ചായയുമായി മുന്നിൽ മാളു.

അവൾ ഒന്നും മിണ്ടിയില്ല.

നിദ്രവിട്ടകലാത്ത അവളുടെ കണ്ണുകളിൽ ഏതോ ദുഃഖം താവിനിന്നിരുന്നു.

അവൾ നിശ്ശബ്ദയായി തനിക്കുള്ള ചായ തന്നിട്ട് മെല്ലെ പുറത്തു കടന്നു.

''മാളൂ.''

അവൾ നിന്നു!

മനസ്സു നിറയെ ഇരുട്ടായിരുന്നു. ഇരുട്ടിൽ മഴമാത്രം നിന്നുപെയ്യുകയായിരുന്നു.

''മാളൂ,...ആദ്യവണ്ടിക്കുതന്നെ ഞാൻ പോവുകയാണ്.''

അവൾ ഒന്നും മിണ്ടിയില്ല. ഇന്നലെ വരെ തന്റെ മുന്നിലൂടെ കടന്നുപോയ യാത്രാവേളകളെ മനസ്സിൽ കുറിച്ചിടുവാൻ അലസമായിട്ടെങ്കിലും അവൾ കരുതിക്കൂട്ടിയിരിക്കില്ല. ഓർമ്മിച്ചിരിക്കാത്ത അനവസരങ്ങളിൽ ഓടിവന്നെത്തുന്ന ഒരു യാത്ര. നോക്കിനിൽക്കവേ, എല്ലാം തന്നെ വിട്ടകലുന്ന ഒരു നിമിഷം അവൾ സങ്കല്പിക്കുകയാവാം.

ഉള്ളിലുറങ്ങിക്കിടക്കുന്ന വിചാരങ്ങൾ വാക്കുകൾ തേടുന്നതുവരെ; വരികൾ തേടുന്നതുവരെ അവൾ കാത്തുനിന്നില്ല. മുത്തശ്ശനുള്ള ചായയുമായിട്ടവൾ മുറിവിട്ട് പുറത്തിറങ്ങുമ്പോൾ മനസ്സ് നഷ്ടപ്പെടുകയായിരുന്നു.

കിണററിലെ തുടി ഉള്ളിലെ അസ്വ

സ്ഥതകളെ തൊട്ടുണർത്തിക്കൊണ്ട് വന്യമായി കരഞ്ഞു.

കിടക്ക വിട്ട് എഴുന്നേററ് ചായയും കടിച്ചിട്ട് മെല്ലെ പുറത്തു കടന്നു. നടുത്തളത്തിലെ ജനലോരത്ത് മുത്തശ്ശന്റെ ഉണർച്ചും കാത്തിരിക്കുന്ന ചായ.

തൊട്ടുണർത്തണമോ?—വേണ്ട; ഉറങ്ങട്ടെ! താമസിച്ചാവും എന്നും എഴുന്നേൽക്കുക. താൻ ഇറങ്ങുന്നതിനു മുൻപ് ഉണരുമാവും. ഏതായാലും നേരം കളയേണ്ട. ഇപ്പോഴുള്ള ബസ്സ് നഷ്ടപ്പെട്ടാൽ പിന്നെ ഉച്ചകഴിഞ്ഞേയുള്ളൂ.

മുത്തങ്ങാപ്പുല്ല് പടർന്ന കിണററിൻകര. കുട്ടകം നിറച്ച് മാളു വെള്ളം കോരി വച്ചിരിക്കുകയായിരുന്നു. സിമൻറു പൂശാത്ത, കരിങ്കല്ലുകൾ ഊർന്നുപോയ അരമതിലിൽ കൈകുത്തി കിണററിനുള്ളിൽ നോക്കി. സമൃദ്ധമായ വെള്ളം. രണ്ടുകൈ കയറിട്ടാൽ തൊട്ടി നിറയും. പച്ചപ്പായലു പിടിച്ച ഉരുച്ചുമരിൽ വളർച്ച മുററി നിൽക്കുന്ന കീരിപ്പനകളും അരയാൽത്തൈകളും.

മാളുവിനെ വിളിച്ചു ചോദിച്ചപ്പോൾ അവൾ ഉപ്പും കുരുമുളകും പൊടിച്ചുചേർത്ത സ്വാദുള്ള ഉമിക്കരി കൊണ്ടുതന്നു. വേഗം പല്ലുതേച്ച് കൈയും കാലും കഴുകി. വീട്ടിൽ ചെന്നിട്ടാവാം ഇനി കുളി.

അടുക്കളയുടെ പുകയോട്ടിലൂടെ ഉയരുന്ന പൊങ്ങുന്ന നീലപ്പുകച്ചുരുളുകൾ. മാളു പ്രാതൽ തയ്യാറാക്കുകയാവും,

മഴമേഘങ്ങൾക്കുള്ളിൽ ഒളിമിന്നുന്ന നേർത്ത വെള്ളിവെളിച്ചം. ഈ വെളിച്ചവും നോക്കിനിന്നാൽ യാത്ര ഇനിയും വൈകും. മനസ്സുപോലെയാണ് ആകാശം;—അതിന്റെ നിറം മാറുന്നത് എപ്പോഴാണെന്ന് ആർക്കറിയാം? മഴ എപ്പോൾ വേണമെങ്കിലും പെയ്യാം.

മടക്കയാത്രയ്ക്കൊരുങ്ങുന്ന മനസ്സ്.

മുറിക്കുള്ളിൽചെന്ന് വസ്ത്രംമാറി പുറത്തു കടന്നപ്പോൾ മാളു അടുക്കളപ്പടിയിൽ നോക്കിനില്ക്കുകയായിരുന്നു. തന്നെക്കണ്ടപ്പോൾ അവൾ പറഞ്ഞു: ''കാപ്പിയെടുത്തു വച്ചിട്ടുണ്ട്.''

വിശപ്പൊട്ടും ഇല്ലായിരുന്നു. വേണ്ടായെന്നു പറയുവാൻ ആയില്ല.

''മുത്തശ്ശനുണർന്നില്ലേ?''

''ഇല്ല''

പോകാൻ നേരത്ത്, ഇറങ്ങി നിന്നുകൊണ്ട് യാത്ര ചോദിക്കുമ്പോൾ മുത്തശ്ശന് വിഷമം തോന്നും. നേരത്തേ വിളിച്ചുണർത്തി പറഞ്ഞിട്ട് അല്പം എന്തെങ്കിലും കഴിച്ചുവെന്ന് പേരു വരുത്താം.

മുത്തശ്ശൻ തലവഴി പുതച്ച് ഉറങ്ങുകയായിരുന്നു. ചുമരിലൂടെ വരിവച്ചു നീങ്ങുന്ന ചോണനുറുമ്പുകൾ ജനൽപടിയിൽ ഇന്നലെ വച്ച പൊതിക്കെട്ടിൽ അവസാനിക്കുന്നു.

മുത്തശ്ശൻ പുതച്ചിരുന്ന കരിമ്പടം മെല്ലെ മാററി.

...മഞ്ഞളിച്ച മുഖത്ത് അരിച്ചുനടക്കുന്ന ഉറുമ്പുകൾ; അവ ശവംതീനി ഉറുമ്പുകളായിരുന്നു.





ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

## ഇരുപത്

വർഷങ്ങൾക്ക് മുമ്പാണ്. എവിടെയും വേരുകളുറയ്ക്കാത്ത ഉരുളുന്ന കല്ലായിരുന്നു എന്നും. ഒരിടത്തും രണ്ടോ മൂന്നോ വർഷങ്ങളിലധികം തങ്ങാറില്ല. ഏതോ ഉൾവിളിയുടെ അപ്രതിരോദ്ധ്യതയിൽ സ്വയം ഉരുളുന്നു. ആ അസ്ഥിരതയുടെ അവ്യാഖ്യേയമായ സാന്ത്വനത്തിന് വശംവദനാവുന്നതിൽ തോന്നുന്ന തൃപ്തി.

ഒരു വലിയ അസ്ഥിരതയെ ചെറിയ ചെറിയ അസ്ഥിരതകളുടെ നുറുങ്ങുകളായി കാണുമ്പോൾ ഉളവാകുന്ന താല്ക്കാലിക ലക്ഷ്യബോധങ്ങൾ ജീവിതത്തിന് മിഥ്യയായൊരർത്ഥകല്പന നല്കുന്നു.

കേന്ദ്ര ഉദ്യോഗസ്ഥന്മാർക്ക് സംസ്ഥാന ഭരണസംവിധാനവുമായി പരിചയപ്പെടാൻവേണ്ടിയൊരുക്കിയ പദ്ധതിയുടെ ഭാഗമായിട്ടാണ് ഹരി ഏതാനും മാസങ്ങൾ കേരളത്തിലെത്തിയത്.

ചുരം താണ്ടിയെത്തിയ അശാന്തമായ കാററിൽ കോമരം തുള്ളുന്ന പനന്തലപ്പുകൾ. ഏതോ മന്ത്രവാദി വാരിയെറിഞ്ഞ വിഭൂതിപോലെ ചാരനിറത്തിലുള്ള കാർമേഘങ്ങൾ. നീലമലഞ്ഞൊറികളിൽ തലയൊളിപ്പിച്ച അണക്കെട്ട്. ജില്ലാധികാരിയുടെ താല്ക്കാലിക ഉത്തരവാദിത്വങ്ങളിൽനിന്ന് മുക്തിനേടാൻ അണക്കെട്ടിനടുത്ത റെസ്ററ്ഹൗസിൽ ചെലവാക്കാൻ തീർച്ചയാക്കിയ വാരാന്ത്യം.

വഴിവിളക്കുകൾ കാവൽനില്ക്കുന്ന അണക്കെട്ടിൽ സന്ധ്യമയങ്ങി. ജലധാരകളിൽ വർണ്ണദീപങ്ങൾ മായാലോകം വിരിയിച്ചു. അകലെനിന്നെത്തിയ ടൂറിസ്ററുകൾ മടങ്ങിപ്പോയി. തടാകത്തിൽ ഉല്ലാസയാത്ര നടത്തിയിരുന്ന ബോട്ടുകൾ കരയ്ക്കണഞ്ഞു.

അലസമായ സായാഹ്നം. അതിന്റെ വിഷാദഭാവം കുടഞ്ഞുകളയാൻ, ബ്രീഫ്കേസിൽ കരുതിയിരുന്ന ബീർബോട്ടിൽ തുറന്നു.

ചുററുമുള്ള നീല മലകളുടെ രഹസ്യങ്ങളിൽനിന്ന് പ്രസരിക്കുന്ന സുഖദമായ ഊഷ്മളത. തടാകം താണ്ടിയെത്തുന്ന ഇളംകാററിന്റെ ശീതളിമ. നിലാവിന്റെ നിറമുള്ള ബീറിന്റെ വിതാനം താണു. പാടിമറന്ന ഏതോ കവിതയുടെ വരികൾ മനസ്സിൽ ഇരടി നിന്നു.

അപ്പോഴാണ് ടെലഫോൺ ശബ്ദിച്ചത്. ജില്ലയിലെ പൊലീസ് മേധാവി വില്യംസ് ക്ഷമാപണത്തോടെ പറഞ്ഞു—

സോറി ടു സ്പോയ്ൽ യുവർ വീക്ക് എൻറ്...സംതിങ് സിരിയസ് ഹാസ് ഹാപ്പൻറ്...ദെ ഹാവ് സ്ട്രക്ക് എഗേയ്ൻ...

അക്കാലത്തെ ക്രമസമാധാന റിപ്പോർട്ടുകൾ അലോസരപ്പെടുത്തുന്നതായിരുന്നു. ഇടതുപക്ഷ തീവ്രവാദികളെന്ന കമനീയ പരിവേഷത്തിൽ ഒററപ്പെട്ടും കൂട്ടായും നടന്നിരുന്ന കൊള്ളകളും കൊലപാതകങ്ങളും പത്രങ്ങളുടെ മുൻപേജിൽ സ്ഥലംപിടിച്ചിരുന്നകാലം. ഉത്തരവാദപ്പെട്ടവർക്ക് തലവേദനയായും വൃത്തം തെററി കവിതയെഴുതുന്നവർക്ക് പ്രചോദനമായും തൊഴിലില്ലാത്ത അഭ്യസ്തവിദ്യർക്ക് രോമാഞ്ചമായും ആ സംഭവങ്ങൾ ചിത്രീകരിക്കപ്പെട്ടു.

മലഞ്ചരിവുകളുടെ മറപററി അവർ കൊല്ലുകയും കൊള്ളയടിക്കുകയുംചെയ്തു. ജനകീയ കോടതിയായി സ്വയം മാറി ആരോപണപത്രങ്ങളുണ്ടാക്കി വിചാരണ ചെയ്യാതെ ശിക്ഷ.

ബംഗാളിൽനിന്നും ആന്ധ്രയിൽനിന്നും എത്തിയിരുന്ന നിറംപിടിപ്പിച്ച റിപ്പോർട്ടുകൾ അവർക്ക് പ്രചോദനം നല്കി. മാവോവിന്റെ ചുവന്ന പുസ്തകവും ചെഗുവേരയുടെ ഗറില്ലാ യുദ്ധതന്ത്രവും മാറോടടക്കിപ്പിടിച്ച് അവർ ഏതോ ഉദാത്തമായ ആദർശങ്ങളുടെ മിഥ്യയ്ക്ക് കാവലിരുന്നു...

മദ്ധ്യവർഗ്ഗ ബൂർഷ്വാസിയുടെ ഊതിയാൽ പറക്കുന്ന വർണ്ണക്കുമിളകൾക്കുള്ളിൽനിന്ന്, വിപ്ലവത്തിന്റെ മൃഗതൃഷ്ണതേടി, ദുർബ്ബലമായ ചിറകുകൾ വിരിയിച്ച് പറന്നെത്തിയവർ.

കണ്ണുകളുടെ കൃത്രിമമായ വിഷാദച്ഛായയിൽ തിളങ്ങിയ വിപ്ലവത്തിന്റെ തീപ്പൊരികൾക്ക് ഭാഷ്യം ചമയ്ക്കാൻ പത്രങ്ങൾ. അതിന്റെപേരിൽ നടന്ന ക്രൂരവും കുത്സിതവുമായ നാടകീയതയെ ആദർശവല്ക്കരിക്കാൻ ബുദ്ധിജീവികൾ.

അപ്പപ്പോൾ കിട്ടിയിരുന്ന രഹസ്യസൂചനകളിൽനിന്ന് വ്യക്തമായിരുന്നത്, ആദർശങ്ങളല്ല, മറിച്ച് സ്വാർത്ഥതാല്പര്യങ്ങളും കുത്സിതമായ രാഷ്ട്രീയോദ്ദേശ്യങ്ങളുമാണ് പ്രസ്ഥാനത്തിന്റെ അടിയൊഴുക്കുകളെന്ന് ഏറെക്കുറെ വ്യക്തമായിരുന്നു. പക്ഷെ, അതൊരു വെറും ക്രമസമാധാനപ്രശ്നമായി കാണാൻ ആരും ഇഷ്ടപ്പെട്ടില്ല. കാലഘട്ടത്തിന്റെ ഹൃദ്സ്പന്ദനങ്ങളെന്ന് വിശേഷിപ്പിക്കപ്പെട്ട ഏതോ മിഥ്യാസങ്കല്പങ്ങൾക്ക് നിറംകൊടുക്കാനായിരുന്നു ബന്ധപ്പെട്ടവർക്ക് താല്പര്യം.

സത്യത്തിൽ, അവിടവിടെ പൊട്ടിപ്പുറപ്പെട്ട രക്തച്ചൊരിച്ചിലിന്ന്, ആദർശങ്ങളുടെ വർണ്ണകഞ്ചുകം പാകമായിരുന്നില്ല. വെറും ക്രിമിനലുകളോട് പടപൊരുതുന്നതിനെക്കാൾ അഭികാമ്യമായി കരുതിയിരുന്നത് ഇല്ലാത്ത നിഴലുകൾക്ക അസ്തിത്വം നൽകാനായിരുന്നു.

അണക്കെട്ടിന്റെ ചുററുമുള്ള ദീപമാലകളെ പിന്നിട്ട്, ജീപ്പോടിക്കുമ്പോൾ വില്യംസ് പറഞ്ഞു.

ഒരു കൊലപാതകം കൂടി. റബർതോട്ടങ്ങളുള്ള, റൈസ്മില്ലും, നെൽപ്പാടങ്ങളുമൊക്കെയുള്ള ഒരു ജന്മിയാണ് ഇത്തവണത്തെ ബലി. കൊല നാടകീയമായിരുന്നു. നന്നെ പുലർച്ചെയാണ് സംഭവം. അറുത്ത തല, ഇരുനിലബംഗ്ലാവിന്റെ മുകളിൽ, ചുണ്ണാമ്പും കരിയുംകൊണ്ട് പൊട്ടുകുത്തിയ മൺകലം തൂക്കിയതിന്നരികെ 'കരിങ്കണ്ണാ നോക്ക്' എന്നെഴുതിയ മാമ്പലയ്ക്കടുത്ത്, പാന്തകനാരിൽ തൂക്കിയിരിക്കയാണ്. അടുത്തുതന്നെ, ജനകീയ കോടതിയുടെ ചാർജ്ജ്ഷീററ്. ചാർജ്ജുകൾ പതിവുള്ളവതന്നെ—തൊഴിലാളികളെ ചൂഷണം ചെയ്യുന്നു. സമൂഹദ്രോഹപരമായ കാര്യങ്ങളിൽ തലമുറകളായി മുഴുകിവരുന്ന ബൂർഷ്വാസിയുടെ പ്രതിനിധിയാണ്. കിഴക്കുദിക്കുന്ന ചുവന്ന സൂര്യനെ അവഗണിക്കുന്നു. വിപ്ലവത്തിന്റെ പാതയിൽ പ്രതിബന്ധങ്ങളുയർത്തുന്നു...

തലയില്ലാത്ത കബന്ധം മാത്രമാണ് രാവിലെ പണിക്കെത്തിയവർ കണ്ടത്. ഇറയിൽ തൂങ്ങുന്ന മൺകലത്തിന്നരികെ, രക്തം പുരണ്ട്, കണ്ണുതുറിച്ച്, നാവ് പുറത്തേക്ക് നീട്ടി ഭീകരതയുടെ പര്യായമായ തല കണ്ടെത്തിയത് പിന്നീടാണ്.

തുറന്നുകിടന്ന ഇരുമ്പുഗേററുകടന്ന്, തള്ളിക്കയറിയ ജനക്കൂട്ടത്തെ വകഞ്ഞ്, ജീപ്പ് നിന്നു. തൃശ്ശൂർ പൂരത്തിന്റെ ആൾത്തിരക്ക്.

അന്വേഷണത്തിന്റെ ചാർജ്ജ് വഹിക്കുന്ന ഇൻസ്പെക്ടർ കുര്യൻ, ചുരുക്കി വിവരിച്ചു—

വെട്ടുകത്തിയുപയോഗിച്ചാണ് കൊല നടത്തിയിട്ടുള്ളത്. ഒററവെട്ടിൽ മരണം നടന്നിരിക്കണം. രണ്ടാമത്തെ വെട്ട് തല ഉടലിൽനിന്ന് വേർപെടുത്താൻവേണ്ടിയാവണം. ഉപയോഗിച്ച ആയുധം പിടിച്ചെടുത്തിട്ടുണ്ട്. കൈയടയാളമോ കാലടയാളമോ ഒന്നും കിട്ടിയിട്ടില്ല. ഗ്ലൗസും കാൻവാസ് ഷൂസും—അതോ ഗംബൂട്ട്സോ? — അണിഞ്ഞുകൊണ്ടാണ് ക്രിയ



ചുരത്തിയത് നാലുപേരെങ്കിലും ഓപ്പറേഷനിൽ പങ്കുവഹിച്ചു കാണണം.

വളർത്തു നായ്ക്കളായ ഹിററ്ലറും സ്റ്റാലിനും കൊല്ലപ്പെട്ടിരിക്കുന്നു. വിഷം കലർത്തിയ ഇറച്ചിക്കഷ്ണം കൊടുത്തായിരിക്കണം ആ ക്രിയ നിർവ്വഹിച്ചത്. പടിപ്പുരയിൽ താമസിച്ചിരുന്ന ഒരദ്ധ്യാപകൻ തലേന്നു മുതൽ അപ്രത്യക്ഷനായിരിക്കുന്നു. ഭീകരസംഘടനയോട് കൂറുള്ള ഒരാളാണയാളെന്ന് സംശയിക്കാൻ അയാളുടെ മുറിയിൽ കണ്ട മാവോ സൂക്തങ്ങളും ലഘുലേഖകളും ഉപകരിക്കുന്നു. വഴിതെററിക്കാനുള്ള ഉപായങ്ങളാണോ അതെന്നും അറിയില്ല. നായ്ക്കളെ കൊല്ലാൻ അയാളുടെ സഹകരണം ഉണ്ടായിട്ടുണ്ടാവണം.

അയാളാണ് ഈ കേസിലെ പ്രധാന കണ്ണി. മററുള്ളവരാരാണെന്നതിനെക്കുറിച്ച് തുമ്പൊന്നുമില്ല. ചുരുക്കത്തിൽ നമുക്കപരിചിതമല്ലാത്ത ഒരു പാറേറൺ ആണ്. ഇരുമ്പലമാരയിൽനിന്ന് സ്വർണ്ണാഭരണങ്ങളും വലിയൊരു സംഖ്യയുടെ നോട്ടുകെട്ടുകളും കാണാതായിട്ടുണ്ട്. രണ്ടിന്റേയും ഒന്നിന്റേയും നോട്ടുകെട്ടുകൾ അതേപടിയിരിക്കുന്നു. വെള്ളിപ്പാത്രങ്ങളും, വെള്ളിനാണ്യങ്ങളും തൊട്ടിട്ടില്ല. ലൈസൻസുള്ള ഒരു തിരത്തോക്കും ലൈസൻസില്ലാത്ത ഒരു നിറതോക്കും മോഷ്ടിക്കപ്പെട്ടിട്ടുണ്ട്.

തള്ളിക്കയറുന്ന ജനക്കൂട്ടത്തെ വകഞ്ഞ് അകത്തേക്കു കയറി. പൊലീസ് ഏർപ്പെടുത്തിയ ഫോട്ടോഗ്രാഫർ തലയില്ലാത്ത ശവത്തിന്റെ ഫോട്ടോയെടുക്കുന്നു.

കിടപ്പറയിൽനിന്ന് പുറത്തേക്കുള്ള അല്പം ഉയർന്ന ഉമ്മറപ്പടിക്കുതാഴെ, കോണിപ്പടി കയറിച്ചെല്ലുന്ന പുറംതളത്തിൽ ഏങ്കോണിച്ചു കിടക്കുന്ന കബന്ധം. ചുവന്ന കാവിതേച്ച് മിനുക്കിയ നിലത്ത്, വേറിട്ട കഴുത്തിന് ചുററുമായി കുറുകി നിൽക്കുന്ന രക്തത്തിന്റെ ഇരുണ്ട ചുവപ്പുനിറം. മനംപുരട്ടുന്ന നേർത്ത ദുർഗന്ധം ഈർപ്പം മുററിയ വായുവിൽ പതിയിരിക്കുന്നു.

കുര്യൻ തന്റേതായ നിരീക്ഷണങ്ങൾ നിരത്തിക്കൊണ്ടിരുന്നു. വാതിലടച്ച്, ചീർപ്പിട്ട്, അകത്ത് ഉറങ്ങുകയായിരുന്ന മൂപ്പിൽനായരെ, എന്തെങ്കിലും ശബ്ദമുണ്ടാക്കിയോ, പുറമെ നിന്ന് വിളിച്ചോ പുറത്തേക്ക് വരുത്തിയിരിക്കാം. ഉമ്മറം കടന്ന ഉടനെ കൊടുവാൾകൊണ്ടാക്രമിച്ചിരിക്കാം. പിടിവലിയുടെ ലക്ഷണങ്ങളൊന്നുമില്ല. മരണം പെട്ടെന്ന് നടന്നിരിക്കണം. ഒഴുകിക്കൂടിയ ചോര തളം കെട്ടി നില്ക്കുന്നതിനെ തടസ്സപ്പെടുത്തുന്ന ചലനങ്ങളൊന്നും കാണാനില്ല. ഉടുത്തിരുന്ന ഒററമുണ്ട് അഴിഞ്ഞിട്ടില്ല. കഴുത്തിൽ സ്വർണ്ണംകെട്ടിയ രുദ്രാക്ഷമാല— അഞ്ചുപവനുണ്ടെന്ന് വീട്ടുകാർ പറയുന്നു— കാണാനില്ല.

സംഭവത്തിന്റെ മാനുഷികവശത്തെക്കുറിച്ചോർത്തപ്പോഴാണ്. വീട്ടുകാർ ആരൊക്കെയാണ്? അകത്തെവിടെയോ അമർത്തിയ തേങ്ങലുകൾ കേൾക്കാമായിരുന്നു. വില്യംസ് വിശദീകരിച്ചു—കൊല്ലപ്പെട്ടയാളുടെ അടുത്ത ബന്ധുക്കളായി മൂന്നുപേരേയുള്ളു. ഭാര്യ. അമ്പതോളം വയസ്സുള്ള തറവാടിത്തവും കുലീനതയുമുള്ള സ്ത്രീ. അവർ ഒരു നോക്കേ ഭർത്താവിന്റെ കബന്ധത്തിൽ നോക്കിയുള്ളു. ബോധമററു നിലത്തുവീണു. ഇനിയും ബോധം തെളിഞ്ഞിട്ടില്ല. മക്കൾ—അവർ ട്വിൻസ് ആണ്—രണ്ടു പെൺകുട്ടികൾ. ഒരു കുട്ടിയെ നാലുകെട്ടിലെ നടുമുററത്ത് ബോധംകെട്ട അവസ്ഥയിൽ കണ്ടെത്തി. ഷി വാസ് പ്രൊഫ്യുസ്ലി ബ്ലീഡിങ് ഫ്രം ഹേർ പ്രൈവററ് പാർട്സ്. ഷി ഈസ് സ്റ്റിൽ അൺ കോൺഷിയസ്... ദി അദർ ഗേൾ ഈസ് ഇൻ ഷോക്ക്... മൂന്നുപേരേയും ആശുപത്രിയിലെത്തിച്ചിട്ടുണ്ട്...അവർ ചോദ്യംചെയ്യേണ്ട പരുവത്തിലല്ല...

മററാശ്രിതരെയെല്ലാം ചോദ്യംചെയ്തു കഴിഞ്ഞു. ഭയാദരങ്ങളോടെ അവരെല്ലാം മരണപ്പെട്ട ആളോട് കൂറുപുലർത്തുന്നു. തലമുറകളായി ഇവിടത്തെ ആശ്രിതർ. അവരെ സംശയിക്കാൻ കാരണമില്ല. കുടിയിറക്കലും, റൈസ്മില്ലിലെ തൊഴിലാളികളെ പിരിച്ചുവിടലും, എസ്റ്റേററിലെ തൊഴിലാളികളുടെ പണിമുടക്കവും എല്ലാംകൂടെ, കൊല്ലപ്പെട്ടയാളോട് പ്രോലിറേററിയററിന് അമർഷവും വിദ്വേഷവുമുണ്ടാവാൻ കാരണമുണ്ട്.

നായയ്ക്ക് വിഷം കലർത്തിയ മാംസക്കഷ്ണം കൊടുത്തത് സംഘവുമായി ബന്ധപ്പെട്ട ആളായിരിക്കണം. നായയ്ക്ക് നെയ്യ് കലർത്തിയ ചോറും കോഴിമുട്ടയും എന്നും കൊടുക്കുന്നത് മരിച്ച ആളാണ്. അയാൾ അതുകഴിഞ്ഞേ അത്താഴം കഴിക്കാറുള്ളു. മുട്ടയും ചോറും തിന്ന് ഏതാണ്ട് രണ്ടുമണിക്കൂർ കഴിഞ്ഞാണ് നായ ഇറച്ചി തിന്നത്. ആഴ്സനിക് കലർത്തിയ ഇറച്ചി. ശ്രീധരൻ സയൻസ് അദ്ധ്യാപകനായിരുന്നു എന്നതും മററും ഇവിടെ സ്മരിക്കാം. സ്കൂളിലെ സയൻസ് ലബോറട്ടറി സീൽ ചെയ്തിട്ടുണ്ട്. അയാൾ താമസിച്ചിരുന്ന പടിപ്പുരമുറിയും സീൽ ചെയ്തിട്ടുണ്ട്. എറണാകുളത്തുനിന്നും ഡോഗ് സ്ക്വാഡ് എത്തിക്കഴിഞ്ഞാൽ വി എക്സ്പെക്ററ് എ ബ്രേക്ക്ത്രൂ...

നടുമുററത്തിന് ചുററുമുള്ള വരാന്തയിൽ ചിത്രാങ്കിതമായ കൂററൻ തൂണിന്നരികെ, ചോക്കുകൊണ്ടടയാളപ്പെടുത്തിയ സ്ഥലത്താണ് ഉമയെ, ബോധംകെട്ട അവസ്ഥയിൽ, രക്തംപുരണ്ട വസ്ത്രങ്ങളോടെ കണ്ടെത്തിയത്. നടുമുററത്തെ വലിയ നിലവിളക്ക്, ട്യൂബ്ലൈററിന്റെ വെണ്മയിൽ തിളങ്ങുന്നതു കണ്ടു. കഥകളിക്കുപയോഗിക്കുന്ന വിളക്കിനേക്കാൾ വലിപ്പം. അതിൽ എണ്ണനിറച്ച് തിരിയിട്ടിട്ടുണ്ടെങ്കിലും തിരികത്തിച്ചതിന്റെ ലക്ഷണമൊന്നുമില്ല. ഒരദ്ഭുതശില്പം കാണുന്ന കൗതുകത്തോടെ അതിന്റെ അടുത്തേക്കു നടന്നു. കഷ്ടിച്ച് ചുമലിനോടൊപ്പം ഉയരമുണ്ട് വിളക്കിന്. ചെറിയ കുട്ടികൾക്ക് തിരികത്തിക്കാനുള്ള സൗകര്യത്തിനായിരിക്കണം മരംകൊണ്ടുതീർത്ത മൂന്നു പടവുകൾ.

പെട്ടെന്നാണത് ശ്രദ്ധിച്ചത്. നിലവിളക്കിന്റെ മുകൾത്തട്ടിന്റെ നടുവിൽ, മുകളിലേക്ക് ഉരുണ്ടുനിൽക്കുന്ന വെള്ളോട്ടുദണ്ഡിന്റെ തിളക്കത്തിൽ ചോരപ്പാടുകൾ. ഇൻസ്പെക്ടർ കുര്യൻ അതുവരെ അത് കണ്ടില്ലെന്ന് തോന്നുന്നു. നോട്ടുബുക്കും പെൻസിലുമായി കുര്യൻ വിളക്കിന് ചുററും പരുങ്ങിനിന്നു. വിളക്കിൽ പററിയ ചോരത്തുള്ളിയുടെ സാമ്പിളെടുക്കാൻ അയാൾ ആരോടോ പറയുന്നത് കേട്ടു. ഉമയുടെ രക്തവുമായി അത് മാച്ച്ചെയ്യുമെന്നൂഹിക്കാൻ ഒരു ബ്ലഡ് ടെസ്റ്റിന്റെ ആവശ്യമൊന്നും ഉണ്ടായിരുന്നില്ല.

അകത്തളംകഴിഞ്ഞ് പൂമുഖം. കരിങ്കൽപ്പടവുകളിറങ്ങുമ്പോൾ ആൾക്കൂട്ടം, രണ്ടാംനിലയുടെ ഇറയിൽനിന്ന് തൂങ്ങുന്ന തലയെ ചൂണ്ടി എന്തെല്ലാമോ പറയുന്നു.









ആനക്കൊട്ടിലിന്നും പൂമുഖത്തിന്നും ഇടയിലുള്ള വിളക്കുകാലിലെരിയുന്ന ബൾബിന്റെ വെളിച്ചത്തിൽ ആ തറയുടെ നിഴൽ ഡിസ്റ്റംബർ തേച്ചചുമരിൽ രാക്ഷസീയമായി തോന്നി. കാററിന്റെ നേർത്തചലനം അതിന്റെ ബീഭത്സതയെ വർദ്ധിപ്പിച്ചു.

ജീപ്പ് ടാറിട്ട റോഡിലേക്ക് തിരിഞ്ഞപ്പോൾ വില്യംസിനോട് പറഞ്ഞു— നമുക്ക് ആശുപത്രിയിൽപ്പോയി വീട്ടുകാരുടെ നിലയെന്തെന്നന്വേഷിക്കാം.

ജീപ്പ് അരമണിക്കൂർ കൂടി ഓടി മെററലിട്ട റോഡിലേക്കു തിരിഞ്ഞു. മഞ്ഞച്ചായംതേച്ച ആശുപത്രിയുടെ ചുററും ആൾത്തിരക്ക്. പത്ത് കിടക്കകളുടെ സൗകര്യമുള്ള ചെറിയ ആശുപത്രി. ഡോക്ടർ വാർഡിന്റെ വാതില്ക്കൽ വച്ചുതിരേററു. സ്ക്രീൻ വച്ച് മറച്ച് അല്പം പ്രൈവസിയുള്ള മൂന്നു കിടക്കകൾ. ഒന്നിൽ ഒരമ്പതു വയസ്സ്പ്രായം തോന്നിക്കുന്ന കുലീനയായ സ്ത്രീ: ഫാനിന്റെ കാററിൽ പച്ചക്കരയുള്ള വേഷ്ടിയും, പാതി നരച്ച മുടിയിഴകളും ഇളകുന്നു. ഷി ഈസ് അണ്ടർ സെഡേഷൻ...ഡോക്ടർ പറഞ്ഞു...ഒന്നോ രണ്ടോ തവണ കണ്ണുതുറന്നുവെങ്കിലും ഒരുണർവ്വിന്റെ ഞെട്ടൽ താങ്ങാനുള്ള പരുവത്തിലല്ല അവർ. ഷി വിൽ കം ത്രൂ...പക്ഷേ, എന്റെ പ്രശ്നം ഈ പെൺകുട്ടികളാണ്. ഇവളാണ് രമ...

വെള്ളവോയലിൽ നീലപ്പൂക്കളുള്ള സാരി ഉലഞ്ഞിട്ടുണ്ട്. കോതിമിനുക്കാത്ത ചികുരഭാരമത്രയും വിരിയുടെ വെൺമയിൽ ചിതറിക്കിടക്കുന്നു. അവൾ കണ്ണുതുറന്ന്, ഒന്നുംകാണാനാവാതെ, ദൂരെയെവിടേയോ തുറിച്ചുനോക്കുന്നു. ആ മുഖം വിളറിയിട്ടുണ്ട്. ചുണ്ടുകൾ, വാടിയ മാന്തളിർപോലെ....മണ്ണിൽതൊട്ടപ്പോൾ മൂർത്തരൂപംകൊണ്ട ദുർബ്ബലമായൊരിടിമിന്നലിനെപ്പോലെ അവൾ കിടക്കുന്നു.

ഡോക്ടർ തുടർന്നു: അവളൊന്നു പൊട്ടിക്കരഞ്ഞിരുന്നുവെങ്കിൽ. അല്ലെങ്കിൽ അബോധത്തിന്റെ എല്ലാം മറക്കുന്ന അവസ്ഥയിലേക്കു സ്വയം വഴുതിയെങ്കിൽ...

അടുത്ത കട്ടിലിൽ ഉമ. അവളുടെ മുറിവുകൾ ഡ്രെസ്സുചെയ്തിരിക്കണം. ഒരു വെള്ള ആപ്രൺ അവൾ ധരിച്ചിരിക്കുന്നു.

ഷി നീഡ്സ് ഇമ്മീഡിയററ് സർജറി. ഹേർ വജൈനൽ കാവിററി ഈസ് റപ്ച്ചേർഡ്...ഈവൺ ഹേർ വൂംബ് ഈസ് പംക്ചേർഡ്...ദേർ ആർ അബ്റേഷൻസ് ഇൻ ദ വജൈനൽ വാൾ...

ഡോക്ടറുടെ ഓഫീസിലെത്തിയപ്പോൾ ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല—

വാസ് ഇററ് എ കേസ് ഒഫ് മാസ് റേപ്...? എ റപ്ചേർഡ് വജൈന, എ പംക്ചേർഡ് വൂംബ് ഏൻറ് ഇനഫ് സെമൻ ടു ഗോ വിത്ത് ഇററ്...യസ്... ഐ ഡോൺട് റൂൾ ഔട്ട് ദാററ് പോസിബിലിററി...

അപ്പോഴേക്കും ടെലഫോൺ മണികിലുങ്ങി. ഡോക്ടർ ഫോണെടുത്ത് ഒരു നിമിഷം ശ്രദ്ധിച്ചു. പിന്നെ ടെലഫോൺ ഹരിക്കു നീട്ടി പറഞ്ഞു—തലസ്ഥാനത്തുനിന്നാണ്...

ഹരി സംഗതികളുടെ ഏകദേശരൂപം ഫോണിൽ വിവരിച്ചു.

എല്ലാം കേട്ടപ്പോൾ മറേറ തലയ്ക്കൽനിന്ന് പ്രതികരണമുണ്ടായി.

ദിസ് ഡസ് നോട്ട് ഫിററിൻ വിത്ത് ദ പാറേറൺ...എ ഹെഡ്‌ലെസ് കോർപ്സ്...യസ്. ബട്ട് നോട്ട് ദ ഗേൾ വിത്ത് ദ പംക്ചേർഡ് വൂംബ്...

അധികാരത്തിലിരുന്നവരുടെ പ്രശ്നം അതായിരുന്നു. ഇത് അവരുദ്ദേശിക്കുന്ന പാറേറണിൽപെടുന്നില്ല. പിന്നെ കല്പനയുണ്ടായി—എലിമിനേററ് ദോസ് ഡു നോട്ട് ഫിററ് ഇൻ...

ചിത്രത്തിനു ചേരാത്തത് മായ്ച്ചുകളയുക.

പിറേറന്നത്തെ പത്രങ്ങളിൽ വന്ന വാർത്ത 'പാറേറണി'ന്ന് ചേരുംപടിയായിരുന്നു. ഉമയെക്കുറിച്ചോ രമയെക്കുറിച്ചോ പരാമർശങ്ങളുണ്ടായിരുന്നില്ല... ഇൻഫർമേഷൻ ഓഫീസർ അക്കാര്യം ഭംഗിയായി നിർവ്വഹിച്ചിരുന്നു.

ആ രമയും ഉമയും ഇവിടെ...വർഷങ്ങൾക്കുശേഷം...

ഫോൺ ക്രാഡിലിൽ വയ്ക്കുമ്പോൾ, മണ്ണിൽ തൊട്ടതോടെ മൂർത്തരൂപംകൊണ്ട ദുർബ്ബലമായ ഇടിമിന്നലിന്റെ ചിത്രം മനസ്സിൽ തെളിഞ്ഞുനിന്നു.

(തുടരും)

ഡോ: കെ. രാഘവൻപിള്ള

# മനുഷ്യന്റെ മണമുള്ള കഥകൾ

കഥാകൃത്തുകൾ പലതരക്കാർ ഉണ്ടെന്നു പറയാൻ നിരൂപകർ വേണമെന്നില്ല. നല്ല വായനക്കാർ മതി. ചില കഥാകൃത്തുകൾ സംഭവങ്ങൾ നേരെയങ്ങു വിവരിക്കും; മററുചിലർക്കു് കഥാപാത്രങ്ങളെ വരച്ചുകാട്ടാനായിരിക്കും താല്പര്യം. മൂന്നാമതൊരു കൂട്ടർ സങ്കേതസിദ്ധാർത്ഥന്മാരാണു്. നവീന സങ്കേതം തേടി അവർ കഥയെന്ന യശോധരയെ ഉറങ്ങുമ്പോൾ ഉപേക്ഷിച്ചുപോകും. അങ്ങനെ കാഫ്കായുടെ രൂപാന്തരവും മററും കേരളവേഷം ധരിച്ചു് പ്രത്യക്ഷപ്പെട്ടു കണ്ടിട്ടുണ്ടു്. അതുപോലെ തന്നെ ഇന്നു് കഥാകൃത്തുകളുടെ ഭാവനയെ ആകർഷിച്ചിട്ടുള്ള മായിക-യഥാതഥാത്മവും (Magical realism). ഒരൊററ കഥാപാത്രത്തെ മാറിക്കൊണ്ടിരിക്കുന്ന ചുററുപാടുകളിൽ പ്രദർശിപ്പിച്ചു് രസം ജനിപ്പിക്കുന്ന സന്ദർഭങ്ങൾ സൃഷ്ടിക്കുന്നതിൽ ഇനി ഒരുകൂട്ടം എഴുത്തുകാർ അഭിരമിക്കുന്നു. പഞ്ചുമേനോനെ സൃഷ്ടിച്ച ചന്തുമേനോൻ, ഒരേസമയം മറക്കാനാകാത്ത ഒരു കഥാപാത്രത്തെയും അയാൾ കാർത്തിക വിളക്കുകൊളുത്തിയ കഥാരംഗങ്ങളെയും സൃഷ്ടിച്ചു. കഥകളുടെ പരമ്പരയിൽകൂടി ജീവ്സ് എന്ന ബട്‌ലറെ സൃഷ്ടിച്ച പി. ജി. വോഡ്‌ഹൗസും ഇതു തന്നെയാണു ചെയ്തതു്. കണ്ടക്ടർ കുട്ടിയെയും എം. എൽ. സി. കഥകളും മിനഞ്ഞെടുത്ത ഇ. വി. യുടെ ഭാവനയും ഇത്തരം ലോകത്തെത്തന്നെ സൃഷ്ടിച്ചു. ഫാദർ കമില്ല്യോ എന്ന അനശ്വരകഥാപാത്രത്തിന്റെ അനുദിന ജീവിതത്തിലെ സാധാരണ സംഭവങ്ങളിൽകൂടി ഇററാലിയൻ നോവലിസ്ററായ ജിയോ വാന്തി കൊറച്ചി (Qurechi) ഇത്തരം ഒരു ലോകത്തെയാണു് സൃഷ്ടിച്ചതു്. കമ്മ്യൂണിസ്റ്റ് മേയറായ പെപ്പോണിയും ഫാദർ കമില്ല്യോവും തമ്മിലുള്ള ബന്ധവും മററും ഒരു മദ്ധ്യവർത്തിസമൂഹത്തിൽ മതത്തിനും മാർക്സിനും പരസ്പരം സംഭവിക്കുന്ന മാററങ്ങളുടെ ഇതിഹാസത്തിലെ അദ്ധ്യായങ്ങളാണു്. ചേറപ്പായി എന്ന വക്കീലിന്റെ ചെയ്തികളിൽകൂടി ശ്രീ. അയ്പ് പാറമേൽ ഇത്തരത്തിൽ രസകരമായ ഒരു ലോകം സൃഷ്ടിച്ചുവരുന്നു. ലോകത്തിന്റെ കഥയല്ല ചേറപ്പായി രചിക്കുന്നതു്. സ്വന്തം ലോകത്തിന്റെ കഥകളാണു്. ഈ ലോകത്തിൽ അയാളെപ്പോലെ മററു പിരിയന്മാരും ഉണ്ടെങ്കിലും (വക്കീൽ സ്വാമിയെ മറക്കാൻ വയ്യല്ലോ) തന്നിൽനിന്നു് നൂത്തെടുക്കുന്ന നൂലുകൊണ്ടു് സ്വന്തം ദേഹത്തിനു ചുററും വലനെയ്യുന്ന ചിലന്തിപോലെ ചേറപ്പായി അയാളുടെ പ്രപഞ്ചത്തിന്റെ സ്രഷ്ടാവാണു്. ആ കഥകൾക്കു് നിറവും മണവും കൊടുക്കുന്നതു് അയാൾ തന്നെയാണു്. ഈ കഥകൾ ഇങ്ങനെ നോക്കുമ്പോൾ കഥാപാത്ര പ്രധാനങ്ങളാണു്. ഇത്തരം കഥകൾ, ലോകത്തെമ്പാടും വായനക്കാർക്കു് പ്രിയംകരങ്ങളായ കാർട്ടൂൺ കഥകളോടു തോളോടുതോളുരുമ്മി നിൽക്കുന്നു.

അയ്പ് പാറമേലിന്റെ ''ഒരു മേൽക്കൂരയ്ക്കു താഴെ'' എന്ന സമാഹാരത്തിലെ കഥകളും ഇത്തരം ഗുണങ്ങളാൽ തികച്ചും സവിശേഷങ്ങൾ ആയിരിക്കുന്നു. അതിനോടൊപ്പം നേരിയ അസ്വാസ്ഥതയുടെ ഓളങ്ങൾ ചില കഥകൾ നമ്മിൽ അവശേഷിപ്പിക്കുകയും ചെയ്യും. ഇതിലെ ഒന്നാമത്തെ കഥതന്നെ എടുക്കുക. മനുഷ്യബന്ധങ്ങളുടെ, കുടുംബ ബന്ധങ്ങളുടെ ഒരു നീണ്ട ഇടനാഴിയിലേക്കു് അതു നമ്മെ നയിക്കുന്നു. ഒററ വീട്ടിൽ ജനിച്ചു് ഒരു പാത്രത്തിൽ ഉണ്ടും, ഒരു പായിൽ കിടന്നും ഒരു മുററത്തു കളിച്ചും വളർന്നുവന്ന സഹോദരങ്ങൾക്കിടയിൽ പില്ക്കാലത്തു് പണത്തിന്റെയും ജീവിതവിജയത്തിന്റെയും മാത്രമല്ല, ആത്മബന്ധത്തിന്റെ തന്നെ ധ്രുവാന്തരങ്ങൾ വന്നുകയറുന്നതു് അപൂർവ്വമായ കാഴ്ചയല്ല, അത്തരത്തിൽ ഒരു സ്ഥിതിവിശേഷത്തെ രണ്ടു സഹോദരിമാരുടെ ചരിത്രത്തിൽകൂടി അയ്പ് പാറമേൽ ഈ കഥയിൽ ചിത്രീകരിക്കുന്നു. ഒരു സഹോദരി സ്നേഹത്തിനുവേണ്ടി വിവാഹം കഴിച്ചു് വിധവയായിത്തീർന്നു് ഒട്ടേറെ പ്രശ്നങ്ങളെ അഭിമുഖീകരിക്കുന്ന ഒരു ചേച്ചി; മററവൾ വിവാഹിതയായി വിദേശത്തു കഴിഞ്ഞു് തിരിച്ചുവരുന്ന ഒരനുജത്തി. ജീവിതത്തിൽ വിധിയാൽ കൂടുതൽ അനുഗൃഹീതയായ അവൾ ജ്യേഷ്ഠത്തിയെ ഒട്ടൊരു വിമർശബുദ്ധിയോടും സഹതാപ ശൂന്യതയോടും നോക്കുന്നതാണു് കഥ. അടുത്ത ബന്ധങ്ങളിൽത്തന്നെ അറിയാതെ വന്നുകൂടുന്ന അകൽച്ചയെ നേരിയ വരകളാൽ വരച്ചുകാട്ടാൻ ഈ കഥാകൃത്തിനു് കരവിരുതുണ്ടു്. ഈ സമാഹാരത്തിലെ കഥകളുടെ പൊതുസ്വഭാവങ്ങളെ സംബന്ധിച്ചിടത്തോളം ഈ കഥയ്ക്കു് ഒട്ടൊരു പ്രാതിനിധ്യ സ്വഭാവമുണ്ടു്. നിഴലിച്ചുനില്ക്കുന്ന കഥാപാത്രങ്ങൾ, നീളാത്ത വിവരണങ്ങൾ, ഹെഡ്‌ലൈററുപോലെ ജീവിതപ്പാതയുടെ വളവുകളെ വെളിച്ചമുള്ളതാക്കുന്ന പ്രതിപാദനം എന്നിവ ഈ കഥകളിൽ കാണാം. അയ്പിന്റെ 'മുക്കുററിപ്പൂക്കൾ', 'മംഗളകരമായ മരണം' തുടങ്ങിയ കഥകളിൽ ഒരു വിദഗ്ധമായ ചെപ്പടിവിദ്യയുണ്ടു്. ഒരുതരം പരിണാമഗുപ്തിയാണിതു്; എന്നാൽ ഒരു വിധത്തിൽ അല്പതാനും. പരിണാമം എന്തു് എന്ന കാര്യത്തിൽ നാം അജ്ഞരാണല്ലോ. പരിണാമഗുപ്തിയിൽ. ഇവിടെ കഥ വായിച്ചു മുന്നോട്ടുപോകുന്തോറും ഇന്നതാണു് പരിണാമം എന്നു് ഒരു തീരുമാനത്തിൽ നാം എത്തുന്നു. ഒടുവിൽ, അവസാന രംഗത്തിൽ എത്തുമ്പോഴേക്കു് സംഗതി ആകെ അവതാളത്തിൽ. കഥാകൃത്തു തുറുപ്പുചീട്ടിടുമ്പോൾ നാം തോററു. 'മുക്കുററിപ്പൂക്കളിൽ' മകൻ പയ്യനാണു് കിറുക്കൻ എന്ന വിചാരത്തിൽ അവനു കൊണ്ട അടിയെക്കുറിച്ചെല്ലാം നാം ദുഃഖിക്കുമ്പോൾ, മകനല്ല അച്ഛനാണു് കിറുക്കു് എന്നു ഒടുവിൽ ധരിക്കുന്നു. ''നീ അല്ലെങ്കിൽനിന്റെ അച്ഛൻ'' എന്നതിനുപകരം ''നീയല്ലല്ലോ കിറുക്കൻ നിന്റെ അച്ഛനാണു്.'' എന്ന നമ്മുടെ പുതിയ പഞ്ചതന്ത്രമാണു് കുറേക്കൂടി ആശ്വാസകരം. ആൻറൺ ചെഖോവിന്റെ ''വൈരമാല'' മുതൽ പല കഥകളിലും ഒളിച്ചുവച്ച സത്യം കഥയുടെ ഓജസ്സിനു കാരണമായിക്കണ്ടിട്ടുണ്ടെങ്കിലും പരിണാമഗുപ്തിയെ ഒരു പഴഞ്ചൻ കഥാസങ്കേതമായി കണക്കാക്കുന്ന നിരൂപകരുമുണ്ടു്. എന്നിട്ടും എന്തേ അയ്പിന്റെ ഈ കഥയിൽ അതു് എനിക്കു് രസിക്കുവാൻ കഴിഞ്ഞു എന്നു് ഞാൻ സ്വയം ചോദിച്ചു. ആ മകനു കൊണ്ട പൊരിഞ്ഞ അടിയിൽ കൂടുതൽ കൂടുതൽ മ്ലാനനായിരുന്ന ഞാൻ അവനു് കിറുക്കില്ല എന്നറിഞ്ഞപ്പോൾ അല്പം ആശ്വസിച്ചു എന്നതാണു സത്യം. വയസ്സനു കിറുക്കാണു് എന്ന വിവരം പ്രത്യേകിച്ചു് പ്രതികരണമൊന്നും ഉണ്ടാക്കിയതുമില്ല. തൊള്ളായിരത്തി എൺപത്തിനാലിന്റെ അവസാനത്തെ രണ്ടുദിവസം നാമെല്ലാം ഇന്ത്യയിൽ മനസ്സിലാക്കിയ ഒരു വസ്തുതയാണല്ലോ അതു്. 'മംഗളകരമായ മരണ'ത്തിലും ഈ സങ്കേതം കഥാകൃത്തു് പ്രയോഗിച്ചിട്ടുണ്ടു്.

എന്തുപറയുന്നു, എങ്ങനെ പറയുന്നു എന്നു് രണ്ടു ചോദ്യങ്ങൾ ഏതു കഥകളെക്കുറിച്ചും എന്നപോലെ അയ്പിന്റെ കഥകളെക്കുറിച്ചും നാം ചോദിക്കണം. എന്തോ പറയുന്നു എന്നും നമുക്കു തോന്നാവുന്ന കഥകളും മലയാളത്തിൽ ഉണ്ടാകുന്നുണ്ടല്ലോ. എന്തിനു കഥയെഴുതുന്നു എന്ന ചോദ്യം അർഹിക്കുന്ന കഥാകൃത്തുകളുമുണ്ടു്. 'അനന്തകൃഷ്ണസ്വാമി സ്ട്രീററ്' എന്നൊരു കഥ ഈ സമാഹാരത്തിലുണ്ടു്. അതിന്റെ ആദ്യത്തെവരി ഇങ്ങനെ പോകുന്നു. ''എന്തുമാത്രം തമാശയുള്ള ഒരു ലോകമാണിതു്,'' അയ്പ് പാറമേലിന്റെ ജീവിതപ്രതികരണത്തിന്റെ ഒരു സൂചനയാണിതു്. ഇതുതന്നെ ഇതിലെ മിക്ക കഥകളുടെയും ജീവശ്വാസവും. ഇതിന്റെ മറെറാരുവശം ജീവിതത്തെക്കുറിച്ചുള്ള ഒരു നർമ്മ മധുരമായ അവബോധംകൂടിയാണു്. മനുഷ്യനെക്കണ്ടു്, അവനെക്കുറിച്ചു് ഒന്നൂറിച്ചിരിക്കാൻ കഴിയുന്നവനാണു് ഏററവും വലിയ തത്ത്വജ്ഞാനി. ആ ചിരി അവനവനെക്കുറിച്ചുകൂടിയായാൽ ആർദ്രതയുള്ള തത്ത്വജ്ഞാനിയായി. ''അനന്തകൃഷ്ണസ്വാമി സ്ട്രീററി''ലേക്കുതന്നെ നമുക്കൊന്നു കടക്കാം. പഴയ ഒരു സ്വാമിയെ മാനിച്ചു് തെരുവിനുകൊടുത്ത പേരു്. സ്ട്രീററിന്റെ രണ്ടു വശത്തും ധാരാളം സ്വത്തുള്ള കൗൺസിലർ രാമകൃഷ്ണൻ അവിടെയാണു് താമസിക്കുന്നതു്. എല്ലാ സൗഭാഗ്യങ്ങളുമുണ്ടു്. ഒരാശമാത്രം നടക്കുന്നില്ല. സ്ട്രീററിനു് തന്റെ പേരു കൊടുക്കണം എന്നതാണതു്. പക്ഷേ, ശ്രദ്ധിക്കേണ്ടവർ ശ്രദ്ധിക്ക

ന്നില്ല. ഒടുവിൽ ഒരററകയ്യ്. തൻെറ പേരുതന്നെ അനന്തകൃഷ്ണസ്വാമി എന്നു മാററിയതായി ഒരു പത്രപ്പരസ്യം. സ്ട്രീററ് തന്നിലേക്കു വന്നില്ലെങ്കിൽ താൻ സ്ട്രീററിലേക്കു പോകും. ഇത്തരമൊരു കഥ വായിക്കുമ്പോൾ നാം ചിരിക്കും. കാരണമോ? അയ്പിലും നമ്മിലുമെല്ലാം രാമകൃഷ്ണന്മാർ ഒളിച്ചിരിപ്പുണ്ട്—സൗകര്യം കിട്ടിയാൽ വെളിയിൽ ചാടും.

ഈ സമാഹാരത്തിൽ 'മംഗളകരമായ മരണം' എന്നൊരു കഥയുണ്ട്. പേരു പോലെ ഭയങ്കരനായ ഒരു വീരഭദ്രൻനായരാണ് മുഖ്യകഥാപാത്രം. അയാൾ ഒരു ട്രെയിൻ അപകടത്തിൽ മരിക്കുന്നു. ട്രെയിൻ ഒരു നദിയിലേക്കു മറിഞ്ഞു. ഒടുവിൽ വീരഭദ്രൻനായരുടെ മരണാനന്തരസദ്യയും ബന്ധുക്കൾ ആഘോഷിച്ചു. അപ്പോഴുണ്ട് സദ്യ കഴിയുന്നതിനുമുൻപ് ആൾ തിരിച്ചെത്തുന്നു. ശേഷം ചിന്ത്യം. ഞാൻ ഈ കഥ പ്രത്യേകം എടുത്തുപറയുന്നത് ഒരു പ്രത്യേകാവശ്യത്തിനാണ്. അയ്പ് പാറമേൽ ഒരു റീയലിസ്ററു കഥാകൃത്താണ് എന്നതു കാണിക്കുകയാണിവിടത്തെ പ്രയോജനം. അല്ലായിരുന്നെങ്കിൽ മരിച്ചവൻെറ ഈ ഉയിർത്തെഴുന്നേല്പ് എന്തെല്ലാം പ്രത്യാഘാതങ്ങൾ ഉണ്ടാക്കുമായിരുന്നു. നവസങ്കേതത്തിലുള്ള ഒരു കഥയായിരുന്നു ഇതെന്നു സങ്കല്പിക്കുക. എങ്കിൽ മരിച്ചവൻെറ ഈ ഉയർത്തെഴുന്നേല്പിനും തിരിച്ചുവരവിനും, അതു് ആ രംഗത്തെ ബന്ധുക്കളിൽ ഉണ്ടാക്കിയ പ്രതികരണത്തിനും എന്തെല്ലാം വ്യാഖ്യാനങ്ങൾ നിരൂപകന്മാർ കൊടുക്കേണ്ടിവരുമായിരുന്നില്ല. കഥാകൃത്തിൻെറ റീയലിസച്ചട്ടക്കൂട് നമുക്കു പരിചിതമായിരിക്കുന്നതിനാൽ അയാൾ തിരിച്ചുവന്നിരിക്കുന്നു എന്നതിൻെറ അർത്ഥം അയാൾ മരിച്ചിരുന്നില്ല എന്നു മാത്രമാണെന്നു് നാം മനസ്സിലാക്കുന്നു.

ഈ കഥയിൽത്തന്നെ ഒരു വേലിയുടെ ഉപകഥയുമുണ്ട്. അയൽപക്കത്തെ അതിർത്തിനിരത്തുന്നതിൽ ഒരു വിദഗ്ദ്ധനാണ് വീരഭദ്രൻനായർ. തന്മൂലം അതിർത്തിത്തർക്കം അതിയാൻെറ നിത്യാഹ്ളാദവുമാണ്. മറെറാരു അതിർത്തിത്തർക്കമാണ് ഇവിടെ ചൂണ്ടിക്കാണിക്കാൻ ഉദ്ദേശ്യം—വാമൊഴിയും വരമൊഴിയും തമ്മിലുള്ള അതിർത്തിത്തർക്കം. വാളെടുത്തവനെല്ലാം വെളിച്ചപ്പാട് എന്നുപറയും പോലെ പേന എടുക്കുന്നവനെല്ലാം വരമൊഴിപ്പാടാകുന്ന ഒരു പാരമ്പര്യം ഇന്ത്യൻ ഭാഷകളിലുണ്ടെന്നു് കഴിഞ്ഞശതാബ്ദത്തിൽത്തന്നെ കോംഡ് വെൽ ചൂണ്ടിക്കാട്ടി. ശക്തിയുള്ള വാമൊഴിയുള്ളവർപോലും പേന കയ്യിലെടുത്തെങ്കിൽ മരിച്ചുവീണ വരമൊഴിയേ എഴുതൂ. (വരമൊഴിപോലും! സത്യത്തിൽ, മരണമൊഴിയാണ്) ഇത്രയും പറയാൻ കാരണം അയ്പ്പാറമേലിൻെറ ഭാഷാലാളിത്യം ഓർമ്മയിൽ വന്നതാണ്. വാമൊഴിയും വരമൊഴിയും തമ്മിലുള്ള വേലിപൊളിയേണ്ട ചെറുകഥയിൽപ്പോലും ബിംബാത്മക ഭാഷ ഉപയോഗിക്കുന്ന ഭാഷാക്രൗര്യം കാണുന്ന ഇവിടെ ഈ സമാഹാരത്തിലെ കഥകളുടെ ഭാഷ ആഹ്ളാദം നൽകും. അയ്പ് കഥ പറയുകയാണ്, എഴുതുകയല്ല എന്നുതോന്നും. എന്നാൽ ഈ ലാളിത്യം അരിവയ്ക്കാനില്ലാത്തവൻെറ ഉപവാസയജ്ഞമല്ല. ആഭരണങ്ങൾ ഒന്നും അണിഞ്ഞിട്ടില്ലെങ്കിലും അടിയുടുപ്പുകളിൽ സ്വർണ്ണച്ചികിളുകൾ തുന്നിച്ചേർത്തുകൊണ്ട് കസ്റ്റംസിൽക്കൂടി കടന്നു പോകുന്ന സുന്ദരിയെപ്പോലെയാണ് അയ്പിൻെറ ഭാഷ. ഈ ഭാഷയ്ക്ക് ഗോപനംചെയ്യു ശക്തിയുണ്ട്. ''അയാളുടെ ദൃഷ്ടിപഥങ്ങളുടെ കാരാഗൃഹങ്ങളിൽ അയാൾ എന്നെ തടഞ്ഞുനിറുത്തി.''യെന്നോ ''മകൻെറ അസുഖം മാററാൻ കോവിലുകളിൽ വഴിപാടുകൾ നേരുന്ന അവൻെറ അമ്മയുടെ നിശ്വാസങ്ങൾ എൻെറ ചെവികളിൽ കൊടുങ്കാററായി ഇരമ്പി'' യെന്നോ കഥാകൃത്ത് എഴുതുമ്പോൾ ലളിതഭാഷ സമ്പന്നഭാഷയുമായി, നവീന സങ്കേതങ്ങളുടെ പീഠഭൂമികളിലെ ഏകാന്തസന്ധ്യയിൽ അവിജ്ഞേയ ഭാഷയും അന്തർമുഖത്വവും അവിരാമസമസ്യകളും പേറിക്കൊണ്ട് നമ്മുടെ കഥ മുന്നോട്ടുപോകുന്ന ഈ വേളയിൽ മലയാളകഥ വീണ്ടും മനുഷ്യനിലേക്കു നീങ്ങുന്നതുകാണുന്നതു് ഒരു സുഖമാണ്. സങ്കേതസംകീർണ്ണതയെ ഒട്ടൊക്കെ ആദരിക്കുന്ന ഈ ലേഖകനെപ്പോലെയുള്ളവരുടെ തോന്നലും ഇതുതന്നെ. ബുദ്ധിപരമായി സങ്കേത നവീകരണങ്ങൾ സാഹിത്യചരിത്രത്തിലെ ഒരു തുടർക്കഥയാണ്. ലക്ഷ്യങ്ങളുടെയും മാർഗ്ഗങ്ങളുടെയും പുനർ നവീകരണത്തിൻെറ കഥയാണതു്. മനുഷ്യൻെറ മണമാണ് മാറാത്തൊരുവസ്തുത. അയ്പു പാറമേലിൻെറ ഈ കഥകൾക്ക് ആ മണമുണ്ട്.

---

* ഒരു മേൽക്കൂരയ്ക്കുതാഴെ (കഥകൾ) അയ്പ് പാറമേൽ. വിതരണം: എൻ. ബി, എസ്സ്.

## രണ്ടു ചിത്രങ്ങൾ

### കെ. വി. തിക്കുറിശ്ശി

അയൽ നാട്ടിലെ മന്ത്രിമുഖ്യനു രോഗം, ജന-
മഴലാലുരുകുന്നു ജീവനെ ത്യജിക്കുന്നു!
മഴയില്ലാതെ വിണ്ടു കീറിയ മണ്ണിൽ, കണ്ണീർ-
മഴയാൽ തടാകങ്ങൾ തീർത്തതിൽക്കുളിക്കുന്നു
മന്ത്രത്തിൻ പ്രതിദ്ധ്വനി, ഹോമധൂമത്തിൽച്ചേർന്നു
ഗന്ധർവ്വലോകം ചുററി ദൈവസന്നിധി പൂകി
പകരം മരിക്കുവാനെത്രയോ മർത്ത്യാത്മാക്കൾ
പകലും രാവും തെരുവീഥിയിൽ തപം ചെയ്വൂ.
ആയിരം സാവിത്രിമാർ ധർമ്മദേവനെ നോക്കി-
യാശയോടചഞ്ചലം പ്രാണ ഭിക്ഷയ്ക്കായ് നിൽപ്പൂ!
ഒററജീവന്നായ് തമിഴ്ഭൂമി, തൻ ചിരാഹ്ളാദം
വിററു, കണ്ണിമയ്ക്കാതെ യാററുനോററിരിക്കുന്നു!
അയൽ നാട്ടിലെ മന്ത്രിമുഖ്യനുരോഗം, ജന-
മഴലാലുരുകുന്നു, സർവ്വതും ത്യജിക്കുന്നു.
ബന്ധ സാദൃശ്യംകൊണ്ടോ? ചിന്തിച്ചേൻ, മലനാട്ടിൽ
മന്ത്രിയാമൊരാൾ രോഗഗ്രസ്തനായ് ഭവിച്ചാലോ?
ദുഃഖത്തിൻ മുഖം മൂടിയിട്ടു നാം യാഥാർത്ഥ്യത്തെ
മുക്കാലും മറയ്ക്കുന്നു, വേദന ഭാവിക്കുന്നു.
ലക്ഷങ്ങൾ തിരിമറി നടത്താൻ വേണ്ടും ഫയൽ
കക്ഷത്തിലേററിച്ചികിത്സാലയം പ്രാപിച്ചേക്കും;
അർദ്ധ ബോധാവസ്ഥയിലൊപ്പുവയ്പിക്കും, ചിലർ
ഗൂഢമാമധികാര മോഹത്തിൻ തിരിനീട്ടും;
കാലുകൾ നക്കിത്തോർത്തി നാക്കിലെയരം തേഞ്ഞ
കാല വൈകൃതങ്ങളെ ക്കാണുവാൻ കിട്ടാതാകും;
ഗൂഢമായ് കുപ്പായങ്ങൾ തുന്നിവ, ച്ചണിയറ-
നാടകത്തിലെ മുഖ്യപാത്രമായ്‌വേഷം കെട്ടും;
എങ്ങനെ ചിതാഭസ്മമെങ്ങുമെത്തിക്കും, പിന്നെ-
യെങ്ങു നിമജ്ജനം ചെയ്യുമെന്നാലോചിക്കും;
മരിച്ചാലൊഴിവുനാളെത്രയെന്നന്വേഷിച്ചു
മനസ്സിൽ സമാശ്വാസ പുഷ്പങ്ങൾ വിരിയിക്കും.
മാബലി നാടിൻ വിശ്വരൂപമേ, നിൻ ദർശനം
മാനികൾക്കരോചകം, ക്ഷുളികേ! മതി മതി!

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

മണ്ണടിക്ഷേത്രത്തിൽ ആശ്രയസ്ഥാനം തേടിയ വേലുത്തമ്പിദളവ കഠാര നെഞ്ചിൽ കുത്തിയിറക്കി ആത്മഹത്യചെയ്തു. അദ്ദേഹത്തിന്റെ അനിയൻ ചേട്ടന്റെ തല വെട്ടിയെടുത്തുകൊണ്ട് ഓടിപ്പോയി. പ്രതികാരതല്പരരായ ഇംഗ്ലീഷുകാർ വേലുത്തമ്പിയുടെ തലയില്ലാത്ത ശരീരമെടുത്തു കണ്ണമ്മൂലയിൽ കഴുമരത്തിൽ കെട്ടിത്തൂക്കി. ശതാബ്ദങ്ങൾ കഴിഞ്ഞ് ജനങ്ങൾ അദ്ദേഹത്തിനു തല വച്ചുകൊടുത്തു് തിരുവനന്തപുരത്തെ ഹജൂർക്കച്ചേരിയുടെ മുൻപിൽ പ്രതിഷ്ഠിച്ചു.

''വിശാഖംതിരുനാളിന്റെ കാലത്തായിരുന്നെങ്കിൽ ഈ ഉദ്യോഗസ്ഥവ്യഭിചാരിയുടെ കുറുക്ക് കതിരക്കവഞ്ചികൊണ്ടടിച്ചു കളംകോരിക്കുമായിരുന്നു'' എന്നു ദിവാൻ രാജഗോപാലാചാരിയെക്കുറിച്ച് എഴുതിയ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ അന്നത്തെ സർക്കാർ രാജദ്രോഹത്തിന്റെപേരിൽ നാടുകടത്തി. സംവത്സരങ്ങൾ കഴിഞ്ഞു. രാമകൃഷ്ണപിള്ള മറുനാട്ടിൽ കിടന്നു മരിച്ചു. കാലമേറെച്ചെന്നപ്പോൾ രാമകൃഷ്ണപിള്ളയെ തിരുവനന്തപുരത്തെ അക്കൗണ്ടന്റ് ജനറലാഫീസിന്റെ ഒരു ഭാഗത്തു്, പകുതിയായിട്ടാണെങ്കിലും കൊണ്ടിരുത്തി.

ഇവിടെ മാത്രമല്ല പടിഞ്ഞാറൻ ദേശങ്ങളിലും സംഭവിക്കുന്നതു് ഇതു തന്നെയാണ്. ഫ്രഞ്ചുവിപ്ലവകാരി ദാങ്തൊങ്ങിന്റെ (Danton) കഴുത്തുമുറിച്ചതു് അദ്ദേഹത്തിന്റെ കൂട്ടുകാരായിരുന്ന വിപ്ലവകാരികൾ തന്നെയായിരുന്നു. പക്ഷേ കാലം കഴിഞ്ഞപ്പോൾ ജനങ്ങൾ അദ്ദേഹത്തിന്റെ പ്രതിമ പാരീസിന്റൊരുഭാഗത്തു സ്ഥാപിച്ചു. വാങ്ദൊം (Vendome) കോളത്തിൽ നെപ്പോളിയന്റെ പ്രതിമയുണ്ടായിരുന്നു. അതിനു സമര സന്നദ്ധസ്വഭാവമുണ്ട്, കാലാപരമല്ല എന്ന കുററം പറഞ്ഞു് ഫ്രഞ്ച് ചിത്രകാരൻ കൂർബേ (Courbet) അതു പീഠത്തിൽ നിന്നു് ഇളക്കിയെടുത്തു. സർക്കാർ അദ്ദേഹത്തെ ജയിലിലാക്കിയിട്ട് കുറെ പണം ഈടാക്കി. ബാക്കി തുക കൊടുത്തില്ലെങ്കിൽ വീണ്ടും ജയിലിൽ പോകുമെന്നു കണ്ട കൂർബേ സ്വിററ്സർലണ്ടിലേക്ക് ഒളിച്ചോടി. അവിടെ എവിടെയോ കിടന്നുമരിച്ചു. ഇപ്പോൾ പാരീസിൽ അദ്ദേഹത്തിന്റെപേരിൽ ഒരു റോഡുണ്ട്. പ്രതിഭാശാലികൾ ജീവിച്ചിരിക്കുമ്പോൾ അംഗീകരിക്കപ്പെടാറില്ല. മരിച്ചുകഴിഞ്ഞാൽ അവരുടെ പ്രതിമകൾ ആവിർഭവിക്കും; അവർക്കുവേണ്ടി കീർത്തിസ്തംഭങ്ങൾ ഉയരും. അതുകൊണ്ട് ജി. ശങ്കരക്കുറുപ്പിന്റെയും ഇടപ്പള്ളി രാഘവൻപിള്ളയുടെയും പി. കുഞ്ഞിരാമൻനായരുടെയും പ്രതിമകൾ നിർമ്മിക്കപ്പെടുമെന്നു പ്രതീക്ഷിക്കാവുന്നതാണ്.

മഹാകവി കുമാരനാശാന്റെ കവിത്വത്തെ അവഗണിച്ചിട്ട് അദ്ദേഹത്തെ രണോത്സുകനായി സർവ്വകലാശാലാഫീസിന്റെ മുൻപിൽ നിറുത്തിയിരിക്കുന്നു. ക്രിസ്തുസദൃശനായ മഹാത്മാഗാന്ധിയുടെ തികച്ചും ബീഭത്സമായ ഒരു പ്രതിമ കിഴക്കേക്കോട്ടയ്ക്ക് അടുത്തുണ്ട്. ഡോക്ടർ കെ. ഭാസ്കരൻനായർ എഴുതിയതുപോലെ അന്തിക്കു പിച്ചതെണ്ടാനിറങ്ങിയവന്റെ മട്ടുണ്ട് ആ പ്രതിമയ്ക്കു്. കൂർബേമാർ തിരുവനന്തപുരത്തില്ല എന്നതു് വ്യക്തം.

## ഞാൻ ഓടട്ടെ

കൂർബേമാരുണ്ടായിരുന്നെങ്കിൽ ദീന പി. കെ. ചന്ദ്രിക ആഴ്ചപ്പതിപ്പിൽ എഴുതിയ ''ഉദയം കാണാത്തവർ'' എന്ന കഥയ്ക്കും നാശം വരുമായിരുന്നു. ആഴ്ചപ്പതിപ്പിനോടുള്ള ബഹുമാനംകൊണ്ടു കേരളത്തിലെ കൂർബേ അതിനെ ഒന്നും ചെയ്യുകയില്ല. പക്ഷേ കഥ അച്ചടിച്ച കടലാസ്സു കീറിയെടുത്തു കാററിൽ പറത്തും. സംശയമില്ല. അത്രയ്ക്കുണ്ട് അതിന്റെ കലാശൂന്യത. ജയറാമിന്റെ കാമുകി അന്നു മരിച്ചു. ദുഃഖിച്ചു നടന്ന ജയറാമിനു് ഗീതി എന്ന പെൺകുട്ടിയെ അയാളുടെ കൂട്ടുകാരൻ ശ്രീനി കാണിച്ചുകൊടുത്തു. അവൾക്ക് അനുവിന്റെ ഛായയുണ്ട്. ഗീതി ജയറാമിന്റെ പ്രേമാഭ്യർത്ഥന നിരാകരിക്കുമ്പോൾ അയാൾ സ്ഥലംമാററം വാങ്ങി പോകുന്നു. ഇത്തരം കഥകളെ വിമർശിക്കുന്നതു്—ആഖ്യാന പാടവമില്ല, വിഷനില്ല എന്നൊക്കെ പറയുന്നതു്—വിമർശനത്തെത്തന്നെ അപമാനിക്കലാണ്. അതുകൊണ്ടാണ് നിത്യജീവിതത്തിലെ ചില സംഭവങ്ങളെടുത്തു പറഞ്ഞു് ഞാൻ ഇവയുടെ കുത്സിതത്വത്തെ വ്യഞ്ജിപ്പിക്കുന്നതു്. അമ്മട്ടിൽ ഇപ്പോഴും പ്രവർത്തിക്കുന്നു. തിരുവനന്തപുരത്തു് ഒരു ഹനുമാൻ പണ്ടാരമുണ്ടായിരുന്നു. ''കിടന്നുപെടുക്കുന്ന പിള്ളേരുണ്ടോ? പള്ളിക്കൂടത്തിൽ പോകാത്ത പിള്ളേരുണ്ടോ? ഉണ്ടെങ്കിൽ ഒരു കിണ്ടി പച്ചവെള്ളവും അവനെയും കൊണ്ടുവാ'' എന്നു് അയാൾ ഉറക്കെപ്പറഞ്ഞു കൊണ്ട് ഹനുമാന്റെ മുഖം വച്ചുകെട്ടി തുള്ളുമ്പോൾ കുട്ടി അമ്മയുടെ പിറകുവശത്തു ഒളിക്കും. പണ്ടാരം തുള്ളിത്തുള്ളി അടുത്തുവരുമ്പോൾ അവൻ വീട്ടിനകത്തേക്ക് ഓടും. ഈ കഥാപണ്ടാരത്തെക്കണ്ട് പ്രായം കൂടിയ ഞാൻ ഓടുന്നു.

ഏതെല്ലാം കാണുമ്പോൾ ഓടും? അല്ലെങ്കിൽ ഓടാൻ തോന്നും? പുരുഷന്മാർ തമ്മിൽ ചുംബിക്കുമ്പോൾ, സ്ഥാനാർത്ഥി ജീപ്പിൽ വടിപോലെനിന്നു് ആളുകളെ നോക്കി കള്ളച്ചിരി ചിരിക്കുമ്പോൾ, നവീന സാഹിത്യത്തെ ഉള്ളുകൊണ്ട് അംഗീകരിക്കാത്തവർ 'പോളിസി'യെന്നമട്ടിൽ അതിനെ പ്രശംസിക്കുമ്പോൾ, സ്ത്രീ, പുരുഷത്വം പ്രദർശിപ്പിക്കുമ്പോൾ, ക്ലാസ്സിൽ അശ്ലീലം പറഞ്ഞിട്ട് പെൺകുട്ടികൾ ചിരിക്കുന്നോ എന്നറിയാൻ വേണ്ടി അവർ ഇരിക്കുന്ന സ്ഥലത്തേക്ക് അദ്ധ്യാപകൻ ഏറുകണ്ണിട്ടുനോക്കുമ്പോൾ, ചെറുപ്പക്കാരിയോടു സംസാരിക്കുന്ന ചെറുപ്പക്കാരൻ കൂടക്കൂടെ ട്രൗസർ—പോക്കററിൽ കൈയിടുമ്പോൾ...അങ്ങനെ പലതും.

## മാധവിക്കുട്ടി

അങ്ങനെ പലതുള്ള ഈ ലോകത്തു് വിരളമായി ഒന്നേയുള്ളു. അതാണു ജീനിയസ്സ്. പക്ഷേ 'ജീനിയസ്സ്', 'മാസ്റ്റർ പീസ്' ഈ വാക്കുകൾ സൂക്ഷിച്ചു പ്രയോഗിക്കണമെന്നു ജെ. ബി. പ്രീസ്ററ്ലി പറഞ്ഞിട്ടുണ്ട്. ലോകമാകെ നോക്കിയാലും 'മാസ്റ്റർപീസ്'കളും 'ജീനിയസ്സ്'കളും വളരെക്കുറച്ചേ ഉള്ളുവെന്നു് അദ്ദേഹം ക്യൂബൻ നോവലിസ്റ്റ് ആലേഹോ കാർപൻറ്യറുടെ The lost steps എന്ന നോവലിനു് എഴുതിയ അവതാരികയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പ്രീസ്റ്റ്ലിയോടു് ആരും യോജിക്കും. യോജിച്ചുകൊണ്ടു തന്നെ മാധവിക്കുട്ടി ജീനിയസ്സാണെന്നു് അവർ സമ്മതിക്കുകയും ചെയ്യും. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ശ്രീമതി എഴുതിയ ''ആനമലയിൽ'' എന്ന കൊച്ചു ലേഖനം നോക്കിയാലും. മനുഷ്യന്റെ ഏകാന്തതയെ മാധവിക്കുട്ടി എത്ര ചേതോഹരമായി ആവിഷ്കരിച്ചിരിക്കുന്നു!

''Man's life is thought and he despite his terror cannot cease
Ravening through century after century
That he may come
Into the desolation of reality''

എന്നു് യേററ്സ്. യാഥാർത്ഥ്യത്തിന്റെ ഈ വിവിക്തതയിൽ മാധവിക്കുട്ടി എത്തിയതിന്റെ ഫലമെന്തെന്നു് അറിയണമെങ്കിൽ മാതൃഭൂമിയിലെ കവിതപോലെ സുന്ദരമായ ലേഖനം വായിക്കണം.



ഭാവനകൊണ്ട് ഏകാന്തതയെ ആകർഷകമാക്കിയിരിക്കുന്ന അവർ.

* * *

E=mc2 എന്ന സമവാക്യം പ്രപഞ്ചരഹസ്യം അനാവരണം ചെയ്തു. 'ഹാംലററ്'' എന്ന നാടകം മറെറാരു മഹാരഹസ്യം സ്പഷ്ടമാക്കി. ഐൻസ്റ്റൈനും ഷേക്സ്പിയറും ശൂന്യതയിൽനിന്നു ചിരസ്ഥായിത്വമുള്ള ചില കാര്യങ്ങൾ സൃഷ്ടിക്കുകയായിരുന്നു. ഇതിന് അവരെ സഹായിക്കുന്ന ശക്തിവിശേഷത്തിന്റെ സ്വഭാവത്തെക്കുറിച്ച് നമുക്കൊന്നും അറിഞ്ഞുകൂടാ.

## ക്രാങ്ക്

അനിയതസ്വഭാവം കാണിക്കുന്നവരെ 'ക്രാങ്കു'കൾ (Cranks) എന്നു വിളിക്കും. ഇവർ ശാസ്ത്രത്തിലുണ്ട്, സാഹിത്യത്തിലുണ്ട്. സ്റേറാവ്കൊണ്ട് അരിയിൽ എഴുതി ഭാവികാലസംഭവം വെളിപ്പെടുത്തുന്നവർ ക്രാങ്കുകളാണ്. ഏതാണ്ടൊരു ന്യൂറോസിസാണ് അതിനു ഹേതു. Worlds in Collision തുടങ്ങിയ ഗ്രന്ഥങ്ങൾ എഴുതിയ വെലികോവ്സ്കി എന്ന പടിഞ്ഞാറൻ വ്യക്തി വലിയ ക്രാങ്കാണ്. സൗദി അറേബ്യയിൽ മഹാവിഷ്ണുവിന്റെ ജനനം കണ്ടു പിടിക്കുകയും പാൽക്കുളങ്ങര സരസ്വതി അമ്മയേയും കെടാമംഗലം പപ്പുക്കുട്ടിയേയും മഹാകവികളായി കാണുകയും ചെയ്ത എ. ബാലകൃഷ്ണപിള്ള നമ്പർ വൺ ക്രാങ്കാണ്. കാവ്യകവികൾ (poetic poets) തങ്ങളുടെ ജീവിതകാലത്ത് ജനസമ്മതി നേടുകയില്ല. ഗദ്യകവികൾ (prosaic poets) മഹാ യശസ്കരാവുകയും ചെയ്യും. അതുപോലെ സത്യത്തിന്റെ നാദമുയർത്തുന്ന കവികളും ശാസ്ത്രജ്ഞരും അവരുടെ ജീവിതകാലത്ത് അവഗണിക്കപ്പെടും. അസത്യത്തിന്റെ ഭാഷയിൽ കവിതയെഴുതുന്നവർ, നോവലെഴുതുന്നവർ, ശാസ്ത്രസിദ്ധാന്തം ആവിഷ്കരിക്കുന്നവർ ഇവരൊക്കെ കൊണ്ടാടപ്പെടുകയും ചെയ്യും.

''ഇതേപ്പററി കോട്ടയം ചന്തയിലൊരു കഥയുണ്ട്. പുതുതായി ഒരു 'മ'പ്രസിദ്ധീകരണം ആരംഭിക്കാൻ ശ്രമിച്ച ചിലർ മുട്ടത്തുവർക്കിയെപ്പോയി കാണുന്നു. ഒരു നോവൽ വേണം. മുട്ടൻ അവരോടു തിരക്കുന്നു എത്ര രൂപകൊണ്ടുവന്നിട്ടുണ്ടെന്ന്. 'രണ്ടായിരം രൂപ ചെറിയൊരു അഡ്വാൻസായിട്ട്.' മുട്ടൻ (ഇതു ദീപികയാപ്പീസിൽ അദ്ദേഹത്തെ വിളിച്ചിരുന്ന ഓമനപ്പേരാണ്.) അല്പം ആലോചിച്ചിട്ട് പറയുന്നു: ''നിങ്ങൾ ഇതാ തകഴിക്കോ മറേറാ കൊടുത്തു വല്ലതും എഴുതിത്തരാൻ പറ. എനിക്കു സമയമുണ്ടാകുമെന്നു തോന്നുന്നില്ല.'' ഈ ഭാഗം കലാകൗമുദിയിൽ വായിച്ചപ്പോൾ പൂർവ്വഖണ്ഡികയിൽ സ്ഫുടീകരിച്ച സത്യം കൂടുതൽ ബലപ്പെട്ടുവരുന്നതായി എനിക്കു തോന്നി.

## നോട്ടവും അതിഭാവുകത്വവും

രണ്ടുപേർ തമ്മിൽ കാണുകയും കണ്ണുകൾ തമ്മിലുള്ളബന്ധം ഉളവാക്കുകയും ചെയ്യുമ്പോൾ പെട്ടെന്നുള്ള ഒരു സംഘട്ടനാവസ്ഥയിൽ തങ്ങൾ ചെന്നുവീണതായി അവർക്കുതോന്നും. അവർക്കു അന്യോന്യം നോക്കണം. അതേസമയം അവർക്കു നോക്കാതിരിക്കുകയും വേണം — ഏതാണ്ടിങ്ങനെ ഡെസ്മണ്ട് മോറിസ് പറഞ്ഞിട്ടുണ്ട്. രണ്ടു പേർക്കും മാന്യതയുണ്ടെന്ന് തെളിയുന്നു. പുരുഷനു സ്ത്രീയെ നോക്കാൻ കൗതുകം, സ്ത്രീക്കു പുരുഷനെ നോക്കാനും. പരസ്പരം നോക്കുന്നു. പക്ഷേ നോട്ടത്തിന് ആക്രമണസ്വഭാവമുള്ളതായി രണ്ടു പേർക്കുമറിയാം. അതുകൊണ്ട് പുരുഷൻ നോട്ടം പിൻവലിച്ച് ദൂരെ നോക്കുന്നു. പുരുഷനെക്കാൾ വേഗത്തിൽ സ്ത്രീ ദൂരെ നോക്കിക്കളയും. ആദ്യം പറഞ്ഞതുപോലെ രണ്ടുപേർക്കും മാന്യതയുള്ളതുകൊണ്ടാണ് ഇതു ന... വേിക്കുന്നത്. എന്നാൽ പല പുരുഷന്മാരും മാന്യരല്ല. അവർ തുറിച്ചു നോക്കും സ്ത്രീകളെ. കടന്നുപൊയ്ക്കഴിഞ്ഞാൽ തിരിഞ്ഞുനോക്കുന്ന പുരുഷന്മാർ ധാരാളം. സ്ത്രീ മാന്യതയുള്ളവളാണെങ്കിലും ശരി, ഇല്ലാത്തവളാണെങ്കിലും ശരി— ഇടവിടാതെയുള്ള പുരുഷന്റെ നോട്ടം അവൾക്കിഷ്ടമില്ല. അതുകൊണ്ട് 'നോട്ടക്കാരൻ' ദൂരെനിന്നു വരുന്നതു കാണുമ്പോൾത്തന്നെ അവർ മറുവശത്തേക്കു നോക്കിക്കൊണ്ടു കടന്നുപോകും. പുരുഷന്മാർ തുറിച്ചുനോക്കുമ്പോൾ സ്ത്രീ തല താഴ്ത്തിയാലോ? 'നിങ്ങളുടെ പൗരുഷത്തെ, ശക്തിയെ ഞാൻ അംഗീകരിക്കുന്നു. എന്റെ സ്ത്രീത്വവും എന്റെ ശക്തിയില്ലായ്മയും അവയ്ക്കു താഴെയാണ്'' എന്നാണ് അതിന്റെ അർത്ഥം.

ഡോക്ടർ ജെ. കട്ടയ്ക്കൽ ദീപിക ആഴ്ചപ്പതിപ്പിലെഴുതിയ ''ടീച്ചറേ, മരിച്ചാലും ഞാൻ മറക്കുകയില്ല'' എന്ന സെൻറിമെൻറൽ സ്റ്റോറിയിൽ ഏറുകണ്ണിട്ട് ചെറുപ്പക്കാരനെ നോക്കുന്നത് അവനെക്കാൾ പ്രായമുള്ള തരുണിയാണ്. ആ നോട്ടം പ്രേമമായി വികസിക്കുന്നു; ദുരന്തം സംഭവിക്കുന്നു.

* * *

വിരലുകളുടെ എക്സ്റ്റെൻഷൻ സ്പൂൺ. കണ്ണുകളുടെ എക്സ്റ്റെൻഷൻ ടെലിസ്കോപ്പ്. രോഗിയുള്ള വീട്ടിന്റെ എക്സ്റ്റെൻഷൻ ആശുപത്രി. (പരകീയങ്ങളായ ആശയങ്ങൾ. ഒരമേരിക്കൻ സ്യൂഡോ ചിന്തകന്റേത്.) സുന്ദരിയായ തരുണിയെ കാണുമ്പോൾ പുരുഷന്റെ മനസ്സിലുണ്ടാകുന്ന ഇമേജിന്റെ എക്സ്റ്റെൻഷൻ തരുണികളുടെ നഗ്നചിത്രങ്ങൾ.

## സരസ്വതി ഓടുന്നു

പതിനാറുകൊല്ലമായി ഈ ലേഖനപരമ്പര എഴുതുന്നു. മൂല്യനിർണ്ണയം തെററിപ്പോയിരിക്കാം. പക്ഷേ, ഈ പതിനാറു കൊല്ലത്തിനിടയ്ക്ക് ഒരു തവണപോലും കള്ളം പറഞ്ഞിട്ടില്ല. ജീവിതത്തിലൊരിക്കലും മറക്കാനാവാത്ത ഉപകാരങ്ങൾചെയ്ത ചില സാഹിത്യകാരന്മാർ തങ്ങളുടെ പത്താംതരം കൃതികളെക്കുറിച്ച് അനുകൂലമായി ഈ പംക്തിയിൽ എഴുതണമെന്ന് ആവശ്യപ്പെട്ടിട്ടുണ്ട്. എഴുതിയിട്ടില്ല. ശത്രുക്കളുടെ കൃതികൾ നല്ലതെന്നു കണ്ടാൽ വാഴ്ത്തിയിട്ടുണ്ട്; മിത്രങ്ങളുടെ കൃതികൾ മോശമാണെന്നു കണ്ടാൽ ശക്തിയാർന്ന ഭാഷയിൽ നിന്ദിച്ചിട്ടുമുണ്ട്. ഇതിന്റെയൊക്കെ ഫലം കടുത്ത ശത്രുത. ശത്രുതകൊണ്ട് എന്നെ അവഗണിക്കുന്നു ഇവിടത്തെ സാഹിത്യകാരന്മാർ. ഈ അവഗണന എന്നെ സ്പർശിക്കുന്നില്ലെന്നു കണ്ടപ്പോൾ ശത്രുക്കൾ പുച്ഛിച്ചു ചിരിക്കാൻ തുടങ്ങി. അതും വിഫലീഭവിച്ചപ്പോൾ ടെലിഫോണിൽ വിളിച്ച് തെറിപറയാൻ തുടങ്ങിയിരിക്കുന്നു. ഇതു കൊണ്ടൊന്നും ആരും ഒന്നും നേടാൻ പോകുന്നില്ല. തെറിവിളിച്ചതു കൊണ്ടോ അടിച്ചതുകൊണ്ടോ കൊല്ലാൻ വന്നതു കൊണ്ടോ സത്യം പറയാനുള്ള അഭിലാഷം ഇന്നുവരെ കെട്ടടങ്ങിയിട്ടില്ല. ആ സത്യാന്വേഷണ തൽപരത്വത്തോടുകൂടി എഴുതട്ടെ, എൻ. വി. ദേവൻ മനോരാജ്യം വാരികയിലെഴുതിയ ''രണ്ടാം ജന്മം'' എന്ന കഥ സാഹിത്യത്തെ നോക്കിയുള്ള കൊഞ്ഞനം കാണിക്കലാണെന്ന്. ബസ്സ് അപകടമുണ്ടായിയെന്നു കേട്ട ഭർത്താവിനു പേടി ഭാര്യ ആ ബസ്സിൽ ഉണ്ടായിരുന്നോ എന്ന്. വീട്ടിൽ അയാൾ ചെന്നപ്പോൾ ഭാര്യ അവിടെയുണ്ടെന്നു കണ്ടു. അവൾ ആ ബസ്സിൽ കയറിയില്ലത്രേ. വെറുംകൊഞ്ഞനം കുത്തലല്ല ഇത്. ഇടതു തള്ളവിരൽ മൂക്കിന്റെ അററത്തുവച്ച് മുകളുയർത്തി നാസാ രന്ധ്രങ്ങൾ ഗുഹപോലെയാക്കി തൊണ്ടക്കുഴി കാണുന്നതുവരെ നാക്ക് നീട്ടികാണിക്കലാണിത്. സരസ്വതീദേവി എന്നെപ്പോലെ ക്ഷോഭിക്കാതിരിക്കുന്നില്ല. അവൾ വളരെ സെൻസിററീവാണ്. പാവം പുറംതിരിഞ്ഞു ഓടുന്നു.

> **അനിയതസ്വഭാവം കാണിക്കുന്നവരാണ് ക്രാങ്കുകൾ. ഇവർ ശാസ്ത്രത്തിലുണ്ട്, സാഹിത്യത്തിലുണ്ട്...സൗദി അറേബ്യയിൽ മഹാവിഷ്ണുവിന്റെ ജനനം കണ്ടുപിടിക്കുകയും, പാൽക്കുളങ്ങര സരസ്വതിഅമ്മയേയും കെടാമംഗലം പപ്പുക്കുട്ടിയേയും മഹാകവികളായി കാണുകയും ചെയ്ത എ. ബാലകൃഷ്ണപിള്ള നമ്പർ വൺ ക്രാങ്കാണ്.**

## തിക്കുറിശ്ശി

മാതൃഭൂമി ആഴ്ചപ്പതിപ്പിൽ സച്ചിദാനന്ദന്റേതായി ''രാമനാഥൻ പാടുമ്പോൾ'' എന്നൊരു രചനയുണ്ടായിരുന്നു. അതിന് തിക്കുറിശ്ശി സുകുമാരൻ നായർ ഒരു ഹാസ്യാനുകരണം രചിച്ചിരിക്കുന്നു.

സച്ചിദാനന്ദൻ:

മൗനത്തിന്റെ ഇടവേളകൾക്കു കുറുകേ
നാദത്തിന്റെ പൊന്മാൻ ചാടുന്നു.
സ്ഥലചരങ്ങളോടും ജലചരങ്ങളോടും
രാമൻ അവന്റെ വ്യാകുലമായ
ചോദ്യമാവർത്തിക്കുന്നു.

തിക്കുറിശ്ശി:

സ്റ്റേഡിയത്തിന്റെ ഇടനാഴികൾക്കു നെടുകേ
ഭാരതത്തിന്റെ പൊന്മാൻ ചാടുന്നു.
സ്തനചലനങ്ങളോടും ജഘനചലനങ്ങളോടും
ഉഷ അവളുടെ വ്യാപകമായ
ഓട്ടമാവർത്തിക്കുന്നു.

സച്ചിദാനന്ദൻ:

ത്യാഗരാജന്റെ മറഞ്ഞുപോയ സീതമ്മ
വാടാത്ത അശോക വനിയായി
പൂത്തുയരുന്നു.

തിക്കുറിശ്ശി:

ഒളിമ്പിക്കിൽ പരാജിതയായ വത്സമ്മ
വാടിയ അശോക വനിപോലെ പൂക്കാതെ
നില്ക്കുന്നു.

(ഈനാട് 25–1–85)

അമിതത്വമാണ് സച്ചിദാനന്ദന്റെ രചനകളുടെ ദോഷം. അലങ്കാര പ്രയോഗത്തിൽ, പദസന്നിവേശക്രമത്തിൽ, ഇമേജുകളുടെ നിവേശനത്തിൽ ഒക്കെ ഈ ആധിക്യം കാണാം. ''കട്ടിലിൽ മേഘമുണ്ട്, ആകാശത്തിൽ വെളുത്ത കിടക്ക—ടോർച്ച്ലൈററിനകത്ത് നക്ഷത്രം, അന്തരീക്ഷത്തിൽ സീറോവാട്ട് ബൾബ്'' എന്ന മട്ടിൽ ഇമേജുകളുടെ അങ്ങോട്ടുമിങ്ങോട്ടുമുള്ള മാററം. ഇതും അമിതത്വത്തിന്റെ ഒരു ഭാഗമാണ്. രചനയിൽ ആധിക്യത്തിന്റെ ദോഷമുണ്ടാകുമ്പോൾ ഭാവശില്പം തകരും. ഈ തകർച്ചകണ്ടു ജനിക്കുന്ന പരിഹാസമാണ് പാരഡിയുടെ ജനനത്തിനുഹേതുവാകുന്നത്. തിക്കുറിശ്ശിയുടെ പാരഡി അസ്സലായിട്ടുണ്ട്. സച്ചിദാനന്ദൻ ''ജലത്തിന്റെ ഹിന്ദോളം'' എന്നുപറയുമ്പോൾ തിക്കുറിശ്ശി ''വികാരത്തിന്റെ വെപ്രാളം'' എന്നു പറയുന്നു. ''ഹിമ വലയങ്ങളുടെ ശങ്കരാഭരണം'' എന്നു സച്ചിദാനന്ദൻ. ''പരാജയ പ്രതീക്ഷയുടെ സങ്കടാവരണം'' എന്നു തിക്കുറിശ്ശി, പാരഡിക്ക് ഹാസ്യാനുകരണമെന്നാണ് തർജ്ജമയെങ്കിലും തിക്കുറിശ്ശിയുടേതു് വെറും അനുകരണമല്ല. അത് മൗലികമാണ്, ഹാസ്യാത്മകമാണ്.

## മണൽക്കാട്ടിലെ റോസാപ്പൂവ്

അരയന്നങ്ങൾ ജലാശയത്തിൽ ആകർഷകമായി നീന്തുമ്പോൾ താറാവുകൾ കഴുത്തുവളച്ച് ആ ജലാശയത്തിന്റെ ഉപരിതലത്തെ ചുണ്ടുകൾകൊണ്ടു സ്പർശിക്കുകയും വൃത്തികെട്ട ശരീരചലനങ്ങളോടു കൂടി നീന്തുകയും ചെയ്യുന്നു. യേശുദാസൻ പാടുന്നു, തീവണ്ടിയിലെ യാചകൻ യാത്രക്കാരുടെ കാതു പൊളിക്കുന്നു. ചങ്ങമ്പുഴ പാടി, കെ.പി.ജി.നമ്പൂതിരി ഗർജ്ജിച്ചു. ചെറുകഥാ രചനയെന്നപേരിൽ സമുദായദ്രോഹികൾ മനുഷ്യരെ കഷ്ടപ്പെടുത്തുമ്പോൾ എസ്. മഹാദേവൻതമ്പി, അവർക്ക് നല്ലകഥ പ്രദാനംചെയ്ത് ആശ്വാസമരുളുന്നു. ഭൂപരിഷ്കരണ നിയമം വന്നപ്പോൾ ജന്മിയായ നമ്പൂതിരി ദരിദ്രനായി. പാട്ടക്കാർ സമ്പന്നരും. നമ്പൂതിരിയുടെ ഭാര്യ കുളത്തിൽ ചാടി ചത്തു. പെൺകുട്ടികൾ അവിവാഹിതകളായി ഇരുന്നു. മരണത്തിലേക്കു നീങ്ങുന്ന നമ്പൂതിരിയുടെ ദയനീയാവസ്ഥ കണ്ട് സമ്പന്നനായ ഒരു പാട്ടക്കാരൻ പശ്ചാത്താപ വിവശനായി നല്ലൊരു തുക അദ്ദേഹത്തിനു കൊടുക്കുന്നു. അഭിമാനിയും ആത്മധീരനും അഭിജാതനുമായ നമ്പൂതിരി അതു വാങ്ങാതെ നടന്നുപോകുന്നു. ആർദ്രീകരണ ശക്തിയുള്ള കഥ. മണൽക്കാട്ടിൽ വിരിഞ്ഞു നിൽക്കുന്ന ഒററ റോസാപ്പൂവ്. (അഗ്നിജ്വാലകൾ എന്ന കഥ കുങ്കുമം വാരികയിൽ.)

## അബ്ബാസ് പറയുന്നു

Asian Literary Market Review എന്ന പ്രസാധനത്തിൽ(കോട്ടയത്തെ കറിച്ചി എന്ന സ്ഥലത്തുനിന്ന് കെ. പി. പുന്നൂസ് പ്രസിദ്ധപ്പെടുത്തുന്നത്) ക്വാജ അഹമ്മദ്അബ്ബാസ് They need each other എന്നൊരു ലേഖനമെഴുതിയിട്ടുണ്ട്. അതിൽ അദ്ദേഹം പറയുന്നു:— ...''Thakazhi Sivasankara Pillai can afford to write his novels in peace and security because he lives modestly in a village and book lovers in Kerala are many and the co-operative Society of Malayalee authors can bring out editions in several thousands and pay thirty per cent royalty to the authors—including Thakazhy.'' തകഴി ശിവശങ്കരപ്പിള്ളയെക്കുറിച്ച് അബ്ബാസ് പറയുന്നതു ശരിയാവാം. പക്ഷേ കഴിവുള്ള എല്ലാവർക്കും പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്താൻ സാധിക്കുന്നില്ല. ഇന്നത്തെ പ്രസിദ്ധരായ നോവലിസ്ററുകൾക്കും കവികൾക്കുമുള്ള കഴിവിന്റെ ആയിരമിരട്ടി വൈദഗ്ദ്ധ്യമുള്ളവർ കൈയെഴുത്തു പ്രതികൾ അലമാരിയിൽവച്ചു മിണ്ടാതിരിക്കുന്നു. ജന്മനാ എഴുത്തുകാരായ അവർക്ക് കൃതികൾ പ്രസിദ്ധപ്പെടുത്താൻ സൗകര്യം കിട്ടുന്നില്ല.



.ടിക്കുകളിലെ അംഗങ്ങളായാലേ കേരളത്തിൽ ഗ്രന്ഥ പ്രസിദ്ധീകരണത്തിനും സൗകര്യം ലഭിക്കൂ.

## നിർവ്വചനങ്ങൾ

ജയന്തിജനത, കെ. കെ. എക്സ്പ്രസ്സ്:—ഉച്ചയ്ക്കും രാത്രിയിലും കൊടുക്കുന്ന ചോറുകൊണ്ട് യാത്രക്കാർക്ക് 'ഗാസ്ട്രോ എൻററൈററിസ്'' എന്ന രോഗം പ്രദാനംചെയ്യുന്ന തീവണ്ടികൾ.

പോപ്ഡാൻസ്:—ആഭാസം

ഈ. വി, സി. വി. കുഞ്ഞുരാമൻ, സഞ്ജയൻ:—മനോഹരമായ മലയാളം എഴുതാൻ കഴിഞ്ഞവർ.

കവിയരങ്ങുകൾ:—പ്രസിദ്ധപ്പെടുത്തിയതും പല സ്ഥലങ്ങളിലും ചൊല്ലിയതുമായ കാവ്യങ്ങൾ പിന്നീടും ചൊല്ലി ശ്രോതാക്കളെ പീഡിപ്പിക്കുന്ന സമ്പ്രദായം.

സിനിമയിലെ ഡാൻസ്:—ഉഡാൻസ്

തിരുവനന്തപുരം:—ക്ലിക്കുകളുടെഭാരംകൊണ്ട് അനന്തന്റെ പത്തിക്കു വേദനയുളവാക്കുന്ന പട്ടണം.

നവീന കവിത:—വ്യാകരണം അറിയാത്തവർ ആധുനികോത്തരം എന്നു വിളിക്കുന്നതു്. എനിക്കു മനസ്സിലാകാത്തതുകൊണ്ട് എനിക്ക് ഒരു ഉപദ്രവവും ചെയ്യാത്തതു്.

## കമൻറുകൾ

സ്കൂളിൽ ഉച്ചയ്ക്ക് ഉപ്പുമാവുണ്ടെന്നു പറഞ്ഞ മകനെ അമ്മ അടിക്കുന്നു. റഷീദ് പരപ്പനങ്ങാടിയുടെ ''മമ്മിയുടെ ദുഃഖം'' എന്ന കഥ (ചന്ദ്രിക)—കത്തികൊണ്ട് കുത്താൻ വരുന്നവനെ കണ്ടാൽ ഓടി രക്ഷപ്പെടാം. ഇത്തരം കഥകളിൽ നിന്ന് രക്ഷപ്പെടാൻ ഒരു മാർഗ്ഗവുമില്ല.

''എന്റെ മൗനപ്പൊന്നമ്പലത്തിലെ മഞ്ജുളാരാധ്യ ശില്പമേ'' സഖി വാരികയിൽ മങ്കൊമ്പ് ഗോപാലകൃഷ്ണൻ എഴുതിയ കാവ്യത്തിന്റെ തുടക്കം—ഇത്തരം കാവ്യങ്ങൾ പതിവായി വായിക്കുന്നതുകൊള്ളാം. ചെയ്ത പാപങ്ങൾ കറഞ്ഞുകറഞ്ഞു തീരെയില്ലാതെയായി സ്വർഗ്ഗത്തു പോകാം. ''ഈയാഴ്ച'' വാരികയിലെ (ലക്കം 13) കട്ടൻ എന്ന ഹാസ്യചിത്രം—അസഹനീയം ഇസ് എ മൈൽഡ് എക്സ്പ്രഷൻ.

* * *

എം. ടി. വാസുദേവൻ നായരുടെ ''രണ്ടാമൂഴം'' എന്ന നോവലിനെക്കുറിച്ച് യുവാവായ ഒരു നിരൂപകൻ എന്നോടു ചോദിച്ചു: ''എം. ടി. മഹാഭാരതത്തെ 'ഡിമിസ്റ്റിഫൈ' ചെയ്തിരിക്കുകയാണെന്നറിയാമോ?'' ഞാൻ ആ ചോദ്യത്തിന് ഉത്തരം പറഞ്ഞില്ല. ''രണ്ടാമൂഴം'' വായിച്ചിട്ടില്ലാത്തതുകൊണ്ട്. സാഹിത്യകാരൻ ഒരു മായാദർശനം ഉളവാക്കി ഏതിനെയും ആദ്ധ്യാത്മിക പരിവേഷത്തിനകത്ത് ആക്കുകയാണ്. ആ മായാദർശനത്തെ, മിഥ്യയെ തകർക്കുകയാണ് തത്ത്വചിന്തകൻ. ഞാനിങ്ങനെ വിചാരിച്ചെങ്കിലും ആ യുവാവിനോട് അതു പറഞ്ഞില്ല.

(11-ാം പേജിൽ നിന്നു തുടർച്ച)

ചാകര. താല്ക്കാലിക വ്യാപാരകേന്ദ്രങ്ങൾ കൂണുപോലെ മുളച്ചുവന്നു. ചായ, കാപ്പി, പലഹാരം. 'വേണമെങ്കിൽ ഊണും റെഡി. സോഡയ്ക്കു് ഒരു രൂപമാത്രം. ചായയ്ക്കും കാപ്പിക്കും തഥൈവ. നന്നാകുന്ന വന്ന് ആനയെക്കൊണ്ടും നന്നാകാം.

ബസ്സുകാർക്ക് താങ്ങാനാവുന്നതിലുമധികം ജനങ്ങൾ. ദിവസം ആയിരവും ആയിരത്തിഒരുന്നൂറും രൂപ കളക്ഷൻ കിട്ടുന്ന ബസ്സുകളുടെ കഴിഞ്ഞാഴ്ചത്തെ ഓരോ ദിവസത്തെയും പിരിവ് ആയിരത്തെണ്ണൂറും രണ്ടായിരവുമായി വർദ്ധിച്ചുവത്രേ. ഇക്കണക്കിന് ഒരാഴ്ചകൂടിപോയാൽ ഓരോ ഇരവിപുരം – തങ്കശ്ശേരി ബസ്സുകാരനും ഓരോ പുതിയ ബസ്സിന് ഓർഡർ കൊടുക്കും.

അവിടന്നും ഇവിടന്നുമായി സൈക്കിളിൽ ഒരായിരങ്ങൾ പറന്നുവന്നു. ആദ്യ ദിവസം മണലിൽ സൈക്കിൾപൂട്ടിവച്ച് താക്കോലും കൈയിലിട്ടുകറക്കി ജനം കടലോരത്തേക്കു ചെന്നു. നിന്നിമിഷേരായി കടലാനയെ നോക്കിനിന്നു. തിരിച്ചുവന്നു നോക്കിയപ്പോൾ ചിലരുടെ സൈക്കിൾ കിടന്നിടത്തു് പൂടപോലുമില്ല. പിറേറന്നാൾ ഉയരുന്ന സൈക്കിൾ സൂക്ഷിക്കാനുള്ള ശാലകൾ. നല്ല മനോഹരമായ കടലാസിൽ അച്ചടിച്ച നമ്പരുള്ള കാർഡുകൾ. ഒരെണ്ണം നിങ്ങൾക്കു തരുന്നു; മററവനെ സൈക്കിളിൽ തൂക്കുന്നു. എല്ലാം നിമിഷംകൊണ്ടു് എസ്റ്റാബ്ലിഷ് ഡാവുന്നു. ഒരു സൈക്കിൾ സൂക്ഷിക്കാൻ ഒരു രൂപ. രണ്ടാഴ്ചകൂടി കടലച്ചൻ തുണയ്ക്കണേ എന്നാണിവരുടെ പ്രാർത്ഥന.

ജനുവരി 24-ന് വ്യാഴാഴ്ചയാണ് പ്രസ്തുത തിമിംഗലം കൊല്ലം പോർട്ട് കടൽത്തീരത്തു് വന്നുപെട്ടതു്. തലേന്നു് അർദ്ധരാത്രിക്കു ശേഷം ആഴക്കടലിൽ പോയ മത്സ്യത്തൊഴിലാളികളുടെ മുന്നിലാണ് വിദ്വാൻ ആദ്യമായി പ്രത്യക്ഷപ്പെടുന്നതു്. 'അറബിക്കടലിളകിവരുന്ന'തായി തോന്നിയ മത്സ്യത്തൊഴിലാളികൾ വള്ളം മുന്നോട്ടുവിട്ടു. വള്ളത്തിലിരുന്നു് ആടിയിളകുകയായിരുന്ന അരയന്മാർ പിന്നിൽ നിന്നുവരുന്ന ഭീമാകാരനെ കണ്ടു് ഞെട്ടി. വെള്ളത്തിൻെറ തള്ളിച്ചയിൽ രണ്ടു വള്ളം മറിഞ്ഞു. മറിഞ്ഞ വള്ളത്തിലെ തൊഴിലാളികൾ മററു വള്ളങ്ങളിൽ കയറിപ്പററി. തിമിംഗലം വിടാതെ പിൻതുടർന്നു. അങ്ങനെ കൊല്ലം കടൽത്തീരത്തു് ഭീമാകാരൻ നങ്കൂരമിട്ടു. പ്രഭാതമായപ്പോഴേക്കും 'കടലാന' വാർത്തയായി. വാർത്തകൾക്കുപിറകേ ജനം കടലോരത്തേക്കു പാഞ്ഞുവന്നു. തീരത്തുനിന്നു് പതിനഞ്ചടിയകലെവച്ചു് വിദ്വാൻ കാണികളെ രസിപ്പിക്കാൻ വെള്ളം മേലോട്ടു ചീററുന്ന വിദ്യയും കട്ടമരം മുതുകിലേററിക്കൊണ്ടുള്ള സർക്കസ്സും കാഴ്ചവച്ചു.

ഈ അപൂർവ്വജന്തുവിനെ തിരിച്ചറിഞ്ഞില്ലെങ്കിലും മത്സ്യത്തൊഴിലാളികൾ തങ്ങളുടെ 'കടലച്ച'നാണ് വന്നിരിക്കുന്നതെന്നു് മനസ്സിലാക്കി, അരയക്കുടിലുകൾ കടലച്ചനെ വരവേല്പു നൽകാൻ ഉണർന്നെണീററു. ആരുംകടലച്ചനെദേഹോപദ്രവമേല്പിക്കരുതു്. കടലച്ചൻെറ പ്രീതിക്കുവേണ്ടി പ്രാർത്ഥനകൾപോലുംനടന്നു.

ശനിയാഴ്ചയായപ്പോഴേക്കും 'കടൽദൈവം' മനുഷ്യനുമായിണങ്ങി. കടലിൻെറ കസൃതിക്കുരുന്നുകൾ അടുത്തുചെന്നു് ഭീമനെ തൊട്ടുനോക്കി. ചില സാഹസികർ വള്ളത്തിൽച്ചെന്നു് ഭീമൻെറ പുറത്തേക്കു് കയറി. ചില വിദ്വാന്മാർ കാളിയമർദ്ദനംമോഡലിൽ ചില്ലറ താണ്ഡവവും ആടിനോക്കി. കരയിൽ ഇതെല്ലാം കാണാൻ പതിനായിരങ്ങൾ നിരന്നു നില്ക്കുന്നുണ്ടായിരുന്നു. നിമിഷംതോറും ജനം പെരുകിപ്പെരുകിവന്നു. ഞായർ, തിങ്കൾ, ചൊവ്വ ദിവസങ്ങളിൽ കൊല്ലം പട്ടണത്തിൽക്കൂടി കടൽത്തീരത്തേക്കു് കലപില കൂട്ടിക്കൊണ്ടു് ചെറുതും വലുതുമായ നിരവധി ജാഥകൾ നീങ്ങിക്കൊണ്ടിരുന്നു. എല്ലാവരുടെ ചുണ്ടിലും ഒരേവിഷയം 'ആന.'

ഇതിനിടയിൽ കടൽഭീമൻ കുറച്ചപ്പുറത്തുള്ള വാടി—മുതാക്കര കടപ്പുറത്തേക്കു് നീങ്ങുകയുണ്ടായി. തങ്കശ്ശേരിഭാഗത്തും കുറച്ചുസമയം ചെലവഴിച്ചു. എന്നാൽ പൊടുന്നനെ അഞ്ചുദിവസത്തെ പ്രദർശന പരിപാടികൾക്കു വിരാമമിട്ടുകൊണ്ടു് തിമിംഗലം 28-ാം തീയതി രാത്രി കൊല്ലം നിവാസികളെ കണ്ണീരിലാഴ്ത്തിക്കൊണ്ടു് വിട പറഞ്ഞു. പോകുന്നതിനുമുമ്പ് തൻെറ വിശ്വരൂപം പ്രദർശിപ്പിച്ചു്, തിരമാലകളെ അടിച്ചുടച്ചു് കരയിലാകമാനം ഭീതി പരത്തിക്കൊണ്ടു് പുതിയൊരു ഐററം കൂടി പ്രദർശിപ്പിക്കുകയുണ്ടായി.

പുലർകാലത്തു് കടലോരത്തു ചെന്ന അരയക്കുഞ്ഞുങ്ങൾ തങ്ങളുടെ പ്രിയങ്കരനായ കൂട്ടുകാരൻെറ തിരോധാനത്തിൽ കണ്ണീർ വീഴ്ത്തി. തടിച്ചുകൂടിയ പതിനായിരങ്ങൾ നീലനിറമുള്ള ചക്രവാളത്തിൽ നീലക്കടൽ കൂട്ടിമുട്ടുന്നതു നോക്കിനിന്നു് തിരിച്ചുപോയി. ഓളങ്ങൾക്കപ്പുറത്തു് മറഞ്ഞുപോയ കടലച്ചനെത്തിരഞ്ഞു് മത്സ്യത്തൊഴിലാളികൾ വള്ളമിറക്കി യാത്രയായി. പോർട്ടധികൃതർ 'ആന'യെത്തിരഞ്ഞു് ഒരു പ്ലഃസയാത്ര സംഘടിപ്പിക്കാനും മറന്നില്ല. പക്ഷേ തിമിംഗലത്തെ എങ്ങും കാണാനില്ലായിരുന്നു.

എന്നാൽ ഊഹാപോഹങ്ങൾക്ക് കനത്ത പ്രഹരമേൽപ്പിച്ചുകൊണ്ടു് മുപ്പതാം തീയതി വൈകുന്നേരം തികച്ചും നാടകീയമായി കടലച്ചൻ തിരിച്ചുവന്നു. തനിച്ചല്ല; കൂടെ ഭീമാകാരനായ മറെറാരു കക്ഷിയുമുണ്ടു്. കൂടെ വന്നതു് ഭാര്യയോ മകനോ മകളോ എന്നറിയാതെ ബഹുജനം വിഷമിച്ചു നിന്നു.

കടലോരം വീണ്ടും സജീവമായി. മുറുക്കാൻകടകൾ മുതൽ താല്ക്കാലിക ഹോട്ടലുകൾവരെ, വീണ്ടും ഉയിർത്തെഴുന്നേററു. ''കപ്പലണ്ടി കപ്പലണ്ടി''... ''ചായ ചായേയ്'' വിളികളാൽ കടപ്പുറം വീണ്ടും ശബ്ദമുഖരിതമായി. കടലാനയുടെ സഞ്ചാരത്തിനൊപ്പം വ്യാപാരകേന്ദ്രങ്ങളും ചലിച്ചുകൊണ്ടിരുന്നു.

മത്സ്യബന്ധനത്തിനുപോയ ഒരു വള്ളം കാണാനില്ലെന്ന പരാതിയെത്തുടർന്നു് പോർട്ടധികൃതർ ഒരു ടഗ്ഗിറക്കി അന്വേഷണം നടത്തുന്നതിനിടയിലാണ് ഈ രണ്ടു പാർട്ടികൾ ദൃഷ്ടിയിൽപ്പെട്ടതു്.

ടഗ്ഗിനു പിന്നിൽ കുതിച്ചുവരുന്ന രണ്ടു് കൂററൻ തിമിംഗലങ്ങളെക്കണ്ടു അധികൃതർ ടഗ്ഗ്കടലിലേക്കുതന്നെ തിരിച്ചുവിട്ടു. തിമിംഗലങ്ങളും കൂടെത്തന്നെ യാത്രയായി. വിട്ടുമാറുന്നില്ലെന്നു കണ്ടപ്പോൾ അവസാനം ടഗ്ഗ് കരയിലേക്കുതന്നെവിട്ടു. തിമിംഗലങ്ങളും കരയിലേക്കുതന്നെവിട്ടു. കരയ്ക്കെത്തിയപ്പോൾ പഴയ ലാവണമായവാടിഭാഗത്തേക്കുതന്നെ 2 പേരുംചെന്നുനങ്കൂരമിട്ടു.

ഇതിനിടയിൽ തിമിംഗലങ്ങളെ പ്രതികളാക്കിക്കൊണ്ടു് ആരോപണങ്ങളുമുയർന്നുവന്നു. രണ്ടു വള്ളം തകർത്തു; മത്സ്യത്തൊഴിലാളികളെ ആക്രമിച്ചു എന്നിവയായിരുന്നു ആരോപണങ്ങൾ. എന്നാൽ അതെല്ലാം തല്പരകക്ഷികളുടെ കുപ്രചരണം മാത്രമായിരുന്നുവെന്നു് മത്സ്യത്തൊഴിലാളികൾതന്നെ പറഞ്ഞു. നായകനായ തിമിംഗലത്തെ ചുററിപ്പററി എന്തു പറഞ്ഞാലും ചൂടുള്ള വാർത്തയാണല്ലോ.

ഇതിനിടയിൽ തിമിംഗലങ്ങൾ നാലായെന്നും അഞ്ചായെന്നും വാർത്തകൾ പരന്നു. കണ്ടവർതന്നെ വീണ്ടും കാണുവാൻ കടൽത്തീരത്തേക്കു ചെന്നു. ഒടുവിൽ കിട്ടിയ വാർത്തയനുസരിച്ചു് കടലാന ഇപ്പോൾ ഇരവിപുരത്തിനടുത്തു് കാക്കത്തുരുത്തിയിൽ വിശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

തിമിംഗലത്തിൻെറ വർഗ്ഗത്തിലെ ഏതിനമാണ് കൊല്ലത്തു വന്നുപെട്ടിരിക്കുന്നതെന്നറിയാൻ നിർവ്വാഹമില്ലാതെ ശാസ്ത്രകുതുകികൾ വിഷമിക്കുകയാണ്. മിത്തുകളിലെ 'കടലച്ച'നും 'കടൽദൈവ'വുമൊന്നും അവരുടെ വിജ്ഞാനതൃഷ്ണയെ ശമിപ്പിക്കുകയില്ലല്ലോ. നിറംകൊണ്ടു് കറുപ്പനായ ഈ വിദ്വാൻ തിമിംഗലശ്രേഷ്ഠനായ നീലത്തിമിംഗലമല്ലെന്നു് അജ്ഞാനികൾക്കുകൂടി അറിയാവുന്ന കാര്യമാണ്. കൂനൻ തിമിംഗലമാണോ ഇവനെന്നു് സംശയിക്കുന്നവരുമുണ്ടു്. യാതൊരുപദ്രവവും ചെയ്യാത്തതിനാൽ തിമിംഗലമല്ലെന്നുകൂടി ചിലർ അഭിപ്രായപ്പെടുന്നു. അധികൃതരാണെങ്കിൽ തികഞ്ഞ മൗനം ഭൂഷണമാക്കി വർത്തിക്കുന്നു. വിജ്ഞാനികളും എൻസൈക്ലോപീഡിയയ്ക്കപ്പുറം നീങ്ങുന്നില്ല. അവരും ഏറക്കുറെ കടലാന, കടലച്ചൻ, തിമിംഗലം, വെയിൽസ് രാജകുമാരൻ എന്നെല്ലാം പറഞ്ഞുതുടങ്ങുന്നേയുള്ളൂ.

ഇതിനിടയിൽ കോമിക്സും ശാസ്ത്രമാസികകളും വായിക്കുന്ന സ്കൂൾ വിദ്യാർത്ഥിക്കു് ഒരു സംശയം: ഇതൊരു പക്ഷേ സി.ഐ.എ.യുടെയോ മറേറാ സബ്മറൈനായിരിക്കുമോ? തിമിംഗലത്തിൻെറ രൂപവും ടെമ്പറേച്ചറുമെല്ലാം നല്കി കൃത്രിമ മുങ്ങിക്കപ്പലുകളും ഇറക്കുന്നുണ്ടത്രെ.

ഏതായാലും അന്വേഷണോദ്യോഗസ്ഥന്മാരുടെ ശ്രദ്ധ ആ വഴിക്കു നീങ്ങിയതായറിയില്ല. അവരും കടലച്ചൻെറ കുസൃതികൾ നോക്കി രസിക്കുകയായിരുന്നല്ലോ.

മൊബിഡിക്കിലെ ക്യാപ്ററൻ അഹാബിനെപ്പോലെയും ഇഷ്മെയിലിനെപ്പോലെയും ഒരു തിമിംഗല വേട്ടയ്ക്കൊരുങ്ങിയാലോ എന്നു ചിന്തിക്കുന്ന വീരന്മാരും കൊല്ലത്തില്ലാതില്ല. പെസഫിക്കിലും അൻറാർട്ടിക്കയിലുമൊന്നും പോകേണ്ട കാര്യമില്ല. തിമിംഗലം ഒന്നിനുപിറകെ ഒന്നായി ഇതാ കൊല്ലം നഗരത്തിലേക്കു വരുന്നു.